# കലാകൗമുദി

# 362

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ആഗസ്റ്റ് 8, 1982

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## എഡിറേറാറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



## സ്പെഷ്യൽ ഫീച്ചർ



## കവിത



## നോവലെററ്



## ലേഖനം



## നീണ്ടകഥ



## നോവൽ



## പലവക



## മുഖചിത്രം

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

# സഹകരണ പ്രസിദ്ധീകരണം

## തിരുത്തും പൂരണവും

സഹകരണ പ്രസിദ്ധീകരണത്തെപ്പററി ഞാൻ എഴുതിയ ലേഖനത്തിൽ (കലാകൗമുദി ലക്കം 354) സാഹിത്യപ്രവർത്തക സഹകരണ സംഘത്തിന്റെ ഇപ്പോഴത്തെ കമ്മിററി അധികാരത്തിൽ വന്ന ശേഷമുള്ള ഒന്നേമുക്കാൽ കൊല്ലത്തിനിടയ്ക്ക് കൊടുക്കേണ്ടി വരാവുന്ന റോയൽററി ഇരുപത്തിരണ്ടു ലക്ഷം രൂപയാണെന്ന് കണക്കാക്കാമെന്നും അതിൽ കാൽഭാഗത്തിനടുത്ത അഞ്ചുലക്ഷത്തോളം രൂപ പററിയത് കമ്മിററിയിലെ പതിനൊന്ന് അംഗങ്ങളാണെന്നും എഴുതിയിരുന്നു. അക്ഷരാർത്ഥത്തിൽ ഇതിൽ പിശകു പററിപ്പോയിട്ടുണ്ട്. ഇപ്പോഴത്തെ കമ്മിററി അംഗങ്ങൾ അഞ്ചുലക്ഷത്തോളം രൂപ പററുകയല്ല, അഞ്ചുലക്ഷത്തോളം രൂപയ്ക്ക് അവകാശികളാവാൻ മാത്രം തങ്ങളുടെ പുസ്തകങ്ങൾ സംഘത്തെക്കൊണ്ടു പ്രസിദ്ധീകരിപ്പിക്കുകയാണു ചെയ്തത്.

ചുരുക്കത്തിൽ കമ്മിററിയിലെ പതിനൊന്ന് അംഗങ്ങൾ തങ്ങളുടെ ഭരണകാലമായ ഒന്നേമുക്കാൽ കൊല്ലത്തിനിടയിൽ അഞ്ചുലക്ഷത്തോളം രൂപ തങ്ങൾക്കു റോയൽററിയായി ലഭിക്കാൻ മാത്രം സ്വന്തം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി എന്നതു ശരി. അതു് ആ കാലയളവിൽ വിററ പുസ്തകങ്ങളിൽനിന്നും നൽകേണ്ടിവരുന്ന റോയൽററിയുടെ ഏതാണ്ട് കാൽ ഭാഗമാണെന്നതും ശരി. പക്ഷേ, ഇവർ ഇതു പററിക്കഴിഞ്ഞു എന്നു സൂചിപ്പിക്കുന്നതു തെററാണ്. ഈ തെററ് തിരുത്താനാണ് മുഖ്യമായും ഈ കുറിപ്പ് എഴുതുന്നത്.

മറെറാരു തെററും തിരുത്തേണ്ടതായുണ്ട്. സംഘത്തിന്റെ ഭരണച്ചെലവ് ഇരുപതു ശതമാനമായാണ് ഞാൻ കണക്കാക്കിയിരുന്നത്. ഇപ്പോൾ സംഘം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള കണക്കനുസരിച്ച് അതു് മുപ്പത്താറുശതമാനത്തിലധികമാണ്. മുഖവിലയുടെ അടിസ്ഥാനത്തിൽ മുപ്പതു ശതമാനവും. അതായതു് നഷ്ടം പത്തുശതമാനംകൂടി കൂടുമെന്നു സാരം.

എന്റെ ലേഖനത്തിൽ കഴിഞ്ഞവർഷത്തെ മൊത്തം വില്പന എൺപതുലക്ഷം രൂപ മുഖവിലയുള്ള പുസ്തകങ്ങൾ ആണെന്നും അക്കാലത്തു് വിററ പുസ്തകങ്ങൾക്കു നൽകേണ്ട റോയൽററി പന്ത്രണ്ടുലക്ഷത്തിൽ ചില്വാനം രൂപയാണെന്നും കാണിച്ചിരുന്നല്ലോ. ഇതിൽ നിന്നും സംഘം ശരാശരി നൽകുന്ന റോയൽററി പതിനഞ്ചു ശതമാനത്തിൽ അല്പംകൂടുതൽ മാത്രമാണെന്നു കാണാം. കുറേ ഗ്രന്ഥകാരന്മാർക്ക് മുപ്പതു ശതമാനം റോയൽററി നൽകിയിട്ടും കഴിഞ്ഞവർഷം റോയൽററി നിരക്ക് ഇത്രയും കുറഞ്ഞതു് എങ്ങനെ എന്ന് അന്വേഷിക്കുന്നതു് രസകരമായിരിക്കും.

ഈ ജൂണിൽ അവസാനിച്ച സഹകരണവർഷത്തിൽ സാഹിത്യപ്രവർത്തക സഹകരണ സംഘം പ്രസിദ്ധപ്പെടുത്തിയ പ്രധാനപ്പെട്ട ഗ്രന്ഥങ്ങളിൽ ഒന്നാണ് പുരാണിക് എൻസൈക്ലോപീഡിയ. ഇന്ത്യയിൽ ഉണ്ടായിട്ടുള്ള റഫറൻസ് ഗ്രന്ഥങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം ഈ ഗ്രന്ഥത്തിനുണ്ട്. ഒരു യൂണിവേഴ്സിററിയോ ഗവൺമെന്റോ ആണ് ഇതു തയ്യാറാക്കിക്കുന്നതെങ്കിൽ നാല്പതോ അൻപതോ ആളുകളുടെ ഇരുപതോ ഇരുപത്തഞ്ചോ വർഷത്തെ ശ്രമമെങ്കിലും ഇതിനു വേണ്ടിവരുമായിരുന്നു. ഈ ഗ്രന്ഥത്തിന്റെ അയ്യായിരം കോപ്പി സംഘം പ്രസിദ്ധപ്പെടുത്തി. അതിൽ നാലായിരത്തി അഞ്ഞൂറു കോപ്പിയോളം പ്രീ-പബ്ലിക്കേഷൻ നിരക്കിൽ പുസ്തകം പ്രസിദ്ധപ്പെടുത്തും മുമ്പുതന്നെ വിററുതീർന്നു. ക്രൗൺ നാലിലൊന്നു വലിപ്പത്തിൽ ആയിരത്തി മുന്നൂററി അൻപത്തെട്ടുപേജുള്ള ഈ പുസ്തകത്തിന്റെ മുഖവില നൂററി അറുപതു രൂപയാണ്. പ്രീ-പബ്ലിക്കേഷൻ വില നൂറു രൂപയും. (ഇതു ഒരുമിച്ചടച്ച കുറച്ചാളുകൾക്ക് തൊണ്ണൂറുരൂപ വച്ചും വിററിട്ടുണ്ട്.)

ഈ പുസ്തകത്തിന് ഗ്രന്ഥകർത്താവായ വെട്ടം മാണിക്ക് നൽകുന്ന റോയൽററി അഞ്ചു ശതമാനമാണ്. അതും മുഴുവൻ അദ്ദേഹത്തിനു കിട്ടുന്നില്ല. പ്രീ-പബ്ലിക്കേഷൻ നിരക്കിൽ വിററ പുസ്തകത്തിന് ആ നിരക്കിന്റെ അഞ്ചു ശതമാനമാണ് ഗ്രന്ഥകാരനു കിട്ടുന്നതു്. അതായതു് തൊണ്ണൂറുരൂപയ്ക്കു വിററപുസ്തകത്തിന് കോപ്പിഒന്നിന് നാലരരൂപയും നൂറുരൂപയ്ക്കു വിററ പുസ്തകത്തിന് അഞ്ചുരൂപയും മാത്രം. നാലായിരത്തി അഞ്ഞൂറുപുസ്തകവും ഇങ്ങനെ കോപ്പി ഒന്നിന് അഞ്ചുരൂപയോ അതിൽ കുറവോ കിട്ടത്തക്കവിധം വിററുപോയി. അവയ്ക്കുമുഴുവൻ അഞ്ചുരൂപവച്ചു റോയൽററി കിട്ടിയാൽത്തന്നെ ബാക്കിയുള്ള അഞ്ഞൂറുകോപ്പി അടക്കം അയ്യായിരം കോപ്പിക്ക് ഗ്രന്ഥകാരനു കിട്ടുന്നതു് ഇരുപത്താറായിരത്തി അഞ്ഞൂറു രൂപ മാത്രമാണ്. ഈ ഗ്രന്ഥകാരനും സാഹിത്യപ്രവർത്തകസഹകരണ സംഘത്തിലെ ഒരംഗമാണ്. അംഗങ്ങൾക്ക് സംഘം നൽകുന്നുവെന്ന് അവകാശപ്പെടുന്ന മുപ്പതുശതമാനം റോയൽററി ഇദ്ദേഹത്തിനും കൊടുത്തിരുന്നുവെങ്കിൽ കൊടുക്കേണ്ടിയിരുന്ന സംഖ്യ രണ്ടു ലക്ഷത്തി നാല്പതിനായിരം രൂപയാണ്! തമ്മിലുള്ള വ്യത്യാസം രണ്ടു ലക്ഷത്തിപതിമൂവായിരത്തി അഞ്ഞൂറുരൂപ! ഈ സംഖ്യ തട്ടിയെടുത്താണ് കമ്മിററി അംഗങ്ങളും അവരുടെ ചുരുക്കം ചില പാർശ്വവർത്തികളും മുപ്പതുശതമാനം റോയൽററി വാങ്ങുന്നതെന്നു ചുരുക്കം.

പുരാണിക് എൻസൈക്ലോപീഡിയപോലുള്ള മൗലികസൃഷ്ടികൾ അല്ലാത്ത ഗ്രന്ഥങ്ങൾക്ക്, നോവലുകൾക്കും കഥകൾക്കും കവിതകൾക്കും മററുംപോലെ മുപ്പതുശതമാനം റോയൽററി നൽകേണ്ടതില്ലെന്ന ഒരഭിപ്രായമുണ്ട്. ഗ്രന്ഥകാരന് ജോലിചെയ്യാൻ കഴിയുന്ന കാലത്തോളം ഇത്തരം ഗ്രന്ഥങ്ങൾ എത്രവേണമെങ്കിലും എഴുതാൻ കഴിയുമെന്നുള്ളതുകൊണ്ട് ജോലിക്കൂലി മാത്രമേ ഇവയ്ക്ക് അവകാശപ്പെടാൻ കാര്യമുള്ളു എന്നതാണ് ഇതിന്റെ ന്യായം. ഈ ന്യായമനുസരിച്ചാണ് എസ്. പി. സി. എസ്സിന്റെ സ്ഥാപനത്തിന് സഹായിച്ച ആളും മുൻ സഹകരണസംഘം രജിസ്ട്രാറും ലോകത്തെ സഹകരണ വിദഗ്ധരിൽ ഒരാളും ആയിരുന്ന ജി. ആർ. പിള്ളയുടെ 'സഹകരണസംഘം ആക്ടും ചട്ടങ്ങളും' എന്ന ഗ്രന്ഥത്തിന് പതിനഞ്ചു ശതമാനം മാത്രം റോയൽററി നൽകിയതു്. പക്ഷേ, ആ ന്യായവും ഇന്നത്തെ കമ്മിററിക്ക് അവകാശപ്പെട്ടുകൂടാ. കമ്മിററിയിലെ ഒരംഗത്തിന്റെ വ്യാഖ്യാനത്തോടു കൂടിയ 'കേരള സർവ്വീസ് റൂൾസി'ന്റെ പരിഭാഷയ്ക്ക് 30 ശതമാനം റോയൽററിയാണ് സംഘം നൽകുന്നതു്. സർവ്വീസ് റൂൾസ് വ്യാഖ്യാനിക്കുന്നതിന്, സഹകരണ നിയമത്തിന്റെ കാര്യത്തിൽ ജി. ആർ. പിള്ളയ്ക്കുള്ളതുപോലെ, പ്രത്യേകമായ ഒരു യോഗ്യതയും ഇല്ലാത്ത ആളാണ് ഈ കമ്മിററി അംഗം. പുരാണിക് എൻസൈക്ലോപീഡിയ ആദ്യപതിപ്പ് അല്ല സംഘം പ്രസിദ്ധീകരിച്ചതെന്നു സമാധാനം പറയുന്നവർ, കെ. എസ്. ആറിന്റെ രണ്ടു പതിപ്പുകൾ സ്വയം അച്ചടിച്ചു വിററ ശേഷമാണ് അതിന്റെ കർത്താവ് ഈ പുസ്തകം സംഘത്തെ ഏല്പിച്ച് മുപ്പതു ശതമാനം റോയൽററി വാങ്ങുന്നതെന്ന കാര്യം മറന്നുകൂടാ. ചുരുക്കത്തിൽ വെട്ടം മാണി കമ്മിററിയിലെ അംഗമല്ലെന്നതല്ലാതെ അദ്ദേഹത്തിന് അർഹതപ്പെട്ട തുകയിൽ നിന്നും രണ്ടുലക്ഷത്തി പതിമൂവായിരത്തി അഞ്ഞൂറുരൂപ അപഹരിക്കുന്നതിനു മററു ന്യായമൊന്നും ഇല്ല.

പുരാണിക് എൻസൈക്ലോപീഡിയയ്ക്ക് പ്രീ-പബ്ലിക്കേഷൻ നിരക്കിൽ വിററ പുസ്തകങ്ങളുടെ വിലയായി നാലര ലക്ഷത്തോളം രൂപ മുൻകൂർ സംഘത്തിൽ കിട്ടുന്നുണ്ട്. പതിനാറുശതമാനത്തിലധികം പലിശകൊടുത്തു വാങ്ങുന്ന സംഖ്യയാണ് സർവ്വീസ് റൂൾസ്പോലുള്ള പുസ്തകങ്ങൾക്ക് മുടക്കുന്നതെന്നും ഓർക്കേണ്ടതുണ്ട്.

മുപ്പതു ശതമാനം റോയൽററി ശരാശരി പതിനഞ്ചുശതമാനമാക്കുന്നതിന് വെട്ടം മാണിയോടൊപ്പം സി. മാധവൻ പിള്ളയുടെയും കുഞ്ഞിക്കുട്ടൻ തമ്പുരാന്റെയും ശ്രീകണ്ഠേശ്വരം പത്മനാഭപിള്ളയുടെയും അതുപോലെ മററു പലരുടെയും വിയർപ്പിനും പങ്കുണ്ട്. ഇങ്ങനെ അന്യരുടെ വിയർപ്പിന്റെ ഫലം അനുഭവിക്കുന്ന ഒരു കമ്മിററി അംഗം ഗ്രന്ഥകാരന്മാർക്ക് പതിനഞ്ചുശതമാനം മാത്രം റോയൽററി നൽകുന്നതു് ചൂഷണമാണെന്നു പ്രഖ്യാപിച്ചു കേൾക്കുകയുണ്ടായി. കൊള്ളുകിന്റെയും മുട്ടയുടെയും ഈ വേദാന്തം ബുദ്ധിയുള്ളവരുടെയിടയിൽ വിലപ്പോകുമെന്നു തോന്നുന്നില്ല. ഓരോ പുസ്തകവും അതിന്റെ പ്രസിദ്ധീകരണത്തിൽത്തന്നെ ലാഭകരമാക്കുക എന്നതാണ് ശാസ്ത്രീയമായ വ്യവസായരീതി. അന്യന്റെ പ്രവൃത്തിഫലം അനുഭവിക്കാൻ മറെറാരു വിഭാഗത്തെ അനുവദിക്കുന്നതു് ശരിയായ മാർഗ്ഗമല്ല. വിവരമുള്ളവർ ചൂഷണം എന്നു വിളിക്കുന്നതു് അതിനെയാണ്.

പുസ്തകത്തിന്റെ വില ക്രമാതീതമായി വർദ്ധിപ്പിച്ചിട്ടാണെങ്കിലും മലയാളത്തിലെ ഒന്നാംകിട എഴുത്തുകാർക്കെങ്കിലും മുപ്പതു ശതമാനം റോയൽററി നൽകാൻ കഴിഞ്ഞാൽ അതു് ഒരു നല്ല കാര്യമായി പറയാമായിരുന്നു. എന്നാൽ വള്ളത്തോളിന്റെയും ബഷീറിന്റെയും ഗ്രന്ഥങ്ങൾ പോലും പതിനഞ്ചു ശതമാനം റോയൽററി നിരക്കിൽ ഇന്ന് മററു പ്രസാധകന്മാർ പ്രസിദ്ധപ്പെടുത്തുകയാണ്. ഇതു് അവർക്ക് പണത്തിന്റെ ആവശ്യമില്ലാഞ്ഞിട്ടല്ല, കൂടുതൽ റോയൽററി നിരക്കിൽ അവ പ്രസിദ്ധപ്പെടുത്താൻ ആളെ കിട്ടാഞ്ഞിട്ടാണ്. എസ്. പി. സി. എസ്സിൽനിന്നും വള്ളത്തോളിനെക്കാളും ബഷീറിനെക്കാളും റോയൽററി വാങ്ങുന്നവരുടെ പേരുകൾ ഞാൻ പ്രസ്താവിക്കുന്നില്ല. എൻ. ബി. എസ്. ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന പത്താംതരം പുസ്തകങ്ങളുടെ ലിസ്റ്റ് അവ സ്വയം പ്രഖ്യാപിക്കുന്നുണ്ടല്ലോ.

വെട്ടം മാണിയുടെ പുരാണിക് എൻസൈക്ലോപീഡിയ ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. മുന്നൂറു രൂപ വിലയുള്ള ഇംഗ്ലീഷ് പതിപ്പിന് അദ്ദേഹത്തിനു ലഭിക്കുന്ന റോയൽററി പത്തു ശതമാനമാണ്.

വെട്ടൂർ രാമൻ നായർ.

# സൈദ്ധാന്തിക തർക്കങ്ങൾ

ആർ. ഗോപിനാഥനും എൻ. ഇ. ബാലറാമും എഴുതിയ ലേഖനങ്ങളാണ് (ജൂലൈ 25) ഈ കത്തിന് ആധാരം.

മാർക്സിസമാണല്ലോ രണ്ടു ലേഖനങ്ങൾക്കും അടിത്തറ. പാവം മാർക്സ്! എത്രയോ അധമന്മാർ അദ്ദേഹത്തെ ചവിട്ടിമെതിച്ചുകൊണ്ട് മുകളിലേക്കുപോയി. അവസാനം ബാലറാം കാലെടുക്കാതെ അപ്പടി വച്ചിരിക്കുന്നു. ചവിട്ടുന്നു.

ഗോപിനാഥിന്റെ ലേഖനത്തിലെ അവസാന വാചകമുണ്ടല്ലോ; അതു് മാർക്സിസ്റ്റ് വിരുദ്ധമാണ്. പാർട്ടിയെക്കാൾ പ്രാധാന്യം സാംസ്കാരികവേദിക്ക്, വിശദീകരണമൊന്നും കൂടാതെ കല്പിക്കുക. ഇങ്ങനെയുള്ള പൊതു പ്രസ്താവനകൾ അക്ഷന്തവ്യമാണ്.

ഒട്ടനവധി രാഷ്ട്രങ്ങളിൽ മുതലാളിത്തത്തിനെതിരായി ആവേശോജ്ജ്വലമായ സമരങ്ങൾ നടന്നു. രാഷ്ട്രീയാധികാരം പിടിച്ചെടുക്കുകയും ചെയ്തു. എന്നിട്ടും ഒരിടത്തും സോഷ്യലിസം അതിന്റെ പൂർണ്ണരൂപത്തിൽ പ്രത്യക്ഷപ്പെട്ടില്ല. ഒരു ലെനിനെയോ മാവോയെയോ ഉയർത്തിപ്പിടിച്ച് വിചിത്രവർണ്ണനകൾ നടത്തുന്നതു് നിറുത്തുക. തെററ് എവിടെയാണെന്ന് കണ്ടെത്തുന്ന കാര്യത്തിൽ പ്രായോഗികതലത്തിൽ നിന്നുകൊണ്ട് സൂക്ഷ്മാന്വേഷണം നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

ജി. സൂരജ്,
വാമനപുരം.

●

ജനകീയ സംസ്കാരത്തിന്റെ പ്രശ്നങ്ങളെക്കുറിച്ച് കലാകൗമുദിയുടെ 360-ാം ലക്കം പ്രകാശനം ചെയ്ത രണ്ടു കമ്മ്യൂണിസ്റ്റ്നാമധാരികളുടെ ചർച്ചാലേഖനം അവരുടെ വീക്ഷണത്തിന്റെ ഏകമാന സ്വഭാവം കൊണ്ട് ആശയപരമായി ശുഷ്കമാണ്. പൊതുവിൽ മാർക്സിസ്റ്റ് ലോകവീക്ഷണം അംഗീകരിക്കുന്നവരുടെ ഇടയിൽ വ്യാപകമായ പുനഃചിന്തനം നടക്കുന്ന ഇക്കാലത്തു് അവർ നേരിടുന്ന ആശയപരമായ പ്രതിസന്ധിയെ തരണം ചെയ്യാൻ സഹായകമാവുന്ന എന്തെങ്കിലും മാർഗ്ഗനിർദ്ദേശം നൽകാൻ മുമ്പ പഠിച്ചതും പരിഹരിച്ചതുമായ പ്രശ്നങ്ങളുടെ ആവർത്തനം കൊണ്ട് ഗോപിനാഥിനോ ബാലറാമിനോ കഴിയുന്നുമില്ല. ലേഖനങ്ങളിൽ ഒരിടത്തും ജനകീയ സംസ്കാരം ഇന്ത്യയിൽ നേരിടുന്ന പ്രതിബന്ധങ്ങളെക്കുറിച്ച് വസ്തുനിഷ്ഠമായൊരന്വേഷണം പോലും കാണുന്നില്ല. പ്രതികരണശേഷി പോലും അനുദിനം നഷ്ടമായിക്കൊണ്ടിരിക്കുകയും, മാനസികവും സാമൂഹ്യവുമായ പീഡനങ്ങൾ അതിന്റെ വർദ്ധമാനാവസ്ഥയിൽ എത്തുകയും ചെയ്യുമ്പോൾ—വ്യക്തികളുടെ നിസ്സാരതയും കരുത്തില്ലായ്മയും ഫാസിസത്തിന്റെ അടിത്തറയായി മാറുകയും ചെയ്യുന്ന യാഥാർത്ഥ്യങ്ങൾ നിലനിൽക്കുന്ന ഒരു സമൂഹമാണ് നമ്മുടേതു്.

കഴിഞ്ഞകാല വിപ്ലവങ്ങൾക്കേററ അപഭ്രംശങ്ങളും മൂല്യച്യുതിയും മാർക്സിസത്തിന്റെ ചിരസമ്മത തത്വങ്ങൾക്ക് ഇളക്കം തട്ടിച്ചിട്ടുണ്ട്. സംസ്കാരത്തെ ഉപരിഘടനയുടെ സവിശേഷപ്രശ്നമായോ രാഷ്ട്രീയത്തിന്റെ ഉപഘടകമായോ മാത്രം കാണുന്ന സങ്കുചിത വിശകലനങ്ങൾക്കിടയിൽ പ്രതിവർഷം 40000 പേർ മദ്യഭ്രാന്തത്തിനടിപ്പെടുന്ന ഒരു സമൂഹത്തെ സോഷ്യലിസ്റ്റ് എന്നു വിളിക്കേണ്ടിവരുന്നതിൽ അസ്വാഭാവികമായൊന്നുമില്ല! അഫ്ഗാനിസ്ഥാനും പോളണ്ടുമൊക്കെ കമ്മ്യൂണിസത്തിന്റെ ശാദ്വലഭൂമികളിലേക്കുള്ള രാജപാതയാകാം!

എം. കെ. രാമകൃഷ്ണൻ,
പൊന്ന്യം.

●

ഗോപിനാഥിന്റെ ലേഖനം ബാലറാമിനെ വല്ലാതെ പൊടിപ്പിച്ചിരിക്കയാണല്ലോ. മാർക്സിസത്തെയും, ലെനിനിസത്തെയും അംഗീകരിച്ചാദരിക്കുന്ന ബാലറാം ചൈനയെ ചൈനയാക്കി മാററിയ മാവോയിസത്തെ പല്ലും നഖവും ഉപയോഗിച്ചെതിർക്കുന്നതു് ചരിത്രപരമായ സത്യത്തെ ഉൾക്കൊള്ളാതിരിക്കലാണ്. "മാവോയിസം അതിന്റെ ജന്മനാടായ ചൈനയിൽത്തന്നെ പരാജയപ്പെട്ടിരിക്കുന്നു" എന്നുവരെ അദ്ദേഹം എഴുതിയിരിക്കുന്നു. നോക്കൂ, അദ്ദേഹത്തിന്റെ രാഷ്ട്രീയാന്ധത.

മോഹനൻ,
പടിയം.

●

അർത്ഥംനശിച്ചുപോയ ചില വാക്കുകളായിത്തീർന്നിരിക്കുന്നു സോഷ്യലിസവും കമ്മ്യൂണിസവും, പ്രത്യേകിച്ചും ഇന്ത്യൻ പരിതഃസ്ഥിതികളിൽ. ജനകീയസംസ്കാരത്തിന്റെ രൂപഭാവങ്ങൾ തേടിപ്പോകുന്ന ആർ. ഗോപിനാഥനും, എൻ. ഇ. ബാലറാമും എങ്ങും ചെന്നെത്തുന്നില്ല. അന്ധമായി ചില ആശയങ്ങൾ മുറുകെപ്പിടിക്കുന്ന തിമിര ബാധിതർ മാത്രമാണവർ. മാവോയിസവും റഷ്യൻ കമ്മ്യൂണിസവും അമേരിക്കൻ മുതലാളിത്തവും ഇന്ത്യൻ മുതലാളിത്തവും സർവ്വോപരി നെറികെട്ട രാഷ്ട്രീയ നേതൃത്വങ്ങളും ഒക്കെക്കൂടി സമ്മാനിക്കുന്ന ഒരു സങ്കര സംസ്കാരമാണല്ലോ നമുക്കുള്ളതു്. പുതിയൊരു ജനകീയ സംസ്കാരം വളർത്തിയെടുക്കുന്നതിനുള്ള പ്രധാന പ്രതിബന്ധങ്ങളും മേല്പറഞ്ഞ ഇസങ്ങളാണ്. എല്ലാ ഇസങ്ങളേയും ഒരുമിച്ചു പുൽകാൻ ആവില്ല. ഒരിസവും അവസാനവാക്കല്ല. ഇന്ത്യയ്ക്കുവേണ്ടതു് പുതിയൊരു ഇന്ത്യൻ ജനകീയ സംസ്കാരമാണ്. അതിനുള്ള ഒരു വിദൂരസാദ്ധ്യതപോലും കാണുന്നില്ലെന്നതാണ് യാഥാർത്ഥ്യം.

പി. ജെ. ജോയ്,
മുണ്ടക്കയം.

# പുനത്തിലിന്റെ കഥ

പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ 'പാവപ്പെട്ടവർക്ക് മാർഗ്ഗനിർദ്ദേശങ്ങൾ' എന്ന കഥ വളരെയധികം പ്രശംസനീയമാണ്. ഈ കഥയിൽ പ്രത്യേകമായി ഒരാശയം നിഴലിക്കുന്നു. പുനത്തിൽ ഈ കഥ കാലഘട്ടത്തിന് നിരക്കുന്നതാക്കാൻ ശ്രമിച്ചിട്ടുണ്ട്. തികച്ചും സാഹിത്യമൂല്യമുള്ള ഒരു കഥയാണ് ഇതെന്ന് വിശേഷിപ്പിച്ചാൽ അധികമാവില്ല.

എൻ. പി. അബ്ദുൾ ഗഫൂർ
ബ്രഹ്മകുളം.

## എഡിറേറാറിയൽ



# അധികാരത്തിന്റെ നീരാളിക്കൈ

**കേ**ന്ദ്ര ഭരണാധികാരികളുടെ കണ്ണിലെ കരടായിത്തീർന്നിരിക്കുകയാണ് പശ്ചിമബംഗാൾ. ഇക്കഴിഞ്ഞ തിരഞ്ഞെടുപ്പിൽ ഭരണകക്ഷികളായ ഇടതുമുന്നണിക്ക് വീണ്ടും അധികാരം കിട്ടാതിരിക്കാൻ കേന്ദ്രഗവണ്മെന്റ് പഠിച്ചപണി പതിനെട്ടും നോക്കിയതാണ്. തിരഞ്ഞെടുപ്പ് യഥാവിധി നടത്താതിരിക്കാൻ കോടതിപോലും അവർ കയറിയിറങ്ങി. കേന്ദ്രത്തിലെ എനർജി മന്ത്രിയും ബംഗാളുകാരനുമായ ഘനിഖാൻ ചൗധരി തിരഞ്ഞെടുപ്പ് തീയതി പ്രഖ്യാപിച്ച നാൾമുതൽ പശ്ചിമബംഗാളിൽ തമ്പടിച്ചു താമസിക്കുകയും അധികാരം തിരിച്ചു പിടിക്കാൻ ചെയ്യാവുന്നതെല്ലാം വഴിവിട്ട് ചെയ്യുകയും ചെയ്തു. ജനങ്ങൾ പക്ഷേ, ആ കെണിയിൽ വീണില്ല. അവർ ഇടതുപക്ഷ മുന്നണിക്കുതന്നെ വീണ്ടും ഭൂരിപക്ഷം നൽകി.

ജനങ്ങളുടെ വിശ്വാസം നേടി അധികാരത്തിൽ തിരിച്ചുവരിക ദുഷ്പ്രാപ്യമാണെന്ന ബോദ്ധ്യമായതോടെ മറ്റു വഴികൾ തേടിത്തുടങ്ങിയിരിക്കുകയാണ് ഐ-കോൺഗ്രസ് നേതൃത്വം. ആറുകൊല്ലമായി രാഷ്ട്രീയത്തിൽ നിന്നും വിട്ടുനിൽക്കുന്ന സിദ്ധാർത്ഥ ശങ്കർ റായിയെ വീണ്ടും നേതൃത്വത്തിൽ പ്രതിഷ്ഠിക്കാൻ ബംഗാളിലെ ഐ-കോൺഗ്രസ്സുകാർ ആരംഭിച്ചിരിക്കുന്ന ശ്രമം അതിന്റെ ഭാഗമാണ്. അടിയന്തരാവസ്ഥക്കാലത്തു് ബംഗാളിൽ മുഖ്യമന്ത്രിയായിരുന്ന് കുപ്രസിദ്ധി നേടിയ നേതാവാണ് സിദ്ധാർത്ഥ ശങ്കർ റായി. ഓർമ്മിക്കുമ്പോൾ പോലും ബംഗാളുകാർ ഞെട്ടി വിറച്ചുപോകത്തക്കവണ്ണം ക്രൂരമായിരുന്നു ആ കാലം. പ്രതിപക്ഷത്തിന്റെ ചെറിയൊരു അനക്കം പോലും കേൾക്കാതിരിക്കാൻ, പ്രതിഷേധത്തിന്റെ നേരിയ സ്വരം പോലും ഉയരാതിരിക്കാൻ സിദ്ധാർത്ഥ ശങ്കർ റായി എന്തും ചെയ്തിരുന്നു. ദുഷ്ടത നിറഞ്ഞ ആ ഭരണം പക്ഷേ, അധികനാൾ നീണ്ടുപോയില്ല. കാലം മാറുകയും, കാററു തിരിച്ചടിക്കുകയും ചെയ്തു. സിദ്ധാർത്ഥ ശങ്കർ റായിക്ക് തന്റെ വക്കീൽക്കോട്ട് തേടേണ്ടിവന്നു. എന്നാലിപ്പോൾ സിദ്ധാർത്ഥ ശങ്കർ റായിയെ തിരിച്ചുകൊണ്ടുവരാൻ ബംഗാളിലെ ഐ-കോൺഗ്രസ്സുകാർ ശ്രമം തുടങ്ങിയിരിക്കുന്നു. യാതൊരുവിധ തത്ത്വദീക്ഷയുമില്ലാത്തവരെ മാത്രം നേതാവായി സ്വീകരിക്കുന്ന രാഷ്ട്രീയപ്രസ്ഥാനമാണല്ലോ ഐ-കോൺഗ്രസ്.

നേതൃത്വം ഏറ്റെടുക്കാൻ സിദ്ധാർത്ഥശങ്കർ റായി ഒരുക്കമാണ്. അതിന് പക്ഷേ, അദ്ദേഹത്തിന് ചില മുൻ ഉപാധികൾ ഉണ്ട്. അതു് ഐ-കോൺഗ്രസ്സിന്റെ കേന്ദ്രനേതൃത്വം അംഗീകരിക്കണം. പ്രഥമവും പ്രധാനവുമായ വ്യവസ്ഥ വളരെ ലഘുവായതാണ്. മാർക്സിസ്റ്റ് പാർട്ടിക്ക് ഒററയ്ക്കുതന്നെ ഭൂരിപക്ഷമുള്ള ബംഗാളിലെ ഇടതുമുന്നണി ഗവണ്മെന്റിനെ കേന്ദ്രം ഉടനെ ഡിസ്മിസ് ചെയ്യണം. സിദ്ധാർത്ഥ ശങ്കർറായിയെ നേതാവായി കിട്ടണമെങ്കിൽ ഇതു ചെയ്തെങ്കിലേ പററൂ. സംസ്ഥാന മന്ത്രിസഭകളുടെ ഡിസ്മിസലും ജനാധിപത്യത്തിന്റെ ഭാഗമാണെന്ന് ആത്മാർത്ഥമായി വിശ്വസിക്കുന്ന ഐ-കോൺഗ്രസ്സിന്റെ കേന്ദ്രനേതൃത്വം ഇപ്പോഴത്തെ ഇന്ത്യയുടെ രാഷ്ട്രീയ പശ്ചാത്തലത്തിൽ അതിനു തുനിയുമോ എന്നതു മാത്രമേയുള്ളൂ പ്രശ്നം.

എന്തുകൊണ്ടെന്നാൽ, ഐ-കോൺഗ്രസ്സിന് മുഖ്യമെന്ന് വിശേഷിപ്പിക്കാവുന്ന ഭൂരിപക്ഷമുള്ള സ്റ്റേററുകളിൽപ്പോലും അവർ ഇപ്പോൾ ജനങ്ങളിൽനിന്നും അതിവേഗം അകന്നുകൊണ്ടിരിക്കുകയാണ്. മദ്ധ്യപ്രദേശിലായാലും മഹാരാഷ്ട്രയിലായാലും രാജസ്ഥാനിലായാലും നേതാക്കന്മാരെ കാലുവാരാൻ തക്കം പാർത്തിരിക്കുകയാണ് അനുയായികൾ. അതിനിടയിലാണ് ഹര്യാനയിലും ഹിമാചൽപ്രദേശിലും അരങ്ങേറിയതുപോലെ ലക്ഷക്കണക്കിനുരൂപ പാരിതോഷികം നൽകി എം. എൽ. എ മാരെ വിലയ്ക്കുവാങ്ങി ഐ-കോൺഗ്രസ് മന്ത്രിസഭകൾ ഉണ്ടാക്കുന്നതു്. കേന്ദ്രത്തിലാകട്ടെ 'മാഡ'ത്തിന്റെ പ്രീതിയാണ് സ്വന്തം കസേരയ്ക്കു ഉറപ്പുണ്ടാക്കുന്നതെന്ന വിശ്വാസത്തിൽ, അതു നേടിയെടുക്കാനുള്ള ഉപജാപത്തിൽ മുഴുകിക്കഴിയുകയാണ് മന്ത്രിപുംഗവന്മാർ. അങ്ങനെ, എങ്ങനെയും അധികാരം കൈയിൽവച്ചു കളിക്കുകഎന്നതുമാത്രം ലക്ഷ്യമാക്കിയിരിക്കുന്നഐ-കോൺഗ്രസ് നേതാക്കന്മാർ ഇപ്പോൾ ബംഗാളിലും നോട്ടമിട്ടിരിക്കുന്നു. അവരതിൽവിജയിക്കുക എന്നുവന്നാൽ, ഇവിടെ സംഭവിക്കുക ജനാധിപത്യത്തിന്റെ സമ്പൂർണ്ണമായ തകർച്ചയായിരിക്കും. ജനാധിപത്യം ഇപ്പോഴും ഇവിടെയുണ്ടെന്ന് ഒരു സാമട്ടിലെങ്കിലും പറഞ്ഞു നടക്കാൻ കഴിയുന്നുണ്ട്. സിദ്ധാർത്ഥ ശങ്കർ റായിയെ തിരിയെ കൊണ്ടുവരാനുള്ള വെപ്രാളത്തിൽ അവിടെക്കൂടി കേന്ദ്രത്തിന്റെ അധികാരഹസ്തം നീട്ടിക്കഴിയുമ്പോൾ, അതും തീരും.




ജ്ഞാനി സെയിൽ സിംഗ് ഇന്ത്യയുടെ ഏഴാമത്തെ പ്രസിഡന്റായി, ജൂലൈ ഇരുപത്തഞ്ചാം തീയതി സത്യപ്രതിജ്ഞചെയ്തു് അധികാരത്തിൽ പ്രവേശിച്ചു. മതേതരത്വം വിശ്വാസപ്രമാണമായി അംഗീകരിച്ച ഇന്ത്യയിൽ രാഷ്ട്രപതിയാകുന്ന ആദ്യത്തെ സിക്കുകാരൻ എന്നതുപോലെ പിന്നോക്ക വിഭാഗങ്ങളിൽ നിന്നുള്ള ആദ്യത്തെ രാഷ്ട്രപതിയുമാണ് സെയിൽസിംഗ്. പഞ്ചാബിലെ സൻധാൻ ഗ്രാമത്തിൽ മരപ്പണിക്കാരുടെ കുടുംബത്തിൽ ജനിച്ച പുതിയ രാഷ്ട്രപതി സ്വാതന്ത്ര്യസമരത്തിൽ സജീവമായ പങ്കുവഹിച്ചിരുന്നു. എളിമയാണ് സെയിൽ സിംഗിന്റെ വ്യക്തിമുദ്ര.

# ഹാർമോണിയം

...എൺപതുദിവസം ഭരിച്ചു. എൺപതു ലക്ഷം രൂപ ഉണ്ടാക്കി. അക്കൂട്ടർക്കു് വീണ്ടും തിരഞ്ഞെടുപ്പിൽ ജയിക്കാൻ കഴിഞ്ഞു; ഭരണത്തിലേക്കു മടങ്ങിവരാൻ കഴിഞ്ഞു. ഇതാണ് നമ്മുടെ നാട്?...

ഇതൊരു പ്രസംഗഭാഗമാണ്. ഒരുകൂട്ടം തൊഴിലാളികളോട്, തിരുവനന്തപുരത്തുവച്ച് ഒരു നേതാവു് പ്രസംഗിച്ചതു്. എൺപതുദിവസം ഭരിച്ചവരും മററുമായി ഈ പ്രസംഗത്തിൽ വിശേഷിപ്പിക്കുന്നതു് ആരെയാണെന്ന് പ്രത്യേകം പറയേണ്ടതില്ല, പ്രത്യേകം പറയേണ്ടതു് ഇതു പ്രസംഗിച്ചതു് ആരാണെന്നാണ്.

പ്രസംഗിച്ചതു് മാർക്സിസ്ററു പാർട്ടിയുടേയോ പ്രതിപക്ഷ മുന്നണിയിലെ മററേതെങ്കിലും പാർട്ടിയുടേയോ നേതാവല്ല. ഭരണപക്ഷ—പ്രതിപക്ഷങ്ങളെ ഒരുപോലെ എതിർക്കുന്നവരെന്നു പറയുന്ന തീവ്രപക്ഷവിഭാഗങ്ങളുടെ നേതാവുമല്ല. പക്ഷങ്ങളുംതന്നെ അറിയപ്പെട്ടുകിടക്കുന്ന വെറും ജനവുമല്ല.

പ്രസംഗിച്ചതു് ഭരണപക്ഷത്തുതന്നെയുള്ള ഒരു നേതാവാണ്; ഭരണകക്ഷികളിലൊന്നായ എൻ. ഡി. പി. യുടെ തൊഴിലാളിവിഭാഗമാണ് ഡി. റ്റി. യു. സി. അതിനുകീഴിൽ, കെ. എസ്. ആർ. ടി. സി. ജീവനക്കാരിൽ ഒരു വിഭാഗത്തിന് സംഘടനയുണ്ട്. അതിന്റെ വാർഷിക സമ്മേളനത്തിൽ സിംപോസിയത്തിനു വിഷയമവതരിപ്പിച്ചു ആർ. വി. ഉണ്ണിത്താൻ എന്ന നേതാവിന്റെ പ്രസംഗഭാഗമാണ് മുകളിൽ ഉദ്ധരിച്ചതു്. ഇന്നത്തെ ഭരണമുന്നണിയുടെ അലമാരയുള്ളിലെ പല അസ്ഥിപഞ്ജരങ്ങളും വലിച്ചുപുറത്തിട്ട് നിശിതനിശിതമായി ഉണ്ണിത്താൻ സംസാരിച്ചു: അനുയായികൾക്ക് ഹരമേററി.

അതേ സമ്മേളനത്തിൽത്തന്നെ മറെറാരുകാഴ്ചയുമുണ്ടായി. ഭരണകക്ഷികളുടെ ഏകോപനസമിതിയുടെ കൺവീനർ എൻ. ഡി. പി. ക്കാരനാണ്—പ്രൊഫസർ എം. നീലകണ്ഠൻ നായർ. ആ സമ്മേളനത്തിൽ അദ്ദേഹത്തിന്റെ 'പ്രകോപനപര'മായ പ്രഭാഷണത്തെ പലരും 'ശക്തമായി' തടസ്സപ്പെടുത്തുകയും ഒടുവിൽ

**കൗമുദി ന്യൂസ് സർവീസ്**

അദ്ദേഹം പെട്ടെന്ന് പ്രഭാഷണം നിറുത്തി വയ്ക്കുകയും ചെയ്യുമെന്ന് ഭരണകക്ഷികളെ പിന്താങ്ങുന്ന പത്രങ്ങൾതന്നെ എഴുതി. എൻ. ഡി. പി. യുടെ പോഷകവിഭാഗക്കാർ ഇങ്ങനെ രോഷപ്രകടനം നടത്തിയെന്നും മറ്റും അറിഞ്ഞപ്പോൾ ജനങ്ങൾ കരുതി, ഓ, ഭരണപക്ഷത്തുനിന്നുതന്നെ അസംതൃപ്തിയുടെ തീജ്ജ്വാലകൾ നാവു നീട്ടിത്തുടങ്ങി!

ഈയിടെ പ്രസിഡൻറ് തിരഞ്ഞെടുപ്പു നടന്നു. അതിൽ വോട്ടുചെയ്യുന്ന കാര്യം വന്നപ്പോൾ, ഭരണകക്ഷികളിലൊന്നായ ജനത-ജി പ്രഖ്യാപിച്ചു, ഞങ്ങൾ മനഃസാക്ഷി വോട്ടുചെയ്യും. ഭരണകക്ഷികളിൽ ഒന്നിൽനിന്ന് ഇങ്ങനെയൊരു പ്രഖ്യാപനം വരുമ്പോൾ ജനങ്ങൾ മനസ്സിലാക്കേണ്ടതു്, അവർ ഭരണപക്ഷം പിന്താങ്ങേണ്ട സ്ഥാനാർത്ഥിക്ക് കണ്ണുമടച്ചു് വോട്ടുചെയ്യാൻ പോകുന്നില്ല എന്നാണല്ലോ. ജനത-ജി. യുടെ മനഃസാക്ഷി വോട്ട് പ്രഖ്യാപനം, സംശയദൃഷ്ടികളൊന്നുമില്ലാത്ത ജനങ്ങൾ മുഖവിലയ്ക്കുതന്നെ എടുക്കുകയും ചെയ്തു. ജനത-ജി എന്നതു്, ഭരണകക്ഷികളിൽ വളരെയേറെ വാത്സല്യപ്രകടനങ്ങൾക്ക് പാത്രീഭൂതമായിക്കഴിയുന്ന ഒന്നാണെന്നതുപോലും ജനങ്ങൾ അപ്പോൾ ഓർത്തില്ല.

കോൺഗ്രസ്-ഐക്കാരനായ ട്രാൻസ്പോർട്ടുവകപ്പു മന്ത്രിയും കേരള കോൺഗ്രസ്-എം. കാരനായ ധനകാര്യമന്ത്രിയും തമ്മിൽ വയനാടൻ ട്രാൻസ്പോർട്ട് കമ്പനിയെച്ചൊല്ലി ശീതസമരമുണ്ടായതു് ഈയിടെയാണല്ലോ. മുഖ്യകഥാപാത്രങ്ങളിൽ നിന്ന് പുറത്തേക്ക് വലുതായൊന്നും വാക്കുകൾ തെറിച്ചില്ലെങ്കിലും ഖര-ദ്രവ പരുവങ്ങളിലെ വിദ്വേഷവിഷം വളരെയേറെ ബാഷ്പമായി അന്തരീക്ഷത്തിലേക്ക് വമിക്കപ്പെട്ടു. എന്തോ കുഴപ്പങ്ങളൊക്കെ ഇനിയും ഉണ്ടാകാനിരിക്കുന്നതായി ജനങ്ങൾ കരുതി.

ഭരണകക്ഷികളിൽ മറ്റൊന്നായ പി. എസ്. പി. യുടെ സ്റ്റേററ് കമ്മിററി ഈയിടെ കൂടി. പി. എസ്. പി. മന്ത്രിയും ഏക എം. എൽ. എ. യും 'നല്ലവനും' ആയ സി. എം. സുന്ദരത്തെ പ്രസംഗിക്കാൻ അനുവദിക്കാത്തിടംവരെ ആ യോഗത്തിൽ ബഹളമുണ്ടായി എന്നും വാർത്തകൾ വന്നു. ഇതിനെല്ലാംശേഷം ഈയിടെ ബ്രാഹ്മണസഭക്കാർ തിരുവനന്തപുരത്തു നൽകിയ സ്വീകരണത്തിൽ മന്ത്രി സുന്ദരം നടത്തിയ ഒരു പ്രസംഗമുണ്ട്—നാടാർ സമുദായക്കാർക്ക് തിരഞ്ഞെടുപ്പിനുമുമ്പ് സംവരണാനുകൂല്യശതമാനം കൂട്ടിനൽകിയതു് ഫലിക്കാതെ പോയതിനെപ്പററി ലേശം വിമർശനാത്മകമായി നടത്തിയ പ്രസംഗം. ഈ സംവരണശതമാനം കൂടുതൽ നൽകിയതു് മുഖ്യമന്ത്രി കരുണാകരനാണെന്നിരിക്കെ, മന്ത്രി സുന്ദരത്തിൻെറ പ്രസംഗത്തിലെ വരികൾക്കിടയിൽ അററമ്പിക്കടലുകൾ ആർത്തിരമ്പുന്നതായി ജനങ്ങൾ കണ്ടു.

കോൺഗ്രസ്-ഐ ക്കാരനായ മന്ത്രി എം. പി. ഗംഗാധരനും കേരള കോൺഗ്രസ്-എം. കാരനായ മന്ത്രി ആർ. ബാലകൃഷ്ണപിള്ളയും തമ്മിൽ ഇലക്ട്രിസിററി ബോർഡിലെ സബ്ജക്ട് കമ്മിററി യോഗസംബന്ധമായി ഉണ്ടായ മായാസ്ത്രപ്രയോഗങ്ങൾ കുറേക്കൂടി തീക്ഷ്ണമായിരുന്നു. കമ്മിററി ചെയർമാൻ ഗംഗാധരനാണ്. അദ്ദേഹം ഒരു ജൂനിയറായതിനാൽ താൻ ആ കമ്മിററി യോഗത്തിൽ പങ്കെടുക്കുകയില്ലെന്ന് ബാലകൃഷ്ണപിള്ള പറഞ്ഞതായി പ്രതിപക്ഷക്കാർ. താനങ്ങനെ പറഞ്ഞില്ലെന്നു ബാലകൃഷ്ണപിള്ള. ഏതായാലും ബാലകൃഷ്ണപിള്ള ആ കമ്മിററിയുടെ ആദ്യയോഗത്തിനു ചെന്നില്ല. വകുപ്പുമന്ത്രിയായ തന്നെ ക്ഷണിക്കാതെ, താനറിയാതെ, തന്നോടാലോചിക്കാതെ ഗംഗാധരൻ വച്ചതാണ് ആ യോഗമെന്നും അതിനാലാണ് തനിക്ക് സംബന്ധിക്കാനാവാതെ വന്നതെന്നും, ഇനി ഇങ്ങനെ ഉണ്ടാകാതെ നോക്കണമെന്നും മന്ത്രി ബാലകൃഷ്ണപിള്ള സ്പീക്കർക്കെഴുതിയതായി പത്രവാർത്തകൾ. ഇതെല്ലാമായപ്പോഴും ജനങ്ങൾ കരുതി—ഇതത്ര നേരെ പോകുന്ന മട്ടില്ല.

നിയമസഭയിലെ ആംഗ്ലോ-ഇന്ത്യൻ പ്രതിനിധി ആരാവണമെന്ന പ്രശ്നം ചൊല്ലി കോൺഗ്രസ്-ഐ.യും കോൺഗ്രസ്-എയും തമ്മിൽ നടന്നുവരുന്ന ശീതസമരം കേരളത്തിൽ വച്ചു തീരാത്തതിനാൽ ഡില്ലിയിൽ വച്ചു തീരുമോ എന്നു നോക്കാനായി കോൺഗ്രസ്-എ.യുടെ രണ്ട് ഉന്നതവ്യക്തികൾ ഈയിടെ അങ്ങോട്ടു പറന്നിരുന്നു. കോൺഗ്രസ്-ഐ.ക്കു അഭിമതനായ ആംഗ്ലോ-ഇന്ത്യൻ നേതാവു് ഫ്രാങ്ക് ആന്തണിക്കു്, കേരള നിയമസഭയിലെ ഈ ഒരു നോമിനേഷൻ കോൺഗ്രസ്-ഐക്കാരനു കിട്ടിയാൽ കൊള്ളാമെന്നാണു താല്പര്യം. പ്രധാനമന്ത്രിക്കും ആ താല്പര്യമുണ്ടെന്നാണു ശ്രുതി. സംസ്ഥാനത്തെ കോൺഗ്രസ്-ഐ നേതൃത്വത്തിന് സ്വാഭാവികമായുള്ള താല്പര്യം പറയേണ്ടതുമില്ല. പിരിച്ചുവിടപ്പെട്ട മുൻ നിയമസഭയിൽ ഈ നോമിനേററഡ് മെമ്പർ സ്ഥാനം കോൺഗ്രസ്-എ ക്കായിരുന്നതിനാൽ, ഇത്തവണയും അതു തങ്ങൾക്കുതന്നെ വേണമെന്നതാണ് ആ പാർട്ടിയുടെ നിലപാട്. ഡില്ലിയിൽവച്ചും ഈ തർക്കംതീർന്നില്ല. പത്രവാർത്തകൾ കണ്ടു് 'ജനങ്ങൾ' പിന്നെയും വിസ്മയംകൂറി—കുഴപ്പം?

തീർന്നില്ല.

ലത്തീൻ ക്രിസ്ത്യൻപാർട്ടി പിറക്കാൻ പോകുന്നതായി തീർച്ചയായിരിക്കുന്നു.

കോൺഗ്രസ് സംസ്കാരലയനം ആംഗ്ലോ ഇന്ത്യൻ പ്രശ്നത്തിലെങ്കിലും കുരുങ്ങിക്കിടക്കുന്നു.

കേരള കോൺഗ്രസ് സംസ്കാരലയനം എവിടെല്ലാമോ കുരുങ്ങിക്കിടക്കുന്നു. അതിനു സമയമായില്ലെന്ന് ജോസഫ് ഗ്രൂപ്പ്. ലയനം വേണമെന്നു് ഞങ്ങൾ പറഞ്ഞതു് ദൗർബല്യംകൊണ്ടൊന്നുമല്ലെന്ന് മാണിഗ്രൂപ്പ്. സാമ്പത്തിക സംവരണമെന്ന ലക്ഷ്യം നേടിയെടുക്കാൻവേണ്ടി ഭരണാധികാരമുൾപ്പെടെ എന്തും ത്യജിക്കുമെന്ന് എൻ. ഡി. പി.

ഇതെല്ലാം ഒന്നിനുപിറകെ ഒന്നായി ഇങ്ങനെ പേജൻറിലെന്നവണ്ണം ഇറങ്ങിവന്നുകൊണ്ടിരിക്കുമ്പോൾ 'ജനങ്ങൾക്കു്' സംശയം: കുഴപ്പമാണോ?

ഒരു കുഴപ്പവുമില്ലെന്നും ഇപ്പോൾ ഭരണമുന്നണിഹാർമോണിയത്തിലെ വിവിധ കട്ടകളിൽ നിന്ന് ഇടയ്ക്കിടെ ഉയരുന്ന അപസ്വരങ്ങൾ ജനശ്രദ്ധ പിടിച്ചു നിറുത്താൻ വേണ്ടിയുള്ള ആസൂത്രിതമായ ഒരടവുമാത്രമാണെന്നും ചില സൂക്ഷ്മദൃക്കുകൾ പറയുന്നു.

അടവാണെങ്കിൽ ആരുടെ അടവാകാമിതു്?

●

കുറേനാൾ മുമ്പ് ചില പത്രങ്ങളിൽ തൃശ്ശൂർനിന്ന് ഒരു വാർത്തവന്നു: കേരള മുഖ്യമന്ത്രി കെ. കരുണാകരനെ കേന്ദ്രത്തിൽ ആഭ്യന്തരമന്ത്രിയാക്കാൻ ആലോചന!

എന്തിലും ദോഷം മാത്രം കാണുന്നവർ പറഞ്ഞതു് ഇതു് ചിലരുടെ സ്റ്റണ്ട് ആണെന്നാണ്—ഇമേജ് കൂട്ടാൻ മെനഞ്ഞെടുത്ത സ്റ്റണ്ട്.

ഈയിടെ പ്രസിഡൻറു സ്ഥാനത്തേക്ക് കോൺഗ്രസ്-ഐ യുടെ സ്ഥാനാർത്ഥിയെ നിർണ്ണയിക്കുംമുമ്പ്, അതു് കെ. കരുണാകരൻ ആയാൽ എന്താ എന്ന് ഒരാന്വേഷണം വന്നതായി കോൺഗ്രസ്-എയിലെ (ഐ യിലെ അല്ല) ചില ഉന്നത വ്യക്തികൾ രഹസ്യമായി പറയുന്നു.

എന്തിലും ദോഷം മാത്രം കാണുന്നവർ ഇതു കേട്ടും പറഞ്ഞു, ഇതു് ചിലരുടെ സ്റ്റണ്ടാണ്—ഇമേജു കൂട്ടാനുള്ള സ്റ്റണ്ട്. പക്ഷേ, ഒന്നാമത്തേതും സ്റ്റണ്ടല്ല, രണ്ടാമത്തേതും സ്റ്റണ്ടായിരിക്കാനിടയില്ല എന്ന് 'കാര്യജ്ഞാന'മുള്ള കേന്ദ്രങ്ങൾ ആണയിടുന്നു.

ഒന്നാമത്തേതെടുക്കാം.

കേന്ദ്രത്തിൽ ആഭ്യന്തരമന്ത്രിയായി കെ. കരുണാകരൻ പോകുന്നുവെന്നു വയ്ക്കുക. നേമം സീററിലെ സ്ഥാനം രാജിവച്ചതുപോലെ, കരുണാകരൻ മാള സീററിലെ സ്ഥാനവും രാജിവയ്ക്കണം. രാജ്യസഭയിലോ ലോക്സഭയിലോ അംഗമാകണം. (ആറു മാസം കഴിഞ്ഞിട്ടെങ്കിലും ഇതു വേണം.) ഇന്നത്തെ സ്ഥിതിക്ക് ഇതു നടക്കാവുന്നതേയുള്ളു.

പക്ഷേ, കേരളത്തിൽനിന്ന് രണ്ട് ക്യാബിനററു മന്ത്രിമാരോ? കെ. കരുണാകരൻ ക്യാബിനററു മന്ത്രിയായാൽ സി. എം. സ്റ്റീഫൻ ക്യാബിനററു മന്ത്രിയല്ലാതായിത്തീരേണ്ടിവരും. അങ്ങനെ വരുമോ?

രണ്ടാമതു്, കെ. കരുണാകരൻ സംസ്ഥാനനേതൃത്വത്തിൽനിന്ന് കേന്ദ്രത്തിലേക്കു പോയാൽ കേരള മുഖ്യമന്ത്രിപദം?

അതു കൈയാളുവാൻ കോൺഗ്രസ്-ഐയിൽ ഇന്നു പ്രാപ്തന്മാരുള്ളതായി പുറത്തു് അറിവില്ല. വളരെ പാടുപെട്ട് നേടിയെടുത്ത ഇവിടത്തെ ഭരണാധികാരം കേന്ദ്ര ആഭ്യന്തരമന്ത്രിപദത്തിനുവേണ്ടി റിസ്ക് ചെയ്യാൻ കോൺഗ്രസ്-ഐ തയ്യാറാവുമോ?

തയ്യാറാവുന്നുവെന്നു വയ്ക്കുക. പകരം മുഖ്യമന്ത്രി ആര്? 'കോൺഗ്രസ് ലയനം' കൂടെ ഇതിനകം നടന്നുകിട്ടുകയാണെങ്കിൽ ഇന്നത്തെ കോൺഗ്രസ്-എയിലെ ചിലരെ മുഖ്യമന്ത്രിസ്ഥാനത്തു വയ്ക്കാൻ കൊള്ളാം. പക്ഷേ ആരെ? ആഭ്യന്തരമന്ത്രി വയലാർ രവിയെ ആണോ?






അല്ലേ? രവിയെ മുഖ്യമന്ത്രി സ്ഥാനത്തു് ഇരുത്തുന്നതിൽ കോൺഗ്രസ്-എയിൽത്തന്നെ തർക്കം മൂർച്ഛിക്കുമെന്നിരിക്കേ കോൺഗ്രസ്-ഐയിൽ നിന്നുയരാവുന്ന തർക്കങ്ങളുടെ കാര്യം പറയേണ്ടതില്ല. ഒരുപക്ഷേ, ലയനഫോർമുലകളുടെ ഭാഗമായി ഈ പിൻഗാമി പ്രശ്നമൊക്കെ പരിഹൃതമാവുന്നു എന്നു വയ്ക്കുക. കെ. കരുണാകരൻ ഇന്ന് ഈ ഭരണമുന്നണിയെ സൂക്ഷിക്കുന്നതുപോലെ 'വൈഭവപൂർവ്വം' അതു തുടരാൻ കഴിയുമോ?

ഇതൊക്കെ കോൺഗ്രസ്-ഐ നേതാക്കളും കോൺഗ്രസ്-എ നേതാക്കളും മനസ്സിൽ ചർച്ചചെയ്യുകയും പരമരഹസ്യമായി തൊട്ടടുത്തുള്ളവരോട് കൂടിയാലോചിക്കുകയും ചെയ്യുന്ന കാര്യങ്ങളാണ്.

പക്ഷേ, ഏററവും വലിയ ചോദ്യം ഇതൊന്നുമല്ല. അങ്ങനെ കേരളരംഗത്തുനിന്ന് പെട്ടെന്ന് നിഷ്ക്രമിക്കുന്നതിൽ കെ. കരുണാകരന് താല്പര്യമുണ്ടോ?

ആ ചോദ്യത്തിനുള്ള ഉത്തരമാണത്രേ, ഭരണകക്ഷി ഹാർമോണിയത്തിലെ വിവിധ കട്ടകളിൽനിന്ന് ഇടയ്ക്കിടെ ഉയരുന്നകേൾക്കുന്ന അപസ്വരങ്ങൾ. അപസ്വരങ്ങൾ കൂടുകയും ഹാർമോണിയത്തിൻെറ ഹാർമണി സ്നേഹമായിത്തീരുകയും ചെയ്യുകയാണോ, കരുണാകരൻ ഇവിടെത്തന്നെ തുടരുകയാണോ വേണ്ടതു്?

ചോദ്യത്തിന് ഉത്തരമായില്ലേ?

●

കോൺഗ്രസ് സംസ്കാരലയനസംബന്ധിയായ ഒരു ദുഃസ്വപ്നം:

കോൺഗ്രസ്-ഐയും കോൺഗ്രസ്-എ യും ഒന്നായിത്തീരുന്നു. പുതിയ കോൺഗ്രസിൻെറ പി.സി. സി. ചീഫായി എ. കെ. ആൻറണിതന്നെ അവരോധിതനാകുന്നു. ഇന്ന് കോൺഗ്രസ്-ഐയിൽ കെ. കരുണാകരൻെറ ബദ്ധ എതിരാളികളായി പുറത്തറിയപ്പെടുന്ന മുല്ലപ്പള്ളി രാമചന്ദ്രൻ, ഡോക്ടർ അടിയോടി തുടങ്ങിയുള്ളവർ എ. കെ. ആൻറണിയിൽ അഭയം കാണുന്നു. ആൻറണിയുടെ കരങ്ങൾക്ക് ശക്തികൂടുന്നു...

സ്വപ്നം ക്രോധാവേശിതമായ ഒരു സ്ഫോടനത്തിൽ തവിടുപൊടി!

ലത്തീൻ കത്തോലിക്കാ പാർട്ടിസംബന്ധിയായ ഒരു സുസ്വപ്നം:

ആഗസ്റ്റ് 15-നു് കേരളത്തിലെ ലക്ഷലക്ഷക്കണക്കായ ലത്തീൻ കത്തോലിക്കരുടെ പ്രതിനിധികൾ, അഭിവന്ദ്യ ബിഷപ്പുമാരുടെ അനുഗ്രഹാശിസ്സുകളോടെ പുതിയ പാർട്ടി രൂപീകരിക്കുന്നു. പക്ഷേ, ലത്തീൻ കത്തോലിക്കാ സമുദായത്തിൽപെട്ട ഏക എം. എൽ. എ. യും സീനിയർ കോൺഗ്രസ് നേതാവുമായ എ. എൽ. ജേക്കബ് ഈ പാർട്ടി രൂപീകരണവേദിയിലെങ്ങും കാണപ്പെടുന്നില്ല. അദ്ദേഹം എറണാകുളത്തു് പൊടിത്തമാശകളും ചെറുചിരികളുമായി കഴിഞ്ഞുകൂടുന്നു. അങ്ങനെ, ഒക്ടോബറിൽ ആന്ധ്രാഗവർണ്ണർസ്ഥാനത്തുനിന്ന് കെ. സി. അബ്രഹാം മാസ്റ്റർ വിരമിക്കും വേളയിൽ, കേരളത്തിലെ മറ്റൊരു സീനിയർ കോൺഗ്രസ്സുകാരനായ എ. എൽ. ജേക്കബുചേട്ടൻ ഗവർണ്ണറായി അവരോധിതനാവുന്നു. ലത്തീൻകത്തോലിക്കാ സമുദായത്തിന് നൽകപ്പെടുന്ന ഈ ബഹുമതിയിൽ മനംകുളിർത്ത ലത്തീൻ കത്തോലിക്കാ പുതുപാർട്ടി ഭരണമുന്നണിയോടു് കൂറു പ്രഖ്യാപിക്കുന്നു! സ്വപ്നം തീർന്നിട്ടും തീർന്നിട്ടും തീരാത്ത ഒരു ഹർഷോന്മാദത്തിൽ ഉയർന്നുയർന്നു പറക്കുന്നു!

ആസന്നമായിക്കൊണ്ടിരിക്കുന്ന നേമം ഉപതിരഞ്ഞെടുപ്പുസംബന്ധിയായ ഒരു കിനാസംവാദം:

മുരളിയെ സ്ഥാനാർത്ഥിയാക്കിയാലോ?
മുരളിയോ? ഏതു മുരളി?
നമ്മുടെ മുരളീധരൻ.

വരട്ടെ. നോക്കാം. രവികുമാറുണ്ട്; കുമാറുണ്ട്; രമേശൻ നായരുണ്ട്. എതിരാളി മുൻ എതിരാളിതന്നെയാവാം. അതിനാൽ സൂക്ഷിക്കണം.

# ഒരു മധുര സൗഹൃദത്തിന്റെ ഓർമ്മ

കൗമുദി ന്യൂസ് സർവീസ്

കുഞ്ചുപിള്ളയുടെ ഒന്നാം ചരമദിനം ഈമാസം 27-ാം തീയതിയായിരുന്നു. തിരുവനന്തപുരം യൂണിവേഴ്സിററി സ്ററുഡൻറ്സ് സെൻററിൽ അനുസ്മരണയോഗം നടന്നു. ആർദ്രത മുററിനിൽക്കുന്ന ഏതാനും കാവ്യശകലങ്ങളും, പരിചിതരുടെ മനോമണ്ഡലത്തിൽ മായാതെ തിങ്ങിവിങ്ങുന്ന ചിരന്തന സ്മരണകളും തന്റേതായി അവശേഷിപ്പിച്ചുകൊണ്ടു കടന്നുപോകുമ്പോൾ 32 വയസ്സ് മാത്രമേ കുഞ്ചുവിനു പ്രായമുണ്ടായിരുന്നുള്ളു. കവിയെന്ന നിലയിൽ വ്യാപകമായി അദ്ദേഹം അറിയപ്പെട്ടിരുന്നില്ല. അപ്രകാശിതങ്ങളായിരുന്നു മിക്ക കവിതകളും. അടുത്തറിഞ്ഞവരുടെ ഹൃത്തടങ്ങളിലേക്കു തന്റെ കാവ്യജീവിതതാളം പകരാൻ ആ ചെറുപ്പക്കാരനു കഴിഞ്ഞിരുന്നു. തിരുവനന്തപുരത്തേയും ആലപ്പുഴയിലേയും മററും കലാ-സാഹിത്യ-സംസ്കാരിക മണ്ഡലങ്ങളിലാകെ ഒരു ചെറു മേഘജ്യോതിസ്സുപോലെ വിളങ്ങിക്കൊണ്ട്, അപരിചിതരായിരുന്ന അനേകംപേരെ സുഹൃത്തുക്കളാക്കി കുഞ്ചു. അവരിൽ കുറെപ്പേർ ഒത്തുകൂടി കോളേജ് വിദ്യാർത്ഥികൾക്കു വേണ്ടി കവിതാ മത്സരം നടത്തി. 1001 രൂപയുടെയും 501 രൂപയുടെയും സമ്മാനങ്ങളും ശില്പങ്ങളുമടങ്ങുന്ന കുഞ്ചു അവാർഡ് ഏർപ്പെടുത്തുകയും സമ്മാനിതരെ തിരഞ്ഞെടുക്കുകയും ചെയ്തു. ചരമദിനത്തിൽ അനുസ്മരണച്ചടങ്ങും അവാർഡുദാനവും കുഞ്ചുവിന്റെ കവിതാഗ്രന്ഥത്തിന്റെ പ്രകാശനവും കവിതകളുടെ സംഗീതാവിഷ്കരണവും നടത്തി. മാന്തളിർപോലെ അടർന്നുവീണ ആ സ്നേഹവിലോലനു് ഒരു ആണ്ടുബലിപോലെ.

അനുസ്മരണച്ചടങ്ങിലെ അദ്ധ്യക്ഷനായിരുന്ന തകഴി ശിവശങ്കരപ്പിള്ള, ഇങ്ങനെ തർപ്പണം ചെയ്യേണ്ടിവന്ന തന്റെ നിസ്സഹായത പറഞ്ഞുകൊണ്ടാണു് കുഞ്ചുവിന്റെ സ്നേഹസ്മൃതികളെ ഒരു വിഷാദരാഗമായി സദസ്സിലുണർത്തിയതു്. മക്കൾക്കും അനന്തരവന്മാർക്കും ഉദകക്രിയ ചെയ്യേണ്ടി വരുന്ന തറവാട്ടുകാരണവരുടേതാണു് ആ നിസ്സഹായത. മറിച്ചായിരുന്നു വേണ്ടിയിരുന്നതു്. അതിനു സ്വന്തം അനിയനില്ലല്ലോ. തകഴി നെടുവീർപ്പിട്ടു.

മൗനം മാത്രമേ തനിക്കു സദസ്സിന്റെ മുമ്പിൽ വയ്ക്കാനാവുന്നുള്ളു എന്നു പറഞ്ഞുകൊണ്ടു് പ്രിയതോഴന്റെ സ്മരണകൾ വാക്കുകളിലൂടെ അയവിറക്കാൻ അയ്യപ്പപ്പണിക്കർ ശ്രമിച്ചു. ആവില്ല. കുറെ ഓർമ്മകൾ മാത്രം ബാക്കിയുണ്ടു്. യാദൃച്ഛികതകളുടെ ആകത്തുകയാണു് ജീവിതമെന്ന തത്ത്വശാസ്ത്രത്തിൽ ആശ്വസിക്കാനും കുഞ്ചുവിന്റെ പുഞ്ചിരി സമ്മതിക്കുന്നില്ല. ആ പുഞ്ചിരിയും വികാരവായ്പുമെല്ലാം നഷ്ടപ്പെട്ടിരിക്കുന്നു. ഇനിയുമെന്താണു് പറയുക? അയ്യപ്പപ്പണിക്കർ നിറുത്തി.

അപ്രസക്തങ്ങളായ വാക്കുകൾകൊണ്ടു മൗനത്തിനർത്ഥം പകർന്നു്, തന്റെ കുടുംബത്തിലെ നിത്യസന്ദർശകനെ ഓർക്കുമ്പോഴുള്ള വ്യഥാശ്രമത്തിനു മുതിരാനേ കഴിയുന്നുള്ളുവെന്നായിരുന്നു നാഗവള്ളി ആർ. എസ്. കുറുപ്പിന്റെ വൈഷമ്യം. ഈ നിസ്സഹായത വിങ്ങിപ്പൊട്ടി തീവ്രതരമാക്കിക്കൊണ്ടാണു് തിക്കുറിശ്ശി സുകുമാരൻ നായർ കുഞ്ചുവുമായുള്ള തന്റെ വ്യക്തിബന്ധത്തിനു് തിലോദകമർപ്പിച്ചതു്.

കുഞ്ചുവിന്റെ ഏററവും നല്ല കവിത അദ്ദേഹത്തിന്റെ സ്നിഗ്ദ്ധമധുരമായ ജീവിതമായിരുന്നുവെന്നു് മൈക്കിനുമുമ്പിൽ പ്രത്യക്ഷപ്പെട്ടവരെല്ലാം സൂചന നൽകി. കുഞ്ചു എഴുതിയ കവിതകളുടെ സമാഹാരമായ 'ആത്മഹവ്യം' തിക്കുറിശ്ശി, സിനിമാനടൻ ഗോപിക്കു് ഒരു കോപ്പി നൽകിക്കൊണ്ടു പ്രകാശനം ചെയ്തു. ദുഃഖസാഗരം ഓളമടിക്കുന്ന മനസ്സുമായി, വിപ്രവാസത്തിന്റെ ആത്മനൊമ്പരത്തോടെ, കണ്ണീർച്ചാലുകളണിഞ്ഞ കിനാവുകളിൽപ്പെട്ടലിഞ്ഞുപോകുന്ന മണ്ഡോദരി. സൗവർണ്ണസൂനങ്ങൾ കോർത്ത അർച്ചനാമാല്യവുമേന്തി രാഗാർദ്രനായി അലയുന്ന ദേവഗായകൻ. കണ്ണീർ കിനിഞ്ഞു് പ്രവാഹമായി മാറിയ യമുന. ഇതെല്ലാമടങ്ങുന്നതാണു് 'ആത്മഹവ്യം.' അവയിൽച്ചിലതു സംഗീതത്തിന്റെ ശബ്ദവിന്യാസങ്ങളാക്കി കുഞ്ചുവിന്റെ ഇഷ്ടതോഴരായ എം. ജി. രാധാകൃഷ്ണൻ, നെടുമുടി വേണു, വേണു നാഗവള്ളി, ബാലചന്ദ്രൻ ചുള്ളിക്കാട്, സി. എൻ ഉണ്ണികൃഷ്ണൻ എന്നിവർ ആവിഷ്കരിച്ചപ്പോൾ അവയിലടങ്ങിയ കുഞ്ചുവിന്റെ കാല്പനിക ചേതന സദസ്സിലെ വിതുമ്പിനിന്ന മനസ്സുകളിൽ നിശ്ശബ്ദമായ അനുരണനം സൃഷ്ടിക്കുകയായിരുന്നു.

എറണാകുളം മഹാരാജാസ് കോളേജിലെ കെ. വിജയലക്ഷ്മി (പ്രശസ്തകവി ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ പത്നി), തിരുവനന്തപുരം വിമൻസ് കോളേജിലെ ചിത്രാശശികുമാർ എന്നിവർ തകഴിയിൽനിന്നു്, സ്മാരക അവാർഡുകൾ ഏററുവാങ്ങി. കോളേജ് വിദ്യാർത്ഥികളുടെ കാവ്യസർഗ്ഗശക്തിക്കുള്ള സംസ്ഥാനത്തെ ഏററവും വലിയ അംഗീകാരമായി കുഞ്ചു അവാർഡ് കണക്കാക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

ഹാൾ നിറയെ ചെറുപ്പക്കാരുണ്ടായിരുന്നു; മററുള്ളവരും. അനിയന്റെ ഇഷ്ടാനിഷ്ടങ്ങൾക്കു തലമുറ മാനദണ്ഡമായിരുന്നില്ല. സമസ്തരംഗങ്ങളിലെയും പ്രശസ്തരും അപ്രശസ്തരുമെല്ലാം ഒത്തുകൂടിയിരുന്നു. സദസ്സിനു് തന്റെ പ്രസംഗചാതുരികൊണ്ടു് ഉണർവ്വുനൽകുന്നതിൽ മുമ്പനായ എൻ. ശ്രീകണ്ഠൻനായർ എക്സ് എം. പി. ഒരു വേള, സദസ്സിലുണ്ടായിരുന്നിട്ടും പ്രസംഗിക്കാതിരുന്ന സമീപകാലചടങ്ങുകളിലൊന്നായിരുന്നു നടന്നതെന്നു തോന്നുന്നു. എസ്. എഫ്. ഐ. യുടെ സുരേഷ്കുറുപ്പ് സംഘാടകനായി. കെ. എസ്. യു. എ. യുടെ ചെറിയാൻ ഫിലിപ്പ് ശ്രോതാവായി. എസ്. പി. സി. എസ്സിന്റെ സെക്രട്ടറി മാധവൻനായർ ആദ്യാവസാനക്കാരനായി. സിനിമാനടന്മാരായ ഗോപി, നെടുമുടി വേണു, വേണു നാഗവള്ളി എന്നിവർ വെറും ചടങ്ങിനായി വന്നതല്ല. എ. ഐ. ആറിലെ സംഗീതവിഭാഗം തലവനും പ്രശസ്ത സംഗീതജ്ഞനുമായ എം. ജി. രാധാകൃഷ്ണനും ബാലചന്ദ്രൻ ചുള്ളിക്കാടും അന്തരിച്ച നാടകകൃത്തു് സി. എൻ. ശ്രീകണ്ഠൻ നായരുടെ മകൻ സി. എൻ. ഉണ്ണികൃഷ്ണനുമെല്ലാം കവിത പാടാൻ മാത്രമായല്ല എത്തിയതു്. ചടങ്ങു തീരുന്നതിനു് അല്പം മുമ്പു് ഓടിക്കിതച്ചെത്തിയ വൃദ്ധസ്ത്രീയും കുഞ്ചുവിന്റെ ബന്ധവൈഭവത്തിന്റെ പൊരുൾ വെളിപ്പെടുത്തി.

സ്ററുഡൻറ്സ് സെൻററിലെ ആ വൈകുന്നേര വെളിച്ചം ഇരുട്ടിലേക്കു ലയിച്ചിറങ്ങി വിടവാങ്ങുന്നതിനുപോലും ശോകസാന്ദ്രിമ അനുഭവപ്പെട്ടു. വെളുത്ത കൊച്ചു തെച്ചിപ്പൂക്കൾകൊണ്ടു കോർത്ത മാലയണിയിച്ച് കുഞ്ചുവിന്റെ ചിത്രം കറുത്ത തുണി പൊതിഞ്ഞ ഫ്രെയിമിനുള്ളിലിരിക്കുന്നു. കരിമ്പടത്തിന്റെ ആവരണമിട്ട, നേർത്ത പൂക്കൾകൊണ്ടലങ്കരിച്ച പീഠത്തിൽ ആ ചിത്രം പ്രതിഷ്ഠിച്ചിരിക്കുന്നു. സദസ്സിന്റെ ആമുലയാകെ കറുപ്പാണു്. സദസ്സിലെ മുഖങ്ങളിലെല്ലാം ആ ഇരുളിമ പകർന്നിരിക്കുന്നു. പക്ഷേ, അസാധാരണ പ്രകാശമുള്ള കണ്ണുകളുമായി, സൗഹൃദംതുളുമ്പുന്ന മുഖവുമായി ചിത്രത്തിൽ കുഞ്ചുപിള്ള. ആ ചിത്രത്തിനുള്ളിൽ, കാലം വലിച്ചിട്ട തിരശ്ശീലയ്ക്കപ്പുറത്തു് അകലെയെങ്ങോ കുഞ്ചുപിള്ള നില്ക്കുന്നതു് സുഹൃത്തുക്കൾ കാണുന്നു, ഒരു ചെറു മന്ദഹാസം പരസ്പരം നൽകാനായി, ഒരന്ത്യയാത്രാ മൊഴിയെങ്കിലും ചൊല്ലാനായി ആ കറുത്ത തിരശ്ശീലയൊന്നു നീക്കിയെത്ര കാലമേയെന്നു് അവർ നിശ്ശബ്ദമായി അർത്ഥിക്കുന്നതുപോലെ.

**കുഞ്ചുപിള്ളഎഴുതിയ കവിതകളിൽ നിന്നും ചിലതാണു് ചുവടെ.**

**ഹേ!** ശാരികേ!
നിനക്കാവുമോ ജീർണ്ണിച്ച
ഭൂതകാലത്തിൻ കനത്ത
പടിപ്പുര വാതിലടച്ചു
പുറത്തേക്കു പോരുവാൻ.

വേദേതിഹാസോപദേശ കഥകളും
കേശാദിപാദസ്തുതികളും സംഗ്രാമ-
[ഭൂമിയും

ദിവ്യാസ്ത്രമന്ത്രങ്ങളും വിട്ട്–
ശാരികേ! പോരുവാനാവുമോ?

മർത്ത്യന്റെ നീറും വ്യഥകൾ-
കിളിപ്പാട്ടിലാക്കുവാൻ.

●

സ്മൃതി വിസ്മൃതികൾ തൻ–
ചിറകിൽ മൃതിയുടെ ചുവരു-
ചാരിപ്പോകെ, ഒന്നു നീ
ഓർമ്മിക്കണം....

●

ഞാനേതോ മലരിന്റെ
മാസ്മര സുഗന്ധത്തിനു-
പിന്നാലെയാണീ
പൂവാടിയിൽ വന്നതി.
ന്നിവിടമോ വാസന്ത
ലാസ്യാഞ്ജിതം
ഏതാണെന്റെ മനം
കവർന്ന സുരഭി പുഷ്പം

ഞാനിന്നു മോർക്കുന്നുണ്ടാ-
നിമിഷം, നാമാദ്യമായ്
കായലോരത്തു വച്ചു
കണ്ടതും ചിരിച്ചതും.

ചിറയിൽ തട്ടിപ്പൊട്ടി,
ച്ചിതറും തിരകൾ തൻ
ചിരിയും, കായൽക്കാററിൻ
കുളിരും നുകർന്നു ഞാൻ
അന്നൊരു ശീത സന്ധ്യാ-
വേളയിലലസനായ്

●

നീറനിലാവണി രാത്രിയിൽ വന
സുരഭികൾ പൂത്ത വേളയിൽ
ഒരു വിമോഹന സ്വപ്നമാ-
യെന്നരികിൽ നീ വന്നിരുന്നുവോ
എന്നെത്തഴുകി നീ നിന്നിരുന്നുവോ

നിഴലുകൾ കാൽ വഴുതിവീഴു-
വന്ന വഴികൾ തന്നരികിൽ നാം
മധുര മാധവ നടനമാടും മലരു-
കൾ കണ്ടു...

**സ്ററുഡൻറ്സ് സെൻറർ ആ സായാഹ്നത്തെ അട്ടത്തെങ്ങും മറക്കുകയില്ല. ദുഃഖസാന്ദ്ര സ്മൃതികളുമായി അവിടെ സന്നിഹിതരായവർ മടങ്ങിപ്പോകുമ്പോഴും ആ അനുസ്മരണച്ചടങ്ങുണ്ടാക്കിയ പ്രത്യേക മാനസികാവസ്ഥയിൽനിന്നും മോചിതരായിരിക്കയില്ല.**

കുഞ്ചുപിള്ള സ്മാരക അവാർഡിനു് അർഹരായ വിജയലക്ഷ്മിയും (വലത്തു്) ചിത്രാശശികുമാറും തകഴിയിൽനിന്നും അവ ഏററുവാങ്ങുന്നു.



കുഞ്ചുപിള്ള

### കൗമുദി ന്യൂസ് സർവീസ്

# ദ്വീപിലെ കഥാകൃത്ത്

മഴക്കാറിൽ കായലിന്റെ മുഖം കലങ്ങുന്നതിനുമുമ്പ് ഒരു തെളിഞ്ഞ പ്രഭാതത്തിലാണ് ഞാൻ ദ്വീപിലേക്കു യാത്ര പുറപ്പെട്ടത്. പഴയ തലമുറയിലെ കഥാകൃത്തായ പോഞ്ഞിക്കര റാഫിയെ കാണണം. റാഫിയുടെ മൗനത്തിന്റെ അർത്ഥമറിയണം. പുതിയ സാഹിത്യത്തെക്കുറിച്ച് റാഫിക്കു പറയാനുള്ളത് എന്തെല്ലാമാണെന്നു കേൾക്കണം. ഇത്രയുമായിരുന്നു ദ്വീപിലേക്കുള്ള എന്റെ യാത്രയുടെ ഉദ്ദേശ്യം.

എറണാകുളം ഹൈക്കോർട്ട് ജെട്ടിയിൽനിന്ന് പോഞ്ഞിക്കര ദ്വീപിലേക്കു പത്തുമിനിറ്റുനേരത്തെ ബോട്ടുയാത്ര. വെയിലിന്റെ കണ്ണാടിയിൽനോക്കി മുടി ചീകുന്ന കായൽ. കാലങ്ങൾ ഏറെ കഴിഞ്ഞിട്ടും കാഴ്ചകൾ കണ്ടു കൊതിതീരാതെ മിഴിചിമ്മുന്ന കായൽ.

ബോട്ടിൽ യാത്രക്കാർ കുറവായിരുന്നു. സഹയാത്രികരിലൊരാൾ പറഞ്ഞതു ശരിയായിരിക്കണം.

"അതിരാവിലെ തൊഴിലാളികളെല്ലാം ദ്വീപിന്റെ ഏകാന്തതയിൽ നിന്നു രക്ഷപ്പെടുന്നു. ഇനി വൈകിയിട്ടേ തിരിച്ചെത്തൂ."

തെങ്ങുകൾ തലയാട്ടി ചിരിക്കുന്ന, കായലിന്റെ അലകൈക്കൾ നിത്യമായി അനുഗ്രഹിക്കുന്ന പോഞ്ഞിക്കര ദ്വീപ് അധികം അകലെയല്ലാതെ കാണാമായിരുന്നു.

പണ്ട് പറങ്കികളും, ജൂതന്മാരും പണച്ചാക്കുകളുമായി കച്ചവടത്തിനു വന്നിറങ്ങിയ പോഞ്ഞിക്കര. പോർത്തുഗലിൽ നിന്നു കൊണ്ടുവന്ന സെന്റ് പാവലിന്റെ പ്രതിമ സ്ഥാപിച്ചിട്ടുള്ളത് ഇവിടെയാണ്. യുദ്ധക്കപ്പലുകളിൽ വന്നിറങ്ങിയ പട്ടാളക്കാർ ഈ ദ്വീപിലെ തൊഴിലാളിക്കുടിലുകളിൽ കയറിയിറങ്ങിയാണ് പെൺകുട്ടികളെ മാനഭംഗപ്പെടുത്തിയത്. യുദ്ധത്തിലും ക്ഷാമത്തിലും രോഗപീഡകളിലും വീർപ്പുമുട്ടി, കായലിന്റെ വിജനതയിലേക്കു നിസ്സഹായരായി മിഴിച്ചുനോക്കി, ദ്വീപിനെ ശ്മശാനമാക്കിമാറ്റിയ ഒരു ജനതയുടെ പ്രാണനിലവിളികൾ മാറ്റൊലികൊള്ളുന്നത് ഈ അന്തരീക്ഷത്തിലാണ്.

ദ്വീപിൽ ബോട്ടിറങ്ങി, പള്ളിക്കു മുന്നിലെ അനന്തമായി നീളുന്ന ഇടവഴിയിലൂടെ, എന്നോ വീണ ചോരയുടെ പാടുകൾ മായാതെ അവശേഷിച്ചിട്ടുണ്ടോ എന്നു തിരഞ്ഞ് ഞാൻ നടന്നു.

ഇടവഴി തീരുന്നില്ല. വഴിയോരത്തെ ചെറിയ പീടികക്കാർ പറഞ്ഞു:

"വളരെ അടുത്താണ് അദ്ദേഹത്തിന്റെ വീട്...ഈ വളവൊന്നു തിരിഞ്ഞാൽ മതി..."

വളവുകൾ വളരെയേറെ തിരിഞ്ഞു. ഇടവഴി വീണ്ടും നീണ്ടു. അപ്പോൾ തോന്നി. ഇവിടെ ജീവിക്കുന്നവർക്ക് അവരുടെ കൈത്തലത്തോളം വലിപ്പമേയുള്ളൂ ദ്വീപിന്. പക്ഷേ, ആദ്യമായി വന്നെത്തി, വെയിലുംകൊണ്ട് ചീയുന്ന ദുർഗ്ഗന്ധവും സഹിച്ചു നടക്കുന്ന എനിക്കോ?

മലയാളസാഹിത്യത്തിൽ ചെറുകഥയുടെ വളർച്ചയോടൊത്തു് തുഴഞ്ഞുവന്ന കഥാകൃത്ത്. നമ്മുടെ നോവൽ രചനയ്ക്ക് ഒരു പുതിയ സാങ്കേതികശൈലി 'സ്വർഗ്ഗദൂതനി'ലൂടെ സംഭാവനചെയ്ത നോവലിസ്റ്റ്. സാഹിത്യ ചരിത്രത്തിലെ ഈ രണ്ടു പ്രാധാന്യങ്ങൾക്കപ്പുറം ദ്വീപിലെ ഏകാന്തത തളംകെട്ടിയ ഭവനത്തിലേക്ക് എന്നെ ആകർഷിച്ചത് റാഫിയുടെ അർത്ഥംനിറഞ്ഞ നീണ്ട മൗനമായിരുന്നു.

**ഉജ്ജ്വലമായ ഒരു സാഹിത്യജീവിതത്തിനുശേഷം പോഞ്ഞിക്കര റാഫി മാറിനിൽക്കുന്നു. ഏകാന്ത പഥികനായ റാഫി ശക്തനായ ഒരു റബലായി സാഹിത്യരംഗത്തേക്കു വന്നു. ഇന്ന് അദ്ദേഹം ഏകാന്തനായി, ഈ 'കലിയുഗ'ത്തെ നോക്കിക്കാണുകയാണ്.**

60 കൾക്കുശേഷം റാഫി കാര്യമായി ഒന്നും എഴുതിയില്ല. പുതിയ തലമുറ പോഞ്ഞിക്കര റാഫി എന്ന കഥാകൃത്തിനെ ഓർക്കുന്നുണ്ടാവുമോ...? മലയാളകഥാന്തരീക്ഷം മഴവില്ലണിഞ്ഞുനിന്ന ആ കാലം ഓർമ്മകളെ മധുരിപ്പിക്കുന്നുണ്ടാവുമോ? റാഫി ഓർമ്മകളിൽ നിന്നു് ദ്വീപിന്റെ പരിധിയിലേക്ക് ഇത്രയേറെ വിസ്മരിക്കപ്പെട്ടതു് എന്തുകൊണ്ടാണ്...?

ചൊറിപിടിച്ച് എല്ലുന്തിയ കുട്ടികൾ, ഇല്ലായ്മയിലും വല്ലായ്മയിലും മുങ്ങിത്താവിനോട് കലഹിക്കുന്ന സ്ത്രീകൾ, പ്രായം തികഞ്ഞ് സ്വപ്നങ്ങൾ പുരണ്ടു നിൽക്കുന്ന പെൺമക്കൾ, കഥാന്ത്യത്തിൽ ചിറകടിച്ചു പറന്നുയരുന്ന ഒരു പിഞ്ചോമനയും — ഇതാണ് പല റാഫിക്കഥകളിലെയും പ്രിയപ്പെട്ട പ്രതിപാദ്യവിഷയം.

റാഫിയുടെ സങ്കടകഥകൾ വായിക്കുമ്പോൾ മനുഷ്യവിധിയെക്കുറിച്ചും ദയനീയ സാഹചര്യങ്ങളെക്കുറിച്ചും നേർത്ത സഹതാപം മനസ്സിൽ ഇരമ്പി ഉയരും. ഈ കഥകളിലൂടെ ഇപ്പോൾ തിരിച്ചുപോകുമ്പോൾ — 'ഹൊ! എന്തെല്ലാം ഇവിടെ നടന്നിരിക്കുന്നു! മനുഷ്യർ എത്രയേറെ യാതനകളനുഭവിച്ചിരിക്കുന്നു!' തുടങ്ങിയ നെടുവീർപ്പുകളോടെ, അവസാനമായി ഒരു നടുക്കത്തോടെ നമ്മൾ പുസ്തകം അടയ്ക്കുന്നു.

യുദ്ധഭീകരമായ ഒരു കാലഘട്ടവും, സ്വാതന്ത്ര്യസമര സന്നാഹങ്ങളും, ആത്മാവിൽ സ്വതന്ത്രരാകാത്ത അടിമകളും പാവങ്ങളുമായ ഒരു ജനതയും അവരുടെ ഒടുങ്ങാത്ത നിലവിളികളും റാഫിയുടെ മനസ്സിലൂടെ കലയുടെ ചുംബനമേല്ക്കാതെ കടന്നുപോയി. ഒരു കഥ — ഒരു സംഭവം — ഒരു ആശയം — തൃപ്തികരമായി ആവിഷ്കരിക്കാൻ റാഫി നിരത്തിയ കഥാപാത്രങ്ങൾ അക്ഷരപ്പാവകളായി അവസാനിച്ചു. റാഫിയിൽ ഒരു കഥാകൃത്തിന്റെ അനുഭൂതി സാന്ദ്രതയേക്കാൾ ഒരു നീതിമാനായ പത്രപ്രവർത്തകന്റെ ധർമ്മാനുഷ്ഠാനമാണ് പൂർണ്ണമാകുന്നത്.

ഏതാണ്ട് ദ്വീപിന്റെ മദ്ധ്യത്തോളം നടന്നിരിക്കണം. മരത്തണലുകൾക്കുതാഴെ, പൂച്ചെടികളാൽ ചുറ്റപ്പെട്ടു നിൽക്കുന്ന ഇരുനില കെട്ടിടത്തിലെ നിശ്ശബ്ദതയെ മുറിപ്പെടുത്തിക്കൊണ്ട് ഞാൻ കയറിച്ചെന്നു. റാഫി വായനയിൽ നിന്നുണർന്നു.

ഞാൻ പോഞ്ഞിക്കര റാഫിയെ ആദ്യം കാണുകയായിരുന്നു. എന്റെ ആശങ്കകൾ തെറ്റായിരുന്നു. കഥകൾക്കു പിറകിൽ ഒരിക്കലും കാണാൻ കഴിയാതിരുന്ന ഉരുകുന്ന ഹൃദയവും ജ്വലിക്കുന്ന മാനസികാന്തരീക്ഷവുമുള്ള, നല്ല കലയെക്കുറിച്ചും മഹത്തായ കലയെക്കുറിച്ചും വ്യക്തമായ സങ്കല്പങ്ങളുള്ള, അറിവിന്റെ ഖനികളിലും, പ്രതീക്ഷയുടെ കൊടുമുടികളിലും സഞ്ചരിക്കുന്ന ഒരു ഗവേഷക പണ്ഡിതനെ, സ്വപ്നാടകനെ റാഫിയിൽ കണ്ടെത്തി. പ്രായത്തിന്റെ നിഴൽ സ്പർശമേറ്റ് കളങ്കപ്പെടാത്ത യുവ മനസ്സോടെ പുതിയ സാഹിത്യത്തെക്കുറിച്ച് റാഫി സംസാരിച്ചു.

ഹൃദയാഘാതത്തിനുശേഷം ശബ്ദം താഴ്ത്തിയേ സംസാരിക്കാനാവൂ എന്ന് റാഫി ഓർമ്മിച്ചു.

വളരെ പതിഞ്ഞ സ്വരത്തിൽ എന്തെല്ലാമാണ് അദ്ദേഹം പറഞ്ഞത്...? ആദ്യം റാഫി സ്വന്തം കഥ പറഞ്ഞു.

## ഒലീവിലക്കൊമ്പുകൾ

പോഞ്ഞിക്കര ദ്വീപിലെ നടുവത്തേഴത്തു കുടുംബത്തിൽ 1924-ഏപ്രിൽ 12-ാം തീയതി മരപ്പണിക്കാരനായ ജോസഫിന്റെയും അന്നയുടേയും ഏഴാമത്തെ പുത്രനായി റാഫി ജനിച്ചു. പോഞ്ഞിക്കരയിലും, പൊന്നാരിമംഗലത്തും, എറണാകുളത്തുമായി റാഫിയുടെ സ്കൂൾ വിദ്യാഭ്യാസം അവസാനിച്ചു. പിന്നീട് നാലു വർഷത്തോളം കൊല്ലപ്പണി പരിശീലിച്ചു.

18-ാം വയസ്സിൽ റാഫി കൊച്ചിൻ ഹാർബർ വർക്ക്ഷോപ്പിൽ ഫിറ്ററായി ജോലിയിൽ പ്രവേശിച്ചു. യുദ്ധവും ക്ഷാമവും ദുരിതവും നിരന്തരം ചൂഷണം ചെയ്യപ്പെടുന്ന തൊഴിലാളികളുടെ ദയനീയജീവിതവും റാഫിയെ ഒരു തൊഴിലാളിപ്രവർത്തകനാക്കി.

ട്രേഡ്‌യൂണിയൻ സംഘടിപ്പിച്ചു പ്രവർത്തനം നടത്തി എന്ന കുറ്റം ആരോപിച്ച് അധികാരികൾ റാഫിയെ ജോലിയിൽനിന്നു പിരിച്ചുവിട്ടു. അതിനുശേഷം ആലുവായിലെ അലൂമിനിയം കമ്പനിയിൽ ലഭിച്ച ജോലിയും ഇതേ സാഹചര്യത്തിൽ റാഫിക്കു നഷ്ടപ്പെട്ടു.

ട്രേഡ്‌യൂണിയൻ പ്രവർത്തനങ്ങളിൽ നിന്ന് റാഫി പത്രപ്രവർത്തനരംഗത്തേക്കു തിരിഞ്ഞു. 'സുപ്രഭ', 'ഉദയം' എന്നീ വാരികകളിൽ പ്രവർത്തിച്ചിരുന്നതിനു പുറമേ 'ഡെമോക്രാറ്റ്' വാരികയിൽ സി. ജെ. തോമസ്സിനോടൊപ്പവും റാഫി പ്രവർത്തിച്ചിരുന്നു. ഇതിനിടെ ബഷീറുമായിച്ചേർന്ന് എറണാകുളത്തു് 'സർക്കിൾ ബുക്ക്ഹൗസ്' നടത്തി.

അറിവിന്റെ ഖനികളിൽ തപസ്സ് — പോഞ്ഞിക്കര റാഫി

1963-ൽ ആണ് റാഫി സെബീനാ മനക്കിലിനെ വിവാഹം ചെയ്തത്. 'ചവിട്ടുനാടകം' എന്ന പുസ്തകമെഴുതിയിട്ടുള്ള സെബീന 'കലിയുഗം' എന്ന ഗ്രന്ഥത്തിന്റെ രചനയിൽ റാഫിയോടു സഹകരിച്ചിട്ടുണ്ട്.

വിവാഹത്തിനുശേഷം റാഫി കഥകളോ നോവലുകളോ അധികമൊന്നും എഴുതിയില്ല. സാഹിത്യത്തിലെ പ്രളയത്തിൽനിന്ന് അദ്ദേഹം സ്വന്തം മൗനത്തിന്റെ പെട്ടകത്തിൽ കയറി രക്ഷപ്പെടുകയായിരുന്നു. അദ്ദേഹവും ഭാര്യയും നിരന്തരമായ പഠനങ്ങളിലും ഗവേഷണങ്ങളിലും ഏർപ്പെട്ടിരിക്കുകയാണ്. റാഫി സാഹിത്യ അക്കാദമിക്കുവേണ്ടി 'ശുക്രനീതി' എന്ന ഗ്രന്ഥം തയ്യാറാക്കുകയാണിപ്പോൾ.

ഒരുകാലത്തു് ജീവിതത്തിലെ ശ്മശാനങ്ങൾക്കു മീതേ ചിറകു വീശിപ്പറന്ന റാഫിയുടെ മനസ്സ് ഇന്ന് ഒരു ദ്വീപിന്റെ പരിധിയിലേക്ക്, ഒരു വീടിന്റെ ഏകാന്തതയിലേക്ക്, രണ്ടുപേർക്കിടയിലെ മൗനത്തിലേക്ക് ഒതുങ്ങിയിരിക്കുന്നു. എങ്ങോ കടലിരമ്പുമ്പോൾ, കായലിൽ നിലാവു തകരുമ്പോൾ ആ താളം റാഫിയുടെ ഹൃദയത്തിലേക്കു പകരുന്നുണ്ടാവണം. ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കെ, ആ ഗൃഹാന്തരീക്ഷത്തിൽ നിശ്ശബ്ദതയുടെ പ്രളയത്തിൽ, കാലം ഒരു ഗുഹാമുഖമായി മുഴക്കത്തോടെ തുറന്നുകിടന്നിരുന്നു.

അദ്ദേഹം ചോദിച്ചു:

"വളരെ അടുത്തുനിന്നാൽ എല്ലാം കാണാൻ കഴിയില്ല...അല്പം അകന്നു നിന്നാലോ...?"

റാഫി അകന്നു നിൽക്കുകയാണ്. തുറന്നുവച്ച പുസ്തകംപോലെ അക്ഷരങ്ങളും ആശയങ്ങളും സ്വപ്നങ്ങളും ദുഃഖങ്ങളും നിറഞ്ഞ കണ്ണുകൾ വിടർത്തി, പുതിയ മാറ്റങ്ങളും ചമയങ്ങളും ഒരു കാഴ്ചക്കാരന്റെ കൗതുകത്തോടെ നോക്കിക്കാണുകയാണ്.

റാഫിയും സെബീനാ റാഫിയും വീട്ടിൽ തനിച്ചാണ് താമസം. അവരുടെ ഏകാന്തതയെ ഭഞ്ജിക്കാൻ ദ്വീപിന്റെ മദ്ധ്യത്തിലേക്ക് അപൂർവ്വമായേ സന്ദർശകരെത്തൂ. രണ്ടുപേർക്കു വേണ്ട ആഹാരം പാകം ചെയ്തുവച്ചതിനുശേഷം സെബീനാ റാഫി സ്വന്തം ലൈബ്രറിയിൽ വായന തുടങ്ങിയിരിക്കുന്നു. അവരുടെ വളർത്തുനായയും കുയിലും കിളിപ്പൈതലോ ചിറകടികളോ ഇല്ലാതെ ശാന്തമായി ഉറങ്ങുന്നു.

ദ്വീപിൽ അജ്ഞാതരായി മണ്ണടിഞ്ഞ പരദേശികളുടെ തലമുറകളെക്കുറിച്ച് റാഫി അന്വേഷിക്കുന്നുണ്ട്. ഭൂതകാലത്തിന്റെ ഇരുണ്ട ശ്മശാനത്തിൽ നക്ഷത്രങ്ങളായി അലയുന്ന ആത്മാവുകളെ തിരിച്ചറിയാൻ ശ്രമിക്കുന്നുണ്ട്. എന്നോ ദ്വീപിൽ കപ്പലിറങ്ങിയ, ദ്വീപിന്റെ രക്തമാംസങ്ങളിൽ വിലയിച്ച പൂർവ്വികരുടെ കഥകൂടി എഴുതിത്തീർക്കണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ട്. റാഫി കാത്തിരിക്കുകയാണ്. പ്രളയജലം വറ്റിയ അന്തരീക്ഷത്തിൽ, വെയിലിലൂടെ കൊക്കിൽ ഒലീവിലക്കൊമ്പുമായി, ദൈവത്തിന്റെ സന്ദേശവുമായി ഒരു വെള്ളരിപ്രാവ് പറന്നുവരുന്നതും പ്രതീക്ഷിച്ചു കാത്തിരിക്കുകയാണ്.

## ഹൃദയം നീറുന്ന മെഴുകുതിരി

1941 മുതൽ 1955 വരെ, 17 വയസ്സു മുതൽ 31 വയസ്സുവരെയുള്ള യൗവനകാലത്താണ് റാഫി അധികം കഥകളും എഴുതിയത്. നമുക്കതു് നിരാശയുടേയും സ്വപ്നങ്ങളുടേയും കാലമായിരുന്നു. യുദ്ധഭീതിയും, മരണത്തിന്റെ കരിനിഴ

ലുകളും, സ്വാതന്ത്ര്യമോഹവും പ്രതീക്ഷയുടെ പ്രഭാതവെളിച്ചവും എല്ലാം ഒരേ സമയം മനുഷ്യാത്മാവുകളിൽ ചിതറി വീണിരുന്നു. മലയാളത്തിൽ ചെറുകഥകളിൽ നീട്ടിത്തഴച്ച ആരംഭകാലവും അതു തന്നെയായിരുന്നു.

1936-ൽ ലക്നോവിൽ വച്ചു കൂടിയ പുരോഗമന സാഹിത്യ സമ്മേളനവും അടുത്ത വർഷം തൃശ്ശൂരിൽ വച്ചു നടന്ന കേരളീയ ജീവൽ സാഹിത്യ സമ്മേളനവും മലയാള സാഹിത്യത്തിൽ സംഭവിക്കാനിരുന്ന ഒരു പരിവർത്തനത്തിന് വേഗം വർദ്ധിപ്പിച്ചു. ചന്തുമേനോനും, സി. വി. രാമൻപിള്ളയ്ക്കും ശേഷം വരൾച്ചയിലായിരുന്ന ഗദ്യകഥാസാഹിത്യം ഏതാനും വർഷങ്ങൾ കൊണ്ട് കതിരണിഞ്ഞു.

തകഴി, കേശവദേവ്, എസ്. കെ. പൊറ്റെക്കാട്ട്, ബഷീർ, പൊൻകുന്നം വർക്കി തുടങ്ങിയവരുടെ കൂടെ പോഞ്ഞിക്കര റാഫിയും ധാരാളം കഥകൾ എഴുതി. പുതിയ കഥയുടെ മേച്ചിൽപ്പുറങ്ങൾ ചൂണ്ടിക്കാണിച്ചുകൊണ്ട്, വാത്സല്യത്തിന്റെ പൂർത്തീകരണമായി ഗുരുനാഥനായ എം. ബാലകൃഷ്ണപിള്ള അവരുടെ കൂടെ ഉണ്ടായിരുന്നു.

മനസ്സിൽ ഇന്നും പച്ചയണിഞ്ഞു നിൽക്കുന്ന ആ കാലം റാഫി അനുസ്മരിച്ചു:

"അന്ന് ഏതെങ്കിലും ഒരു യുവാവ് ഒരു കഥയെഴുതിയാൽ ബാലകൃഷ്ണപിള്ള ഉടനേ അഭിപ്രായവും നിർദ്ദേശങ്ങളും കത്തെഴുതി അറിയിക്കുമായിരുന്നു. ആരെങ്കിലും ഈ കഥകളെ വിമർശിച്ചാൽ അതിനെല്ലാം അദ്ദേഹം മറുപടി എഴുതുമായിരുന്നു. ഞങ്ങൾക്ക് കഥയെക്കുറിച്ച് പുതിയ കാഴ്ചപ്പാടുണ്ടാക്കിത്തന്നതു് കേസരിയാണ്..."

തുടർന്ന് കഥാസാഹിത്യം വളർന്നുവന്ന സാഹചര്യത്തെക്കുറിച്ച് റാഫി സംസാരിച്ചു. അക്കാലത്ത് മലയാളത്തിൽ രണ്ടു വാരികകളാണ് പ്രചാരത്തിലുണ്ടായിരുന്നത്. വടക്കുനിന്ന് 'മാതൃഭൂമി' (വില–2 അണ) തെക്കുനിന്ന് 'നവജീവൻ' (വില–1 അണ). ഇതിൽ 'മാതൃഭൂമി' യാഥാസ്ഥിതിക സമ്പ്രദായത്തിൽ തുടരുകയായിരുന്നു. സി. വി. കുഞ്ഞുരാമന്റെ പത്രാധിപത്യത്തിലുള്ള 'നവജീവ'നായിരുന്നു പുരോഗമനസ്വഭാവം പ്രകടിപ്പിച്ചിരുന്നത്. എസ്. കെ., തകഴി, ഉറൂബ്, ദേവ് എന്നിവരായിരുന്നു 'മാതൃഭൂമി'യിലെ അന്നത്തെ എഴുത്തുകാർ. ബഷീർ, റാഫി, തകഴി, ദേവ് എന്നിവർ 'നവജീവ'നിലേയും.

മാറിയ പരിതഃസ്ഥിതികളെ കൃതജ്ഞതയോടെ നോക്കിക്കൊണ്ട് റാഫി ഒരു നെടുവീർപ്പിൽ നിശ്ശബ്ദനായി:

"കാലം കഥാകൃത്തുകളെ വേർതിരിക്കുന്നു. ആരുയർത്തിയാലും കഴിവില്ലാത്തവർ ഉയരില്ല. ആരു താഴ്ത്തിയാലും കഴിവുള്ളവർ താഴില്ല. ഒരു കാലത്ത് പലരും കഠിന പരിശ്രമം ചെയ്ത് ഉയർത്തിക്കൊണ്ടുവരാൻ ശ്രമിച്ച ഡി. എം. പൊറ്റെക്കാട് ഇന്നെവിടെ? അന്നത്തെ മുന്തിയ കഥാകൃത്തുകളുടെ പട്ടിക—കേശവദേവ്, പൊൻകുന്നം വർക്കി, തകഴി–എന്നിവരായിരുന്നതു് കാലം തിരുത്തി ഇപ്പോൾ ബഷീർ, കാരൂർ–എന്നാക്കി മാററിയിരിക്കുന്നു."

കാരൂരിന്റെ കഥകളെപ്പററി പറഞ്ഞുവന്നപ്പോൾ റാഫിക്ക് ഒരു പ്രാർത്ഥനയുടെ ഭാവമാററമുണ്ടായി. അദ്ദേഹം പറഞ്ഞു:

"അന്നത്തെ മററുള്ള എഴുത്തുകാർ പ്രത്യക്ഷ വിപ്ലവം ചെയ്യുമ്പോൾ കാരൂർ നിശ്ശബ്ദ വിപ്ലവം സഹിക്കുകയായിരുന്നു. പ്രത്യക്ഷവിപ്ലവക്കാർ പിന്നീട് ടൈപ്പുകളായി മാറി. പക്ഷേ, കാരൂർ മനുഷ്യമനസ്സിൽ നിന്ന് ഒരു പടി പോലും താഴെ ഇറങ്ങിയില്ല."

കാലം കഥാകൃത്തുക്കളെ വേർതിരിക്കുകതന്നെ ചെയ്യുമെന്ന റാഫിയുടെ ആത്മാർത്ഥത നിറഞ്ഞ വാക്കുകൾ കൂടുതൽ കൂടുതലുച്ചത്തിൽ ഇപ്പോഴും എന്റെ മനസ്സിൽ മുഴങ്ങുകയാണ്. വർഷങ്ങൾക്ക് മുമ്പ് ജീവിതത്തിന്റെ അസ്ഥിത്താഴ്‌വരയിലിറങ്ങി അന്വേഷിച്ച നമ്മുടെ പഴയ കാഥികരിൽ ചിലർ അണയാത്ത കനലുകൾ പെറുക്കിയെടുത്തു. ചിലർ പ്രാണന്റെ അന്ത്യചുംബനം പതിഞ്ഞ ആത്മാവിന്റെ പൂക്കൾ സ്വന്തമാക്കി. മററു ചിലർ തകർന്ന ഹൃദയങ്ങളും ഉടഞ്ഞ സ്വപ്നങ്ങളുംകൊണ്ട് തൃപ്തരായി. വേറെ ചിലർക്ക് കിട്ടിയതു് മാംസത്തിന്റെ ഗന്ധം മാത്രം അവശേഷിച്ച കരിക്കഷണങ്ങളാണ്.

രോഗത്തിലും പട്ടിണിയിലും നിരാശയിലും മുങ്ങിയ തൊഴിലാളി കുടുംബങ്ങളിലെ ദുരിതജീവിതം ചിത്രീകരിക്കുന്നവയാണ് റാഫിയുടെ അധികം കഥകളും. തനിക്കു നിത്യപരിചയമുള്ള വസ്ത്യാന്റേയും എമ്മിലിയുടേയും ജൂസേപ്പ് മേസ്തിരിയുടേയും അന്നയുടേയും ലൂസിയുടേയും താളംപിഴച്ച നെഞ്ചിടിപ്പുകളും അതിസൂക്ഷ്മ ചലനങ്ങളും ധ്വനിക്കുന്ന സംഭാഷണങ്ങളും വികാരതീക്ഷ്ണമായി അവതരിപ്പിച്ച റാഫി കഥയെ ജീവിതത്തോളം പരുപരുത്തതാക്കി. അഗതികളുടെ പുഞ്ചിരി തൂകുന്ന കണ്ണുകളും ചുണ്ടിൽ തേങ്ങുന്ന താരാട്ടുകളും ആത്മാവിലെ കൊച്ചുകൊച്ചു രഹസ്യങ്ങളും ദുഃഖത്തിന്റെ മൂടൽമഞ്ഞിലൂടെ റാഫി കാണിച്ചു തരുന്നു.

'സൈക്കിൾ' എന്ന കഥയിൽ അപ്പുണ്ണിയുടെ ചേച്ചി പൊറിപിടിച്ചുലിഞ്ഞ ഇളയ കുഞ്ഞിനെ എടുത്തു കരച്ചിൽ മാററുന്നതു്, 'കാക്കനെ കണ്ടോ; കൊക്കിനെ കണ്ടോ; കുഞ്ഞു കരയല്ലേ' എന്നോരോന്നു പറഞ്ഞുകൊണ്ടാണ്. 'ആ ശവശരീരം' എന്ന കഥയിൽ മില്ലിലെ ശിപായിയായ അപ്പൻ മകൾ ലൂസിയോടു പറയുന്നു:

"ഇപ്പ പത്തു രൂപേല്ലേ ശമ്പളം. ഇനി ഇതിലിന്ന് എന്നു കൂടുന്നു, അന്നുതൊട്ട് ഒന്നര രൂപേടെ പാട്ടു കുർബാന ചൊല്ലിക്കണം നമ്മക്ക്...അത്രേം വേഗം നിന്റെ അമ്മേടെ പാടുപീഡകൾ കൊറച്ച്, തണുപ്പും ആശ്വാസവും കൊടുക്കും ദൈവം...."

ലൂസി ഓർക്കുകയാണ്:

"നത്താൾ പെരുന്നാൾ ദിവസം പുതുവസ്ത്രങ്ങൾ അണിഞ്ഞതും പള്ളിയിൽ പോയതും, പള്ളിക്കുള്ളിൽവച്ച് അയാളെ കണ്ടതും, അയാൾ അവളെ സൈററടിച്ചതും മററും മററും...."

വികാരരഹിതമായ പ്രതിപാദനരീതി റാഫിയുടെ ചില കഥകളിൽ വേദനയായും മററു ചില കഥകളിൽ പരാജയമായും മാറുന്നു. 'സ്റ്റേഷനിലേക്ക്' എന്ന കഥയിൽ ഒരു ശവസംസ്കാരത്തിനു പിറകിലെ വേദന റാഫി മൗനമായി ധ്വനിപ്പിക്കുന്നതു നോക്കൂ:

"ഒടുവിൽ എമ്മിലിയുടെ ഇഷ്ടപ്രകാരം 'കൊത്തിഞ്ഞ''* തൂക്കി വിററുകിട്ടിയ പണംകൊണ്ട് മമ്മയുടെ ശവസംസ്കാരകർമ്മം ഒരുവിധം മോടിയിൽ കഴിച്ചു. അച്ചനും വെള്ളിക്കുരിശുമെല്ലാമുണ്ടായിരുന്നു."

ക്രിസ്തീയാന്തരീക്ഷത്തിലെ മനം നൊന്ത പ്രാർത്ഥനകളും, കരുണാർദ്രമായ അപേക്ഷകളും, ശിരസ്സുപിളരുന്ന ശാപവചനങ്ങളും റാഫിയുടെ ചില കഥകളെ വിലാപ സദൃശമാക്കി മാററുന്നുണ്ട്.

കായലിന്റെ നിലയ്ക്കാത്ത തേങ്ങലുകളും, ദ്വീപിന്റെ ഏകാന്തതയും, വിശപ്പിന്റെ നിലവിളികളും റാഫിയുടെ കഥകളിലെ പശ്ചാത്തല സംഗീതമാണ്. നത്താൾ പെരുന്നാളും പാട്ടു കുർബാനയും, സെന്റ് പാവളിന്റെ വിശുദ്ധപ്രതിമയും റാഫിയുടെ മാനസ ചൈതന്യങ്ങളാണ്. അതേ സമയം ആട്ടിൻതോലിൽ ഒളിച്ച് ചെന്നായ് മനസ്സുമായി പാവങ്ങൾക്കിടയിലേക്കു കടന്നുവന്ന ഉപദേശിക്കും, റെജീനയെ കളങ്കപ്പെടുത്തിയ കുമ്പസാരക്കോമാളിയായ വികാരിയച്ചനും, അച്ചൻ പിഴപ്പിച്ചവളുടെ ആത്മഹത്യ ചെയ്ത ശരീരത്തിന് പള്ളിപ്പറമ്പിൽ അന്ത്യവിശ്രമം നിരോധിച്ച അരമനയുടെ വിധിക്കും മാപ്പുകൊടുക്കാതെ, ക്രൂരമായി പരിഹസിക്കാനും റാഫിക്കുകഴിയുന്നുണ്ട്.

## മാലാഖമാരും പ്രവാചകരും

ഭാവനയുടെ കളങ്കവും സൗന്ദര്യവുമേൽക്കാത്ത മുഴനീള ജീവിതമാണ് റാഫിയുടെ അധികം കഥകളും. കലയോടെന്നതിനേക്കാൾ പാവങ്ങളുടെ ജീവിതത്തോടാണ് റാഫി ആത്മബന്ധം പുലർത്തുന്നതു്. കഥാപാത്രങ്ങൾ ജീവിതത്തിനും മരണത്തിനും ഉപരി വ്യക്തിത്വമാർജ്ജിച്ച് ആത്മാവണിയുന്നില്ല എന്നതാണ് റാഫിയുടെ ഏററവും വലിയ പരിമിതി.

'സ്റ്റേഷനിലേക്ക്' എന്ന കഥയിലെ എമ്മിലിയും വസ്ത്യാനും, 'മണി ഓർഡർ' എന്ന കഥയിലെ പൈലിച്ചേട്ടനും റോസാമ്മച്ചേട്ടത്തിയും, 'ഭാവി' എന്ന കഥയിലെ കേശവനാശാരിയും കല്യാണിക്കുട്ടിയും, 'സ്വർണ്ണ വാച്ചി'ലെ ശങ്കുവും ഭാര്യയും, 'സൈക്കിൾ' എന്ന കഥയിലെ അമ്മുണ്ണിയുടെ അച്ഛനും അമ്മയും, ജൂസേപ്പറങ്കിയും ഭാര്യയും, 'അപ്പക്കഷണങ്ങ'ളിലെ അർജ്ജുനൻ പിള്ളയും ഭാര്യയും എല്ലാം എല്ലാം ഒരേ ദരിദ്ര സാഹചര്യങ്ങളിലൂടെ കടന്നുപോകുന്നവരാണ്. ഇവരുടെ സ്വപ്നങ്ങളും ദുഃഖങ്ങളും ദുരിതങ്ങളും പുഞ്ചിരിയും നെടുവീർപ്പും നിലവിളിയും എല്ലാം ഒന്നുതന്നെ. ഈ കഥാപാത്രങ്ങളുടെ രചനയ്ക്ക് വററിയ രക്തവും, വിളർത്ത മാംസവും, ഉന്തിനിൽക്കുന്ന അസ്ഥികളുമാണ് റാഫി ഉപയോഗിക്കുന്നതു്. ആത്മാവിൽ ചൈതന്യം നൽകി തന്റെ കഥാപാത്രങ്ങളെ മാലാഖയുടേയോ പ്രവാചകന്റേയോ ഭാവപരിധിയിലേക്ക് ഉയർത്തുവാൻ റാഫിക്കു കഴിയുന്നില്ല. കഥാപാത്രങ്ങൾ പ്രാർത്ഥിക്കുന്നതും ശപിക്കുന്നതും ജീവിക്കുന്നതും മരിക്കുന്നതുമല്ലാതെ വായനക്കാരുടെ ഹൃദയത്തിൽ അനുഭൂതി തരംഗങ്ങളുയർത്തുന്നില്ല. മനസ്സിന്റെ താളുകൾക്കിടയിൽ മയിൽപ്പീലിക്കഷണമായി അവശേഷിക്കുന്നില്ല.

സ്നേഹത്തിന്റെ മുദ്രകൾ പതിച്ച് ലൂസിയുടേയും റെജീനയുടേയും അമ്മിണിയുടേയും ഗൗരിയുടേയും കൊച്ചുറോസിയുടേയും മൂകാംബികയുടേയും റീത്തയുടേയും നളിനിയുടേയും സിസ്റ്റർ മേരി ബനദിക്തയുടേയും ആത്മാവുകളെ പുണ്യപ്പെടുത്താൻ റാഫിക്കു കഴിയുന്നുണ്ട്. പക്ഷേ, ഇവരെ വർണ്ണിക്കാൻ ഉപയോഗിച്ച വാക്കുകളും വരയ്ക്കാൻ ഉപയോഗിച്ച ചായങ്ങളും, ഇവയ്ക്ക് അഭയം നൽകിയ അന്തരീക്ഷവും, ഇവരെ അണിയിച്ച ചമയങ്ങളും പക്ഷേ, ഒന്നുതന്നെയാണ്.

അഭിമാനം തീപിടിച്ച മണ്ണെണ്ണപോലെ അഗ്നിസ്പർശമേററ മണ്ണെണ്ണ കണക്കെ—'സൈക്കിൾ' എന്ന കഥയിലും ആളിക്കത്തുന്നുണ്ട്. മണ്ണെണ്ണയിൽ അഗ്നിസ്പർശമേററാലുണ്ടാകുന്നതുപോലെ ഹൃദയത്തിനുള്ളിൽ ഒരാളൽ 'പുലമാടത്തിലെ സ്വപ്നം' എന്ന കഥയിലെ നായികയ്ക്കുമുണ്ടാകുന്നു. യുവതികളുടെ ബ്ലൗസുകൾക്കു താഴെയുള്ള വെണ്ണപോലുള്ള മാംസത്തെ, 'മാങ്ങാത്തൊലി', 'കുടംകൈ', 'പുലമാടത്തിലെ സ്വപ്നം' തുടങ്ങിയ കഥകളിൽ റാഫി വർണ്ണിക്കുന്നുണ്ട്. 'സ്റ്റേഷനിലേ ലെ 'ഭാവി' എന്ന കഥയിലും, കോപം ക്ക്'' എന്ന കഥയിലെ വസ്ത്യാന്റെ ഭാര്യ എമ്മിലിയുടെ മയന്ന മുഖവും, 'ത്യാഗിനി'യിലെ അമ്മിണിയുടെ അപ്പന്റെ രോഗാതുരമായ മുഖവും—വെണ്ണപ്പുപോലെ—വിളറുന്നുണ്ട്. റാഫിയുടെ പ്രേമസുന്ദരിമാരിൽ പലർക്കും മാർബിളിൽ സ്വർണ്ണമലിയിച്ചു ചേർത്ത നിറവും, പൊൻപലകപോലെ മിന്നുന്ന വീതികുറഞ്ഞ നെററിത്തടങ്ങളുമുണ്ട്. റാഫിയുടെ കഥകളിൽ മരണമാണ് ഏറെ വർണ്ണിക്കപ്പെട്ടു കാണുന്നതു്. മൃതശരീരങ്ങളിൽ റാഫി അണിയിക്കുന്ന അലങ്കാരങ്ങൾ മരണവേദനയെ വാചാലമാക്കുന്നു.

## ഓർമ്മയിലെ ഏദൻതോട്ടം

മഹത്ത്വവും സൗന്ദര്യവും തമ്മിലുള്ള നിരന്തര സംഘർഷമാണ് പോഞ്ഞിക്കര റാഫിയുടെ ഹൃദയം. കഥകളുടെ കലങ്ങിയ കായലിൽ മങ്ങിക്കാണാവുന്ന റാഫിയുടെ ആത്മാവിന്റെ മുഖം അദ്ദേഹത്തോടു സംസാരിക്കുംതോറും കൂടുതൽ തെളിഞ്ഞുവന്നു. കലയുടെ സൗന്ദര്യത്തെക്കുറിച്ചും, അനന്തസാദ്ധ്യതകളെക്കുറിച്ചും, ഖനികളിൽ രത്നവുമായി കാത്തിരിക്കുന്ന കാലത്തിന്റെ മഹാഗർഭങ്ങളെക്കുറിച്ചും അദ്ദേഹത്തിനു സ്വന്തമായ ചിന്തയും വീക്ഷണവും അഭിപ്രായങ്ങളുമുണ്ട്. സുന്ദരമായ കല ആനക്കൊമ്പിലെ കൊത്തുപണിയുടെ സൂക്ഷ്മതയാണെങ്കിൽ, റാഫിയുടെ ദൃഷ്ടിയിൽ മഹത്തായ കല മലയിലെ ദേവാലയമാണ്.

റാഫി പറഞ്ഞു:

"ദീർഘകാലത്തിന്റെ വേദനയായിരിക്കും നല്ല കലാസൃഷ്ടി. ഇത്രയേറെ ഉരുകുന്ന കാലം മുമ്പ് ഇന്ത്യയിൽ ഉണ്ടായിട്ടില്ല. ചരിത്രം പഠിക്കുമ്പോൾ ഇങ്ങനെയൊരു കാലത്തായിരിക്കും വ്യാസമഹർഷി ജീവിച്ചിരിക്കുക എന്നു കാണാം. മൗനം വ്യാസന്റെ ഗുണമായിരുന്നതിനാൽ 'മഹാഭാരത'മുണ്ടായി. നമുക്കിടയിലും ഇന്നു മൗനമാണല്ലോ...കാത്തിരിക്കുക..."

മലയാളത്തിന്റെ മനസ്സിനെക്കുറിച്ച് അദ്ദേഹം പറയുന്നു:

"നമ്മുടെ പാരമ്പര്യം വികാരപരമായിരുന്നു. വിചാരപരമായിരുന്നില്ല. അനുസരണയായിരുന്നു നമ്മുടെ ശീലം; സ്വതന്ത്രബുദ്ധി ആയിരുന്നില്ല...അതുകൊണ്ട് വികാരത്തിനു പ്രാധാന്യമുള്ള കവിതയ്ക്കാണ് ഇന്നും നമുക്കിടയിൽ മാന്യസ്ഥാനം. പഴയ നമ്പൂതിരി മനസ്സിൽനിന്ന് നമ്മൾ രക്ഷപ്രാപിച്ചു വരുന്നതേയുള്ളൂ..."

റാഫി സ്വന്തം അനുഭവം വിശദമാക്കി:

"ഞാൻ ആദ്യം എഴുതിയതു് കഥയാണ്...14-ാം വയസ്സിൽ...പിന്നീട് കവിതയും എഴുതി...കവിതയെഴുതിയില്ലെങ്കിൽ അന്ന് സാഹിത്യകാരനാവില്ലായിരുന്നു...അതുകൊണ്ടുമാത്രം എഴുതിയതാണ്."

ക്രിസ്ത്യാനികളും മുസ്ലിംകളും നല്ല കഥാപാത്രങ്ങളായി മലയാള സാഹിത്യത്തിൽ പ്രത്യക്ഷപ്പെടാതിരുന്നകാലത്ത്, സ്വന്തം സമുദായക്കാരെ കഥാപാത്രങ്ങളാക്കി, ആ സമുദായത്തിന്റെ ആചാര വിശേഷങ്ങളും പ്രത്യേകതകളും വസ്തുനിഷ്ഠമായി പ്രതിഫലിപ്പിച്ചുകൊണ്ട് കഥകളെഴുതുക എന്നതു് തന്റെ വിനീത ലക്ഷ്യമായിരുന്നുവെന്ന് റാഫി സമ്മതിച്ചു.

മലയാളത്തിൽ പുതിയ കഥയുടെ തുടക്കം കുറിച്ചതു് ബഷീറാണെന്ന് റാഫി പറഞ്ഞു. ബഷീറിന്റെ 'മരണത്തിന്റെ നിഴലിൽ' പുതിയ കഥയുടെ, മാററത്തിന്റെ, മുന്നറിയിപ്പായിരുന്നു. ബഷീറിൽനിന്ന് കാരൂരിലൂടെ ടി. പത്മനാഭനിലൂടെ, എം. ടി. യിലൂടെ, എൻ. പി. മുഹമ്മദിലൂടെ മലയാളകഥ വളർന്നുവെന്നാണ് റാഫിയുടെ അഭിപ്രായം.

കാക്കനാടന്റേയും, ഒ. വി. വിജയന്റേയും, സക്കറിയയുടേയും, എം. മുകുന്ദന്റേയും, മാധവിക്കുട്ടിയുടേയും കഥകൾ ഇഷ്ടപ്പെടുന്ന റാഫിക്ക് എം. സുകുമാരന്റെ കഥകൾ ഇഷ്ടമല്ല. സുകുമാരന്റെ മനസ്സ് ഇപ്പോഴും 'കൺഫ്യൂസ്ഡ്'' ആണെന്ന് റാഫി പറഞ്ഞു. പഴയ തലമുറയിലെ നല്ല കഥാകൃത്തുക്കളായി ബഷീറിനേയും എസ്. കെ. പൊറ്റെ



ഗവേഷണപന്ഥാവിലെ സഹയാത്രികർ—
പോഞ്ഞിക്കര റാഫി, സെബീനാ റാഫി

ക്കാട്ടിനേയും കാണുന്ന റാഫി നോവലിസ്റ്റുകളിൽ തകഴിയേയും ഉറൂബിനേയും ഇഷ്ടപ്പെടുന്നു.

"മനുഷ്യന്റെ ഏറ്റവും വലിയ നേട്ടം അക്ഷരമാണ്."

റാഫി പറഞ്ഞു:

"വായിക്കുന്നവർക്ക് പുനർജന്മം നൽകാൻ ഓരോ ചെറുകഥയ്ക്കും കഴിയണം. അത്രയുമെങ്കിലും സാഹിത്യം പ്രയോജനകരമായിരിക്കണം. വലിയ ദർശനങ്ങളിലേക്കുള്ള ചൂണ്ടുപലകയാവണം ചെറുകഥ."

പരിഹാസരചനകളിലൂടെ നന്മയുണ്ടാക്കാൻ കഴിയില്ലെന്ന് റാഫി കരുതുന്നു. ഉദാഹരണമായി വി. കെ. എന്നിന്റേയും പുനത്തിൽ കുഞ്ഞബ്ദുള്ളയുടേയും സൃഷ്ടികൾ ചൂണ്ടിക്കാട്ടി റാഫി പറഞ്ഞു:

"ചിലപ്പോഴെല്ലാം ബഷീറും ഒ. വി. വിജയനും ഇങ്ങനെ വഴിപിഴച്ചുപോയിട്ടുണ്ട്. വിശുദ്ധിയിലൂടെയാണ് മനുഷ്യനെ പുനർജനിപ്പിക്കേണ്ടത്. പരിഹാസത്തിലൂടെയല്ല."

ഞാൻ അദ്ഭുതത്തോടെ ഓർത്തു. 'ഹൃദയം കാമുകനും', 'പാപികളും' എഴുതിയ റാഫിയാണ് ഇതു പറയുന്നത്. അദ്ദേഹം തിരിഞ്ഞുനോക്കി ഇപ്പോൾ പശ്ചാത്തപിക്കുകയാവാം.

നമ്മുടെ ഭാഷയിൽ നല്ല കഥാനിരൂപണങ്ങൾ ഉണ്ടാകുന്നില്ലെന്നാണ് റാഫിയുടെ അഭിപ്രായം. ആനുകാലികങ്ങളുടെ വയറു നിറയ്ക്കാൻ എഴുതപ്പെടുന്ന സാഹിത്യമാണ് ഇന്നധികവും. പതിഞ്ഞ സ്വരത്തിൽ അദ്ദേഹം തുടർന്നു:

"പലരും ഇത്രയധികം എഴുതുന്നതുതന്നെ അദ്ഭുതമാണ്. ആലോചന പുതിയ എഴുത്തുകാർക്കു കുറവാണ്. അഥവാ സിദ്ധിയുണ്ട് എന്നു വേണം വിചാരിക്കാൻ. പണ്ട് ഞങ്ങൾ എത്രയേറെ സമയമെടുത്ത് മാറ്റിയും വെട്ടിച്ചുരുക്കിയുമാണ് എന്തെങ്കിലും എഴുതിയുണ്ടാക്കിയിരുന്നത്..."

കുന്നിൻ ചരിവിലെ സായാഹ്നങ്ങൾ!

റാഫി ഓർമ്മയുടെ ജാലകങ്ങൾ തുറന്നിട്ടു. മറക്കാനാവാത്ത രംഗങ്ങളിലേക്കു തിരിഞ്ഞുനോക്കി. കണ്ണുകളിൽ മായാത്ത ചിത്രങ്ങളുടെ തിളക്കം.

'1951. കോട്ടയത്ത് കുന്നിൻ ചരിവിൽ ഞങ്ങൾ എല്ലാ സായാഹ്നത്തിലും ഒരുമിച്ചു കൂടുമായിരുന്നു. ഞാൻ, അയ്യപ്പപ്പണിക്കർ, ബഷീർ, സി. ജെ. തോമസ്, കെ എസ്. നാരായണപിള്ള തുടങ്ങിയവർ. ഞങ്ങൾ എത്രയേറെ വിഷയങ്ങൾ ചർച്ചചെയ്തു...? നിലവിലുള്ള രൂപങ്ങളിൽനിന്ന് ഒരു മാറ്റത്തിനുവേണ്ടി ദാഹിച്ചിരുന്ന കാലം. അന്നത്തെ ചർച്ചകൾ പുതിയ സാഹിത്യത്തിന് കാരണമായി. അയ്യപ്പപ്പണിക്കർ അതിനുശേഷമാണ് 'കുരുക്ഷേത്രം' എഴുതിയത്. സി. ജെ. 'ക്രൈം' എഴുതിയത്. ഞാൻ 'സ്വർഗ്ഗദൂതൻ' എഴുതിയത്."

'സ്വർഗ്ഗദൂതനെ'ക്കുറിച്ചു പറഞ്ഞുവന്നപ്പോൾ റാഫി ഓർമ്മകളിൽ നഷ്ടപ്പെട്ടു. ഒരു നീണ്ട സ്വപ്നത്തിന്റെ സാഫല്യമായിരുന്നു ആ നോവൽ. ഏകാന്തമായ ഒരു രാത്രിയിൽ, കായലിൽ വീണുകിടക്കുന്ന നിലാവിന്റെ അലകളിലേക്കു നോക്കിയിരിക്കേ, ചിതറിയ നിലാവിന്റെ ജലവിഭ്രമങ്ങൾ ചുരുളഴിയുന്ന ചിന്തകളായി റാഫിക്കു തോന്നി. ആത്മാവ് എന്ന സങ്കല്പം ഒരു നിറഞ്ഞ സാന്നിദ്ധ്യമായി അനുഭവപ്പെട്ടു. കായലിൽ അന്നു തകർന്നുകണ്ട നിലാവിൻ തുണ്ടുകളാണ് പുതിയ സാങ്കേതികശൈലി ഉപയോഗിച്ച് "സൈമണിന്റെ ചിന്തകൾ' എന്ന പേരിൽ ഒരു നോവലെഴുതാൻ റാഫിക്ക് പ്രചോദനം നൽകിയത്.

"സൈമണിന്റെ ചിന്തകൾ" എഴുതിപൂർത്തിയാക്കി കോട്ടയത്ത് ഒരു പ്രസ്സിൽ അച്ചടിക്കാൻ ഏല്പിച്ചു. എം. പി. പോളും അയ്യപ്പപ്പണിക്കരും നോവൽ മുഴുവനും വായിച്ചിരുന്നു. പിന്നീട് ചില്ലറ തിരുത്തലുകൾകൂടി ചെയ്യാമെന്നു കരുതി പ്രസ്സിൽനിന്നും നോവലും വാങ്ങി റാഫി പോഞ്ഞിക്കരെയ്ക്കു തിരിച്ചു. ബോട്ടിലായിരുന്നു മടക്കയാത്ര. കായലിന്റെ തെന്നലിൽ എപ്പോഴോ മയങ്ങിപ്പോയി. തണ്ണീർമുക്കത്തുവച്ച് ഉണർന്നുനോക്കിയപ്പോൾ, നോവൽ കാണുന്നില്ല.

എവിടെ നഷ്ടപ്പെട്ടു...?

പലയിടത്തും തിരഞ്ഞു. 'മനോരമ'യിൽ പരസ്യംചെയ്തുനോക്കി. നോവൽ തിരിച്ചു കിട്ടിയില്ല. കായലിൽ പോയതായിരിക്കുമെന്ന് ഒടുവിൽ സമാധാനിച്ചു.

റാഫി 'സൈമണിന്റെ ചിന്തകൾ' വീണ്ടും എഴുതിയുണ്ടാക്കി. പിന്നീട് ആ നോവലിന്റെ പേര് 'സ്വർഗ്ഗദൂതൻ' എന്നു മാറ്റി. 'സ്വർഗ്ഗദൂത'നാണ് ബോധധാരാ സാങ്കേതിക ശൈലിയിൽ എഴുതപ്പെട്ട മലയാളത്തിലെ ആദ്യത്തെ നോവൽ.

"അന്നത്തെ ആവേശത്തിന്റെ പച്ചത്തഴപ്പുകൾ ഇപ്പോഴും ഓർമ്മയിൽനിന്ന് മായുന്നില്ല..."

റാഫിയുടെ മുഖം നിഴലണിയുന്നു.

"'സ്വർഗ്ഗദൂത'ന്റെ നാലു വാല്യങ്ങൾ കൂടി പ്രസിദ്ധീകരിക്കാൻ ഉദ്ദേശ്യമുണ്ടായിരുന്നു. പിന്നീട് അതു നടന്നില്ല..."

റാഫി പറഞ്ഞു:

"കഥയുടെ അവസാന വരിവരെ എഴുതിക്കഴിഞ്ഞ്, തലക്കെട്ടുകൂടി തീരുമാനിച്ചിട്ടേ ഞാൻ കടലാസ്സിലേക്കു പകർത്തൂ. 'സ്വർഗ്ഗദൂതൻ' മാതൃഭൂമി ആഴ്ചപ്പതിപ്പിലേക്ക് അയയ്ക്കാൻ എൻ. വി. കൃഷ്ണവാരിയർ തുടർച്ചയായി എഴുതുമായിരുന്നു. അക്കാരണത്താലോ എന്തോ, ആ നോവലിന്റെ ബാക്കി ഭാഗങ്ങൾ പൂർത്തിയാക്കാൻ പിന്നീട് എനിക്കു കഴിഞ്ഞില്ല."

വിശേഷാൽ പ്രതികൾക്കു വേണ്ടി കഥകൾ എഴുതി സൂക്ഷിക്കാറില്ലെന്നും, കൊയ്ത്തുകൂട്ടാറില്ലെന്നും അവകാശപ്പെടുന്നു റാഫി പറയുന്നു.

"പത്രങ്ങൾക്കുവേണ്ടി ഞാൻ എഴുതാറില്ല. എഴുതി തൃപ്തിയായതേ പ്രസിദ്ധീകരിക്കാൻ കൊടുക്കൂ. ആനുകാലിക സാഹിത്യത്തിൽ നിന്ന് മാറി തിരിഞ്ഞ് മൗനം പൂണ്ടു നിൽക്കുന്നവർക്കേ നല്ല സാഹിത്യം സൃഷ്ടിക്കാൻ കഴിയൂ. ഇന്ന് പത്രമുതലാളിമാർ എഴുത്തുകാരെ വിലയ്ക്കുവാങ്ങിയിരിക്കുകയാണ്. ധൂർത്ത ജീവിതത്തിന്റേതായിരിക്കുന്ന കാലം."

പഴയ ദിനങ്ങളിലേക്കു കണ്ണുകളയച്ച് റാഫി പല വേദനകളും ഓർത്തു പറഞ്ഞു:

"പണ്ട്, ഞങ്ങളൊക്കെ എഴുതിയിരുന്നതു പ്രതിഫലം കിട്ടുമെന്ന പ്രതീക്ഷയോടെയല്ലായിരുന്നു. അല്പമിനിയും പൊതിഞ്ഞു വരുന്ന കടലാസിൽ തീവണ്ടിയിൽവച്ചാണ് ഞാൻ 'സ്വർണ്ണവാച്ച്' എഴുതിയത്. ദൈവമേ...! ബഷീറും കേശവദേവും കിടന്നിരുന്ന പട്ടിണിക്ക് ഒരവസാനമില്ല. ബഷീർ എറണാകുളത്തു താമസിക്കുമ്പോൾ ഷർട്ടിടാനില്ലാത്തതുകൊണ്ട് രാത്രിമാത്രമേ പുറത്തിറങ്ങൂ—മലയാള സാഹിത്യത്തിലെ രണ്ടു രക്തസാക്ഷികളാണ് ബഷീറും ദേവും. ആയിടയ്ക്ക് കുറച്ചു കാശു മോഹിച്ച് ദേവിന്റെ കഥകൾ നാലണവിലയ്ക്ക് പുസ്തകമാക്കി ഇറക്കി. പക്ഷേ, വിറ്റഴിഞ്ഞില്ല. അതിനുശേഷം ബഷീറിന്റെ 'പൊലീസുകാരന്റെ മകൾ' എന്ന പുസ്തകമിറക്കിയത് ഒന്നേകാൽ അണ വിലയ്ക്കാണ്. നിവൃത്തികെട്ടപ്പോൾ, സ്ഥിരമായി കഥയെഴുതുന്ന ഒരു പത്രത്തിന്റെ പത്രാധിപർക്ക് അഞ്ചുരൂപയെങ്കിലും അയച്ചുതരണമെന്ന് അപേക്ഷിച്ച് ബഷീർ ഒരു കത്തെഴുതി. ഉടനേ പത്രാധിപരുടെ മറുപടി വന്നു. താങ്കൾ ഇനി കഥകൾ അയയ്ക്കേണ്ടതില്ല എന്നായിരുന്നു പത്രാധിപർ എഴുതിയിരുന്നത്. 50 രൂപ മോഹിച്ചാണ് തകഴി ആദ്യം 'പരമാർത്ഥങ്ങൾ' നാടകരൂപത്തിൽ എഴുതി ഒരു പത്രത്തിനയച്ചത്. തകഴിയെ പൊട്ടിക്കരയിച്ചുകൊണ്ടാണ് ആ നാടകം മടങ്ങിവന്നത്. അന്ന്, നിഷേധികളും ആവേശോജ്ജ്വലരുമായ ഒരു പററം യുവ സാഹിത്യകാരന്മാരുടെ താവളമായിരുന്നു എറണാകുളം. അന്ന് എറണാകുളത്തെ റോഡുകളിലൂടെ നോവൽ വായിച്ചു നടന്നുപോകാമായിരുന്നു. ഇന്നോ...?"

കിതപ്പുകളോടെ റാഫി പറഞ്ഞു നിറുത്തി. കൗതുകത്തോടെ, വിസ്മയത്തോടെ ഇടയ്ക്കിടെ മൂളി ഞാൻ കഥകൾ കേട്ട് ഇരിക്കുകയായിരുന്നു. ഞാൻ ഓർത്തു:

ഇന്ന് എറണാകുളത്തെ റോഡുകളിൽ ഒരുനിമിഷം യാത്രക്കാരന്റെ കണ്ണുതെറ്റിയാൽ ഒരു പത്തു തവണയെങ്കിലും അയാൾ മരിക്കും. തീർച്ച!

## വേദനിച്ചു വേദനിച്ചു ചിരിച്ചുപോകുന്നു

ദ്വീപിൽ സായാഹ്നം ചിറകൊതുക്കിയപ്പോൾ റാഫിയോടു യാത്രപറഞ്ഞ് ഞാൻ പുറത്തിറങ്ങി. ഇടവഴിയിൽ നിഴൽ അസ്തമനത്തിന്റെ കൊടി വീശുന്നു. ദ്വീപിലേക്ക് മനുഷ്യർ തിരിച്ചെത്തിത്തുടങ്ങിയിരിക്കുന്നു.

(ശേഷം 43-ാം പേജിൽ)



ഡോ: കെ. രാഘവൻ പിള്ള

വൃത്തവസ്ത്രമുപേക്ഷിക്കാൻ വെമ്പൽ കാട്ടുന്ന മലയാള കവിതയെ മുമ്പിൽ നിറുത്തിക്കൊണ്ട് കവിതയുടെ ആത്മാവ് കണ്ടെത്താൻ ശ്രമിക്കുന്നു.

# [illegible]

വിശുദ്ധിയുള്ള നാക്കിൽനിന്ന് ഉതിരുകയാൽ വീറുള്ള ഒരു ബീജമന്ത്രംപോലെ പ്രചരിച്ചിട്ടുള്ള ഒരു സൂത്രവാക്യത്തെ സാഹിത്യനിരൂപണത്തിന്റെ മേഖലയിലേക്ക് കൊണ്ടുവന്നിരിക്കുകയാണ് ഈ ലേഖനത്തിൽ. ശ്രീനാരായണഗുരുവിന്റെ പ്രഖ്യാതമായ ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന് എന്ന ചൊല്ല് ഒരേസമയം സമൂഹശാസ്ത്രവും മതചിന്തയും, ആത്മീയദർശനവുമാണല്ലോ. ഈ ലേഖനത്തിന്റെ തലക്കെട്ടും അതിനെ ആശ്രയിച്ചിരിക്കുന്നു.

## വൃത്തവിരക്തി

കാവ്യത്തിന്റെ രൂപഭാവങ്ങളിൽ ഒട്ടുവളരെ മാററങ്ങൾ ഇന്ന് മലയാളത്തിൽ വന്നിട്ടുണ്ട്. അത്തരത്തിലുള്ള ഒരു മാററമാണ് വൃത്തനിരപേക്ഷമായ കവിത. പണ്ടത്തേതിലും കൂടുതലായി ഇന്ന് കവിത വൃത്തവസ്ത്രമുപേക്ഷിച്ച് അരങ്ങത്തുവരുന്നുണ്ട്. ഈ വ്യതിയാനത്തെ തള്ളിപ്പറയുന്നവരും ഇത്തരം കവിതകളിൽ ലയവും താളവും അർത്ഥഭാവവും ജീവിതവീക്ഷണവും ഉണ്ടെങ്കിൽ കവിതയെ ഉത്തമകോടിയിൽത്തന്നെ ഉൾപ്പെടുത്തുകയും ചെയ്യുന്നുണ്ട്.

## ഗദ്യകവിതയല്ല, കവിത തന്നെ

മുമ്പൊരു കാലത്തായിരുന്നെങ്കിൽ ഇവയെ ഗദ്യകവിതയെന്നു വിളിക്കുമായിരുന്നു. പൊൻകുന്നം വർക്കിയുടെ തിരുമുൽക്കാഴ്ചയും ജി-യുടെ ചില കാവ്യഖണ്ഡങ്ങളും അത്തരം സംജ്ഞയിൽ അറിയപ്പെട്ടിട്ടുണ്ടല്ലോ. എന്നാൽ ഇന്ന് അതുവയ്യ. കവികൾതന്നെ കലമ്പൽ കൂട്ടും. വൃത്തകവിതയെ കവിതയുടെ സർവ്വാംഗീകൃതമായ രൂപമായി അംഗീകരിച്ചിരുന്ന കാലത്തെ ഒരു വ്യതിയാനമായിരുന്നു ഗദ്യകവിത. വേണമെങ്കിൽ ഗദ്യത്തിലും കവിതയാകാം എന്ന അനുമതിപോലും അതിൽ ഉൾപ്പെട്ടിരുന്നു. ഇന്ന് വൃത്തം ഉപേക്ഷിച്ചെഴുതുന്ന കവിതയാകട്ടെ വൃത്തവിരക്തിയെന്ന നിഷേധഗുണത്തിൽ അഭിഷിക്തം മാത്രമല്ല; വൃത്തനിരപേക്ഷമോ ഒരു വേള വൃത്താതിശായിയോ ആയ താളലയങ്ങളാൽ അനുഗൃഹീതങ്ങളാണ് അവയെന്ന വാദവുമുണ്ട്. അവയെ അങ്ങനെ ഗദ്യകവിതയെന്നു വിളിക്കുന്നതിനെക്കാൾ നല്ലത് കവിത എന്നുമാത്രം വിളിക്കുന്നതായിരിക്കും എന്നതിന് സംശയമില്ല. അവയെ ഗദ്യകവിതയെന്ന് പേർചൊല്ലി വിളിക്കുന്നത് നമ്പൂതിരിമാർ ശാന്തിമാരാകുന്നത് സാധാരണയായിരിക്കേ പരിഷ്കാരംകൊണ്ട് ശാന്തിക്കാരായ ഇതര ജാതിക്കാരെ ജാതിപ്പേർകൂട്ടി ശാന്തി എന്ന് വിളിക്കുന്നതുപോലെ ആയിരിക്കും. അവർ ആ ചെല്ലപ്പേർ ഉപേക്ഷിച്ച് കേവലശാന്തിപദം ആഗ്രഹിച്ചെന്നും വരും.

എന്നാൽ വൃത്തവിരക്തി, കാതലായുള്ള ചില കടമകളും കവിതയുടെ തോളത്തുകെട്ടിവയ്ക്കുന്നുണ്ട്. ഒട്ടുവളരെ പൊട്ടക്കവിതകൾ വൃത്തത്തിന്റെ തുണിയിൽ ഒളിച്ചിരുന്ന് കവിതാമാർക്കററിൽ എത്തിക്കൊണ്ടിരുന്ന ഒരുകാലത്ത്. അത്തരം കവിതകൾ ഈണത്തിൽ ചൊല്ലാം എന്നുള്ളതുകൊണ്ടുമാത്രം പരമ്പരകളുടെ നാവിൻതുമ്പത്തുകൂടി സഞ്ചരിച്ച് ജനതയുടെ സ്മൃതിപഥത്തിൽ തങ്ങിക്കൂടിക്കിടന്നെന്നുംവരാം. വൃത്തമില്ലാത്ത കവിതയ്ക്ക് ഈ ഗുണം ലഭിക്കുന്നില്ല. വൃത്തമില്ലെന്നുള്ള ബാദ്ധ്യതയെ മറികടന്ന് ഇതരകാവ്യഗുണങ്ങളാൽ അംഗീകൃതമാകേണ്ടിവരും അത്തരം കവിതയ്ക്ക്.



ഒന്നുകൂടി നിഷ്കൃഷ്ടമായി നോക്കിയാൽ എന്താണ് ഈ കാവ്യഗുണങ്ങൾ? ഇത്തരം കവിതയ്ക്ക് അംഗീകൃതങ്ങളായ സൗന്ദര്യശാസ്ത്രങ്ങളുടെ ആശിസ്സുകൾ കിട്ടുന്നുണ്ടോ? എല്ലാ സൗന്ദര്യശാസ്ത്രങ്ങളെയും ഇവിടെ മാനദണ്ഡമായി ഉപയോഗിക്കാൻ ഉദ്ദേശിക്കുന്നില്ല; എല്ലാ വിഭാഗത്തിൽപ്പെട്ട കവിതകളെയും. ഭിന്നങ്ങളായ സൗന്ദര്യശാസ്ത്രങ്ങൾ കവിതയെ വിലയിരുത്താൻ ഭിന്നങ്ങളായ മാനദണ്ഡങ്ങളാണല്ലോ സ്വീകരിക്കുന്നത്. ഉദാഹരണത്തിന്, സച്ചിദാനന്ദൻ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച ബ്രെക്തിന്റെ താഴെപ്പറയുന്ന കവിത നോക്കുക:

പീഡനം കുളക്കടവിലെ
പായൽപോലെ
പ്രായമേറിയതാണോ?
കുളക്കടവിലെ പായൽ
ഒഴിവാക്കാൻ കഴിയില്ല.'
ഞാനിക്കാണുന്നതെല്ലാം
കേവലം സ്വാഭാവിക
മാണെന്നോ?
മാററാൻ ആകാത്തതിനെ
മാററാൻ ശ്രമിക്കുന്ന
ഒരു രോഗിയാണോ ഞാൻ?

ഈജിപ്ററുകാരുടെ പാട്ടുകൾ ഞാൻ വായിച്ചിട്ടുണ്ട്.

പിരമിഡുകൾ കെട്ടിപ്പൊക്കിയ-
വരെപ്പററി.
അവർ സ്വന്തം ചുമടുകളെക്കുറിച്ചു
പരാതിപ്പെട്ടു.

പീഡനം എന്നാണ് അവസാനിക്കുക-
യെന്നവർ ചോദിച്ചു.
നാലായിരം വർഷങ്ങൾക്കു മുമ്പാ-
യിരുന്നു അത്.
അങ്ങനെ നോക്കുമ്പോൾ പീഡനം
പായൽപോലെ
ഒഴിവാക്കാൻ കഴിയാത്തതാണെന്നു
തോന്നും.

(സംക്രമണം: ജനു. 1980)

ഇത്തരത്തിൽ തീക്ഷ്ണഭാവമുള്ള ഒരു കവിതയ്ക്ക് വൃത്തം, യുവതികൾ വൃദ്ധരതി എന്നപോലെ അരുതണപ്പനായെന്നും വരാം. ഈ കവിതയെ നല്ല ലക്ഷണമൊത്ത ശാർദ്ദൂലവിക്രീഡിതത്തിൽ വീണ്ടും വാർത്തെടുക്കുന്നു എന്നിരിക്കട്ടെ. ഒരൊന്നാംതരം കവിയുടെ കൈയിൽ അത് ഭാവതീക്ഷ്ണതയുള്ള കവിതയാകാൻ വയ്യായ്കയില്ല. എന്നാൽ ഒരു മോറിസ് മൈനറിന്റെ മുൻസീറ്റിൽ ഇരിക്കേണ്ടിവരുന്ന ഗാൽബ്രെയ്ത്തിനെപ്പോലെ ഇത്തരത്തിലുള്ള ഭാവതീക്ഷ്ണത വൃത്തത്തിന്റെ ഇടുങ്ങിയ ചട്ടക്കൂട്ടിൽ ഞെരുങ്ങിപ്പോകാനാണിട. നെരൂദായുടെയും ബ്രെക്റ്റിന്റെയും മറ്റും രചനകളിലെപ്പോലെ കവിത വിപ്ലവത്തിന്റെ വീറും വേൽമുനയും ആകുമ്പോൾ വൃത്തരഹിതമായ ആർജ്ജവം ഭാവത്തിന് ഉചിതം തന്നെ എന്നു കാണിക്കാനാണ് ഇത്രയും ഉപന്യസിച്ചത്. വിപ്ലവത്തിന്റെ ഉശിരായാലും വിരഹത്തിന്റെ വേദനയായാലും ഋജുസ്വഭാവമുള്ള തീവ്രഭാവങ്ങൾക്ക് വൃത്തരഹിതമായ കവിത ചിലപ്പോൾ കൂടുതൽ കരുത്തു നൽകും. അത്തരം കവിതയെ കണക്കിലെടുക്കുന്ന സൗന്ദര്യ ശാസ്ത്രത്തിലും വൃത്തം കാവ്യത്തിന് ഒരനുപേക്ഷണീയ ഘടകമല്ലാതെയാകുന്നു.

## പഴയ പാരമ്പര്യം

എന്നാൽ വൃത്തസ്വീകാരം കവിതയിൽ ഉടനീളം കണ്ടുവന്ന ഒരു പാരമ്പര്യത്തിന്റെ കഥ എങ്ങനെ? ഉദാഹരണത്തിന്, ഭാരതീയ പാരമ്പര്യത്തിൽ? ഇവിടത്തെ കാവ്യജീവിതം ഏറെയും വൃത്തനിബദ്ധമോ, വൃത്തഗന്ധിയായ ഗദ്യത്തിലോ ആയിരുന്നല്ലോ. ഹർഷചരിതത്തിലും കാദംബരിയിലോ കാണുന്ന ഗദ്യംതന്നെയും പദ്യത്തിന്റെ പടവുകൾ ഏറിയതാണെന്നും പ്രസിദ്ധമാണല്ലോ. ഗദ്യത്തെ കാവ്യവത്കരിച്ച ഈ പാരമ്പര്യത്തിൽ പിൽക്കാലത്തെ ഗദ്യകവിതയുടെയും, ഇന്നത്തെ വൃത്തനിഷേധിയായ കവിതയുടെയും പ്രാക്തനരൂപങ്ങൾ കാണാം. ആധുനിക മലയാളത്തിൽ കുറെയൊക്കെ കാണുന്ന വൃത്തനിഷേധിയായ കവിതയ്ക്ക് വൈദേശികസ്വാധീനം ഒട്ടൊക്കെ പ്രേരകമായിട്ടുണ്ടെങ്കിലും ഏത് സാംസ്കാരികവികാസത്തിന്റെയും അടിവേരുകൾ പാരമ്പര്യത്തിന്റെ അടിത്തട്ടുകൾ തേടുന്നതിലെ യുക്തിയുക്തത മനസ്സിൽ വച്ചുകൊണ്ട് ഇത്രയും എഴുതിയതാണ്. വൃത്തവിരക്തമായ കവിതയുടെ ചരിത്രപശ്ചാത്തലം നോക്കുമ്പോൾ ഗദ്യകൃതികളെയും മഹാകാവ്യങ്ങളായി കണക്കാക്കിയിരുന്ന പാരമ്പര്യത്തെ തീരെ വിസ്മരിക്കാൻ വയ്യ. കാദംബരിയെ കാവ്യമായും അഷ്ടാംഗഹൃദയത്തെ വെറും പദ്യഗ്രന്ഥമായും കണക്കാക്കിയ പാരമ്പര്യം കാവ്യത്തെ വിലയിരുത്തുന്നതിനു വൃത്തത്തിന് എത്രത്തോളം സ്ഥാനംകൊടുത്തു എന്ന് ഊഹിക്കാവുന്നതേയുള്ളൂ.

## വാക്യം രസാത്മകം കാവ്യം

സത്യത്തിൽ വാക്യം രസാത്മകം കാവ്യം എന്ന കാവ്യസ്വരൂപ നിർണ്ണയത്തിൽ വൃത്തത്തിന് സ്ഥാനമില്ല. രസാത്മകമായ വാക്യം ആണ് കാവ്യം എന്നേ അവിടെ പറയുന്നുള്ളൂ. ഇവിടെ വാക്യം എന്നാൽ നാമെല്ലാം പ്രയോഗിക്കുന്ന വാക്യംതന്നെ. ജീവിത വ്യവഹാരത്തിന്റെ ഘടകമായ വാക്യം. ഈ വാക്യം കവിതയായുമിരിക്കാം അല്ലാതെയുമിരിക്കാം. രസാത്മകമാകുമ്പോൾ കവിതയായി. ഇതിൽക്കവിഞ്ഞ് വൃത്തത്തെ സംബന്ധിച്ച് ഈ രസാത്മാവായ കാവ്യത്തിന്റെ നിർവചനത്തിൽ ഒന്നും പറയുന്നില്ല എന്നതും ശ്രദ്ധിക്കണം.

വാക്യത്തെയും കാവ്യത്തെയും ഈ നിർവചനത്തിന്റെ തലയും വാലുമായിട്ട് പ്രതിഷ്ഠിച്ചതിലും ഒരു വലിയ രസികത്വവും അതിലുംവലിയ അർത്ഥവുമുണ്ട്. വാക്യം, കാവ്യം എന്നീ പദങ്ങൾ 6-ം, 9-ം പോലെയാണെന്നു കാണുക. വാക്യ കാവ്യങ്ങളുടെ ബന്ധം ഇതില്പരം ഭംഗിയായി പറയാനില്ല. ഈ ഐക്യത്തിൽക്കൂടി ജീവിതവും കവിതയും തമ്മിലുള്ള ദൃഢബന്ധവും സൂചിപ്പിച്ചിരിക്കുന്നു. ഏതേതു വാക്യമാണോ നാം അനുദിനജീവിതത്തിൽ ഉപയോഗിക്കുന്നത് ആ വാക്യംതന്നെ രസാത്മകമാകുമ്പോൾ കാവ്യമായി. ജീവിതവുമായി ബന്ധമില്ലാത്ത കവിതകളുടെ കുടുംബം എന്ന കുറ്റപ്പെടുത്തൽ ഏറെ കേൾക്കേണ്ടിവന്നിട്ടുള്ള ഒരു പാരമ്പര്യത്തിലാണ് ഈ ജീവിതഗന്ധിയായ കാവ്യനിർവചനം രൂപംകൊണ്ടത് എന്ന കാര്യവും ശ്രദ്ധിക്കുക.

വാക്യം രസാത്മകം കാവ്യം എന്ന നിർവചനം കവിതയുടെ വൃത്തനിഷേധം നിർവ്വഹിക്കുന്നു എന്നതല്ല ഈ പറഞ്ഞതിന്റെ അർത്ഥം. വൃത്തം വേണമെങ്കിൽ ആകാം, ഇല്ലെങ്കിലും തരക്കേടില്ല എന്ന നിലപാട് ആണ് അതിനുള്ളത് എന്നർത്ഥം. മറ്റൊരു കാര്യം കൂടി ഈ നിർവചനത്തിൽ നിഴലിക്കുന്നുണ്ട്. അത് ഒരൊറ്റവാക്യം തന്നെയും ഒരു കാവ്യമാകാം എന്നുള്ളതാണ്. ഇത്ര വീതിയും ഇത്ര നീളവും ഉണ്ടായാലേ കവിതയാകൂ എന്ന നിർബ്ബന്ധമൊന്നുമില്ല. അളവുകൾ അത്യാവശ്യമാണെങ്കിൽ ആഴമാണ് വേണ്ടത്. വൃത്തം പോലെതന്നെ ഉപേക്ഷണീയമാണ് കവിതയുടെ വലിപ്പം എന്ന സങ്കല്പം. വലിപ്പം കാവ്യത്തിന്റെ വിലയിരുത്തലിൽ നിർണ്ണായകമായിരുന്നെങ്കിൽ എല്ലാമഹാകാവ്യങ്ങളും ആ രൂപംകൊണ്ടുതന്നെവിശിഷ്ടങ്ങളാകുമായിരുന്നു. അത് ഏതായാലും ഉണ്ടായില്ലല്ലോ.

## ഒറ്റവാക്യ കവിത

ഒറ്റവാക്യത്തിലുള്ള കവിതകൾ ഇനി കൂടുതൽ പ്രത്യക്ഷപ്പെടുമെന്നു വിശ്വസിക്കാം. വൃത്തമില്ലാത്ത കവിതപോലെ അവയ്ക്കും പ്രചാരമുണ്ടാകും. എന്നാൽ അവ പ്രഭാതത്തിലെ മഞ്ഞുതുള്ളിപോലെ സൂര്യന്റെ അനന്തകോടി കിരണങ്ങൾ വഹിച്ചിരിക്കണം. ഇന്നിപ്പോൾ ആനുകാലികങ്ങളിൽ അവയെ വല്ലപ്പോഴും കണ്ടുമുട്ടുമ്പോൾ അവ കോളങ്ങളുടെ താഴെ ചുരുണ്ടുകൂടിക്കിടന്ന് ഉറങ്ങുകയായിരിക്കും. മിനി ലേഖനങ്ങൾപോലെ ഇത്തരം മിനിമിനിക്കവിതകൾക്കു പ്രചാരം വരാം. മുക്തകങ്ങൾ അല്ലെങ്കിൽ ഒറ്റശ്ലോകങ്ങൾ ഇവയുടെ കൂട്ടത്തിൽ വരും.

## ഭാവത്തിന്റെ ഐക്യം

എന്നാൽ വാക്യം രസാത്മകം കാവ്യം എന്ന നിർവചനത്തിൽ ഏകവാക്യകമായ കാവ്യം ഉണ്ടാകാമെന്നേ പറയുന്നുള്ളൂ. കാവ്യം ഏകവാക്യകമായിക്കൊള്ളണമെന്നു പറയുന്നില്ല. പക്ഷേ, രൂപത്തിൽ വാക്യമായാലും, മഹാവാക്യമായാലും, ഒരഞ്ഞൂറു പുറങ്ങളിൽ വ്യാപിച്ചുകിടക്കുന്ന വാക്യങ്ങളുടെ ലോകമായാലും, കാവ്യത്തിന്, വാക്യത്തിനു സഹജമായുള്ള ഒരു ഗുണമുണ്ടായിരിക്കണം. അതാണ് ഏകാർത്ഥത. അംഗരസങ്ങളെ അംഗിരസങ്ങളോടു ഘടിപ്പിക്കുക, വിവരണങ്ങൾ പിടിവിട്ടുപോകാതിരിക്കുക, പാത്രചിത്രീകരണം രസത്തിനു അനുഗുണമാകുക-തുടങ്ങിയ മാർഗ്ഗങ്ങളിൽക്കൂടി ഉത്തമകവികൾ എല്ലായ്പോഴും സാധിച്ചെടുക്കുന്നത് ഈ അർത്ഥത്തിന്റെ അല്ലെങ്കിൽ ഭാവത്തിന്റെ ഏകതാനതയാണ്. കവിതയെ ഒരു ജൈവഘടകമാക്കുന്നത്, രസാത്മാവിന്റെ കുടിയാകുന്നത് ഈ ഭാവത്തിന്റെ ഏകതാനതതന്നെയാണ്. വാക്യത്തിൽ ഏകാർത്ഥം എന്നു പറയുന്നത് എത്ര സർവാംഗീകൃതമായ കാര്യമാണോ അതുപോലെ കാവ്യത്തിനും ഭാവത്തിന്റെ ഏകതാനത അവശ്യം വേണം എന്നർത്ഥം. ഒരൊറ്റ ബിന്ദുവിൽ പ്രതിഷ്ഠിക്കാവുന്ന ഒരു കാവ്യഭാവത്തെ അതുമായി അത്രയ്ക്കു ബന്ധമില്ലാത്ത യാന്ത്രികമായ അലങ്കാര സമ്പത്തിലൂടെ മേദുരമാക്കാനുള്ള യത്നമാണ് പലപ്പോഴും ജൈവമായ ഏകതാനതയില്ലാത്ത കവിതയുടെ കഥ. നല്ലപോലെ സംവിധാനം ചെയ്ത ഒരു സൈന്യത്തെപ്പോലെ കാവ്യത്തിൽ അംഗാംഗിഭാവവും ബീജഫലഭാവവും മറ്റും പരിരക്ഷിച്ചിരുന്നാൽ ഈ അസംഘടിത മേദുരതയുടെ ചിത്രം ഉദിക്കുകയില്ല. എല്ലാത്തിനും ഉപരി വേണ്ടത് കവിയുടെ ഭാവനയിൽത്തന്നെ കാവ്യത്തിന്റെ ആകെ സ്വരൂപം ആദ്യമേതന്നെ ഉദിച്ചുയരുക എന്നതുതന്നെ. പിന്നീട് ഈ ആകമാന സ്വരൂപം രചനയുടെ ഘട്ടത്തിലും സുരക്ഷിതമായിരിക്കും. വാക്യം രസാത്മകം കാവ്യം എന്ന നിർവ്വചനത്തിൽ ശരീരാത്മബന്ധംപോലെ സുസംഘടിതമായ ഒരു ബന്ധത്തെ കാവ്യത്തിന് നിർദ്ദേശിച്ച ആചാര്യന് പില്ക്കാലത്തെഴുതിയ പാശ്ചാത്യ സാഹിത്യ മീമാംസകന്മാർ കൂട്ടിനുണ്ട്. 'The organic unity of the novel' എന്നു നിർദ്ദേശിക്കുന്ന ഹെൻറി ജെയിംസും കവിതാനിരൂപണത്തിൽ അക്കാര്യംതന്നെ അതിനുമുൻപ് എടുത്തുപറഞ്ഞിട്ടുള്ള കോൾറിഡ്ജും മറ്റും ഭാരതീയസാഹിത്യ ദാർശനികന്റെ കൂട്ടുകാരാണ്. കൃതികളിലെ ഈ ജൈവമായ ഏകതാനതതന്നെയാണ് അവയെ പ്രപഞ്ചത്തിലെ സജീവ പ്രതിഭാസങ്ങളുടെ കൂട്ടത്തിൽ പ്രതിഷ്ഠിക്കുന്നത്. കെട്ടിടംപണിയാൻ കൂട്ടിയിട്ടിരിക്കുന്ന കല്ലും മണ്ണും ഇഷ്ടികയും ഏതു് അടുക്കിൽ കൂട്ടിയിട്ടിരുന്നാലും ആ സംഘടനയിൽ ഒരു ജൈവാംശമില്ല. ജൈവമായ ഒരു നിയതത്വം ആ സംഘടന ആവശ്യപ്പെടുന്നില്ല. ഇഷ്ടികയ്ക്കുമേൽ മണ്ണുകൂട്ടിയാലും മറിച്ചായാലും അതിൽ താത്ത്വികമായ യാഥാസ്ഥിതികതയോ വ്യതിയാനമോ ഇല്ല. എന്നാൽ ജീവനുള്ള മനുഷ്യന്റെ ശരീരഘടനയുടെ കഥ ഇതല്ല. അവൻ മരിച്ചിട്ടില്ലാത്തിടത്തോളം കാലം അവന്റെ മൂക്ക് കണ്ണുകൾക്കു താഴെയും പുരികങ്ങൾ കണ്ണുകൾക്ക് മുകളിലും വരേണ്ടതാണ്. ജൈവസംഘടനയുടെ ഈ നിയതസ്വഭാവത്തിനു മാറ്റം വരണമെങ്കിൽ മരണം രംഗത്തുവരണം. കാറപകടത്തിൽപ്പെട്ട മൃതശരീരങ്ങളുടെ കിടപ്പോ ഘടനയോ നിയതനിയമങ്ങൾ അനുസരിച്ചല്ലല്ലോ. മനുഷ്യന്റെ പ്രതിഭയിൽ മാത്രമല്ലാതെ അവന്റെ ജീവധാരയിൽനിന്ന് ജന്മംകൊള്ളുന്ന സാഹിത്യകൃതിക്ക ആന്തരികമായ ഈ ജൈവ-ഏകതാനതയും നിയതത്വവും ഉണ്ടായിരിക്കും.

## ആന്തര ഘടന

ഈ നിയതത്വം എന്നു കേൾക്കുമ്പോൾ കവിതയുടെയും നോവലിന്റെയും ഒക്കെ നിയമങ്ങൾ എല്ലാക്കാലത്തും എല്ലാ ദേശത്തും ഒരുപോലെ ആയിരിക്കണം എന്നാണോ പറയുന്നത് എന്നു ഹാലിളകി ചോദിച്ചുകളയരുത്. അങ്ങനെയൊന്നും പറയുന്നില്ല. ഏതു നിയമങ്ങളിൽ കൃതി വാർത്തെടുത്താലും അതിനെ ചൈതന്യാത്മകമായ ഒരു ജൈവസത്തയാക്കുന്നത് ആന്തരികമായ ഒരു ജൈവഘടനയാണെന്നും, ഈ ഘടന ഘടകങ്ങളുടെ ഒരു നിയതമായ പരസ്പര സംശ്ലേഷത്തെ ആശ്രയിച്ചിരിക്കുന്നു എന്നുമാണ ഏറ്റവും കുറഞ്ഞ നിലപാട്. ഇത്തരം ഒരു ഘടനയെ ആദരിച്ചുകൊണ്ട് ബാഹ്യനിയമങ്ങളിലും സംവിധാനങ്ങളിലും എത്രയോ വൈവിദ്ധ്യങ്ങൾ വരാം. ഇത്തരം വൈവിദ്ധ്യങ്ങളാണ് കൃതികളെ കവിതയും, നോവലുകളും നാടകങ്ങളും മറ്റുമായി തരംതിരിക്കുന്നത്. ഇത്തരം വൈവിദ്ധ്യങ്ങൾ തന്നെയാണ് അവയെ ഭാവഗാനങ്ങളും, ലഘുകാവ്യങ്ങളും മഹാകാവ്യങ്ങളും ഒക്കെയായി തരം തിരിക്കുന്നതും. എന്നാൽ ഈ വൈവിദ്ധ്യങ്ങൾക്കിടയിൽ ഉത്തമകൃതികളെ വേർതിരിച്ചുനിറുത്തുന്ന ഒരു ജൈവമായ ഡി. എൻ. എ കാണും. ഇത് സാഹിത്യകാരന്റെ ബോധപൂർവ്വമുള്ള പദവാക്യാർത്ഥസംവിധാനത്തിൽ നിന്ന് വരുന്നതല്ല. അതിന്റെ ഫോർമുല അവന്റെ സാഹിത്യകാരബീജത്തിൽ അലിഞ്ഞുചേർന്നിരിക്കും. അതിന്റെ സൃഷ്ടി അവന്റെ സാഹിത്യകാരബീജത്തിന്റെ സ്വച്ഛന്ദമായ പൊട്ടിപ്പുറപ്പെടലായിരിക്കും; ആത്മപ്രകാശനമായിരിക്കും.

## കവിയിലെ ഡി. എൻ. എ— രൂപകവും മിത്തും

ജീവശാസ്ത്രകാരന്മാരുടെ ഡി. എൻ. എ. യെ വിശകലനം ചെയ്യാവുന്നതുപോലെ കവിബീജത്തിൽ ഘടനകൾ (Patterns) ആവഹിക്കുന്ന ഈ ഡി. എൻ. എ. യെ വിശകലനം ചെയ്‌വാനാകുമോ? പരമ്പരാഗതമായ ഉത്കൃഷ്ട കാവ്യരേതസ്സിലെ ഈ ഘടനയുടെ സ്വഭാവമെന്താണ്? ഒന്നാമതും മുഖ്യമായും കവിഹൃദയത്തിന് ജീവിതത്തോടുള്ള ഏകവദ്ഭാവം ഈ ഡി. എൻ. എ.യിലെ ഘടകമായിരിക്കും. താൻ വിശകലനംചെയ്യുന്ന വിഷയവുമായി ശാസ്ത്രകാരന് ഏകവദ്ഭാവം വേണ്ട; ഉണ്ടാകയുമരുത്. എന്നാൽ കവിയുടെ കഥ ഇതല്ല. തന്റെ ഹൃദയവുമായി പ്രപഞ്ചത്തോട് സ്വാംശീകരിക്കുന്നവനാണ് കവി. ആ പ്രപഞ്ചം വെടിവയ്ക്കുന്ന വേടനിലും വെടികൊണ്ടു വീഴുന്ന ഇണപ്പക്ഷിയിലും ഒതുങ്ങിനിന്നാലും, തലമുറകളായുള്ള കുടുംബബന്ധങ്ങളുടെയോ വലിയ ജനസമുദായങ്ങളുടെയോ കഥയെയോ ആശ്ലേഷിച്ചാലും എല്ലായിടത്തും ഈ ഏകീഭാവം കവിയുടെ സംവേദനത്തെയും കവി ജനിപ്പിക്കുന്ന സംവേദനത്തിന്റെയും രൂപമാണ്. ഇത്തരം ഏകവദ്ഭാവമാണ് രൂപകത്തിന്റെ അടിസ്ഥാനമെന്നും പറയേണ്ടല്ലോ. ഇതിൽനിന്നു കവിയുടെ ചിന്താപ്രക്രിയയിൽ രൂപകത്തിനു വളരെയേറെ സ്ഥാനമുണ്ടാകുന്നു. കവിഭാഷയുടെ ഘടനയുടെതന്നെ സ്വരൂപം രൂപകത്തിൽ അധിഷ്ഠിതമായിരിക്കുന്നു. അമ്പലത്തിൽ പ്രസാദം തരുന്ന ശാന്തിക്കാരൻ അതു വാങ്ങുന്ന സ്വന്തം ഭാര്യയെത്തന്നെ സ്പർശിക്കാതിരിക്കാൻ ശ്രദ്ധിക്കുന്നതുപോലെ ശാസ്ത്രകാരൻ തന്റെ വിഷയത്തിൽനിന്നു മാറി അതിനെ വിശകലനം ചെയ്യുന്നു; കവിയാകട്ടെ അതേ ശാന്തിക്കാരൻതന്നെ അയാളുടെ ഭാര്യ എന്ന അതേ ക്ഷേത്രയെ ആലിംഗനം ചെയ്ത് രാത്രിയിൽ ഉറങ്ങുന്നതുപോലെ തന്റെ വിഷയവുമായി ഏകവദ്ഭവിക്കുന്നു. കവിയുടെ ബീജത്തിൽ ഉറങ്ങിക്കിടക്കുന്ന ഈ രൂപകപ്രവണതയാണ് നാനാവിധ അലങ്കാരങ്ങളായി കവിതയിൽ വ്യാപരിക്കുന്നത്. എല്ലാ അലങ്കാരങ്ങളുടെയും ബീജം അഭേദകല്പനയുടെ അടയാളമുള്ള രൂപകമാണ്.

## വംശസ്മൃതിയും മിത്തും

കവിയുടെ ഡി. എൻ. എ. യിൽ ഉറങ്ങിക്കിടക്കുന്ന മറ്റൊരു ഘടകം വംശസ്മൃതിയാണ്— മനുഷ്യവംശസ്മൃതി. വേണമെങ്കിൽ ജീവന്റെ ആപത്കരമായ യാത്രയുടെ വീരേതിഹാസത്തിന്റെ സ്മൃതി എന്ന് ഇതിനെ വേരുകളുടെ അടിത്തട്ടുവരെ നീട്ടിപ്പറയാം. കവിയുടെ-സാഹിത്യകാരന്റെ കൃതികളിൽ ഇത്തരം വംശസ്മൃതി മിത്തുകളായി, പുരാചരിതങ്ങളായി പുനരുജ്ജീവിതമാകും. മനുഷ്യകഥയുമായി ഏകീഭവിച്ച മനുഷ്യകഥാനുഗായകനായിത്തീരുന്ന കവിക്ക മനുഷ്യമോഹങ്ങളുടെ അതിർത്തിയിലേക്ക് അവന്റെ ആയാസവും ധീരതയും ആഞ്ഞുയരുന്നതു ചിത്രീകരിച്ചേതീരൂ. ഇത് ഭൂതകാലത്തെ പുനഃസൃഷ്ടിക്കലാണ്. ഒരു ഭഗീരഥൻ ഭൂതകാലത്തിന്റെ സ്മൃതിയും, വർത്തമാന കാലത്തിന്റെ മോഹവും ഭാവിയുടെ വാഗ്ദാനവുമാണ്. ഇത്തരത്തിൽ വർത്തമാനകാലത്തിന്റെ മോഹവും ചോദനയുമായി പുനഃസൃഷ്ടമാകുന്ന മിത്ത് അനന്തമായ സ്വന്തം പര്യടനത്തിൽ ഇന്നത്തെ ചരിത്രവും നാളത്തെ മിത്തുമായിരുന്നു. ജീവന്റെ ഭാഗധേയങ്ങളിലൊന്ന് നാളത്തെ മിത്താകുന്നതുതന്നെ.

## ആശയവാദമാണോ?

കവിതയിലെ ഒരുതരം ആശയവാദമാണോ ഇത്? പ്രപഞ്ചത്തിന്റെ യഥാതഥാത്വവുമായി കെട്ടിപ്പിണച്ചിടേണ്ട കവിതയെ കവിയുടെ സർഗ്ഗാത്മക രേതസ്സിലെ ഡി. എൻ. എ-യുമായി ഘടിപ്പിക്കുന്ന ഈ ചിന്ത ആശയവാദമല്ലെങ്കിൽപ്പിന്നെന്താണ്? ഈ ചോദ്യത്തിന് ഉത്തരം നേരത്തേതന്നെ സൂചിപ്പിച്ചിട്ടുണ്ട് ഇവിടെ കവി പ്രപഞ്ചത്തോട് പ്രതികരിക്ക മാത്രമല്ല, ആ പ്രതികരണത്തിന്റെ ഉദ്ഭവം തന്നെ പ്രപഞ്ചത്തോടുള്ള ഏകവദ്ഭാവത്തിലാണ്. അത്തരം ഏകവദ്ഭാവം കവിയിൽ മറ്റൊരു പ്രപഞ്ചം സൃഷ്ടിക്കുന്നു. ആ പ്രപഞ്ചത്തിന് അതിന്റേതായ ഭാഷയും ശൈലിയുമുണ്ട്. ഇത് അവശ്യം പ്രപഞ്ചത്തിലാണ് തുടങ്ങുന്നതെങ്കിലും അതിന്റെ സത്ത ആന്തരികമാണ്. കവിയുടെ ഉള്ളിലാണ്. അതുകൊണ്ട് ഇതിനെ ഒരുതരം ആശയവാദം എന്നു വിളിക്കുന്നെങ്കിൽ ഇഷ്ടംപോലെ ആകട്ടെ എന്നു മറുപടി പറയാനേ നിവൃത്തിയുള്ളൂ. എന്നാൽ എല്ലാ ആശയവാദവും ചെയ്യുന്നതുപോലെ ഭൗതിക യാഥാർത്ഥ്യത്തിന്റെ മൂലഹേതു മനസ്സാണെന്നു ഇവിടെ പറയുന്നില്ലെന്നോർക്കണം. ഭൗതികയാഥാർത്ഥ്യം മനസ്സിലൂടെ സാഹിത്യമായി പുനഃസൃഷ്ടമാകുകയാണ് ചെയ്യുന്നത്. ആത്യന്തികമായി നോക്കിയാൽ ഇത്തരത്തിലുള്ള കവിതയുടെ ജൈവലക്ഷണം അതിനു ഒരു ജീവഘടകത്തിന്റെ ഘടനയിലെ ഐക്യവും സാന്ദ്രതയും വേണമെന്നതന്നെ. ശരീരാത്മബന്ധംപോലെ സാന്ദ്രവും അവിഭക്തവുമായ ഒരു ഘടനയില്ലാതിരിക്കെ (ആത്മാവിന്റെ രൂപം എന്തായാലും), ആ രൂപകത്തെത്തന്നെ ഉപയോഗിച്ച 'വാക്യം രസാത്മകം കാവ്യം' എന്ന നിർവചനം ഈ വഴിക്കല്ലേ പോകുന്നത്? ഇതിലെ രസപദത്തിന് പ്രാചീനർ കൊടുത്തിട്ടുള്ള ഗാഢമായ ജീവിതത്തോട് ബന്ധമുള്ള വ്യാഖ്യാനവും ഇവിടെ സ്മരിക്കുക. അതിനോടൊപ്പം വാക്യത്തിലൂടെയുള്ള കവിതയുടെ ജീവിത പ്രവേശവും. അത്രയുമായാൽ കവിതയുടെ രൂപഭാവങ്ങളുടെ ലക്ഷണത്തിന് ഒരുത്തമ നിർവ്വചനമാണത് എന്നു കാണാം.

# നഗരങ്ങളെ കീഴടക്കുന്ന ഹെൽത്ത് ക്ലബ്ബ് സംസ്കാരം

**നഗരസംസ്കാരത്തിന്റെ മുഖമുദ്രയായിത്തീർന്നിരിക്കയാണ് ഹെൽത്ത് ക്ലബ്ബുകൾ. ടൂറിസത്തിന്റെ ഭാഗമായി പാശ്ചാത്യനാടുകളിൽ വളർന്നുവന്നിട്ടുള്ള ഈ സമ്പ്രദായം പക്ഷേ ഇന്ത്യയിലെത്തിയപ്പോൾ അവയുടെ സ്വഭാവം മാറിപ്പോയെന്നു മാത്രം.**

കൗമുദി ന്യൂസ് സർവീസ്, മദ്രാസ്



മദ്രാസിലെ 'ഹെൽത്ത് ക്ലബ്ബു'കൾ കഴിഞ്ഞ ഏതാനും ആഴ്ചകളായി അടഞ്ഞു കിടക്കുകയായിരുന്നു. നഗരത്തിലെ ഒരു പ്രമുഖ ഇംഗ്ലീഷ് ദിനപത്രത്തിൽ ഹെൽത്ത് ക്ലബ്ബുകളുടെ 'നവതരംഗ'ത്തെക്കുറിച്ചുവന്ന റിപ്പോർട്ടുകളെത്തുടർന്ന് പൊലീസ് അവിടങ്ങളിൽ മിന്നൽ പരിശോധന നടത്തുകയും അവ അടച്ചിടാൻ അധികൃതരെ നിർബ്ബന്ധിക്കുകയും ചെയ്തു. ഹെൽത്ത് ക്ലബ്ബുകൾ, ഹെൽത്ത് ക്ലിനിക്കുകൾ, ഹെൽത്ത് ജോയിൻറുകൾ എന്നിങ്ങനെ പല പല പേരുകളിലും അറിയപ്പെട്ടിരുന്ന ഇവയെല്ലാം ഏതാനും ആഴ്ചകളായി അടഞ്ഞു കിടക്കുകയായിരുന്നെങ്കിലും, അണിയറയിൽ അവ തുറക്കാനുള്ള ശക്തമായ നീക്കങ്ങൾ നടക്കുകയായിരുന്നു. അവ ഏറെക്കുറെ വിജയിച്ചിരിക്കുകയാണ്. വരുന്ന ഏതാനും ആഴ്ചകൾക്കകം ഈ 'ഉഴിച്ചിൽ' കേന്ദ്രങ്ങൾ വീണ്ടും പ്രവർത്തനക്ഷമമാകും. മസ്സാജ് എന്ന പേരിൽ ഇവിടങ്ങളിൽ വ്യാപാരം പുനരാരംഭിക്കും. മസ്സാജ് മനസ്സിലായില്ലേ? നമ്മുടെ നാട്ടിലെല്ലാം ഉഴിച്ചിൽ എന്നറിയപ്പെടുന്ന തടവൽ പ്രക്രിയ. നമ്മുടെ നാട്ടിൽ നാട്ടുവൈദ്യന്മാരും ഗുരുക്കന്മാരും മറ്റുമൊക്കെയാണ് ഉഴിച്ചിൽ നടത്തുന്നതെങ്കിൽ ഈ ജോയിൻറുകളിൽ അവ നടത്തുന്നത് പ്രായേണ സുന്ദരികളും ഭംഗിയായി അണിഞ്ഞൊരുങ്ങിയ ചരുമായ യുവതികളാണ്.

മദ്രാസ് നഗരത്തിൽ കഴിഞ്ഞ ഒന്ന്-രണ്ട് കൊല്ലങ്ങൾക്കുള്ളിലാണ് ഹെൽത്ത് ക്ലബ്ബ് സംസ്കാരം ഇത്രയും പ്രചുരപ്രചാരം നേടിയത്. നഗരത്തിലെ വൻ പത്രങ്ങളുടെ ക്ലാസ്സിഫൈഡ് പരസ്യങ്ങളുടെ 'പേഴ്സണൽ' കോളങ്ങളിൽ അവ സ്ഥാനം പിടിച്ചു തുടങ്ങിയത് സമീപകാലത്താണ്. അതുവരെ വളരെ പരസ്യവും ഘോഷങ്ങളുമില്ലാതെ നടന്നുവന്നിരുന്ന ചില ക്ലബ്ബുകളേ ഉണ്ടായിരുന്നുള്ളൂ. അവ യഥാർത്ഥ ഹെൽത്ത് ക്ലബ്ബുകൾ തന്നെയായിരുന്നു. ആരോഗ്യം വർദ്ധിപ്പിക്കുന്നവ. വിരലിൽപ്പോലും എണ്ണാനില്ലാത്തവ. വൃത്തിയും വെടിപ്പുമുള്ളവ. പിന്നെപ്പിന്നെ കുമിളകൾപോലെ നഗരത്തിന്റെ മുക്കിലും മൂലയിലും 'ജോയിൻറു'കൾ തുറക്കപ്പെട്ടു. ഭീമാകാരമായ, വർണ്ണപ്പൊലിമയുള്ള ബോർഡുകൾ. സൂര്യനുകീഴെയുള്ള എല്ലാത്തരം മോടിചികിത്സകളും ലഭ്യം. മുടി വെട്ടണോ? ഏതുതരത്തിൽ? നഖം മോടികൂട്ടണമെന്നുണ്ടോ? തലമുടി കറുപ്പിക്കണോ? കഴുകണോ? എല്ലാം സുലഭം. പരിശീലനം ലഭിച്ച പെൺകുട്ടികളാണത് ചെയ്യുന്നത്. കയറിനോക്കി, ഒരു തവണ പരീക്ഷിച്ച്, നേരിൽ അനുഭവിച്ചു നോക്കൂ—എന്നിങ്ങനെ പോകുന്നു പരസ്യങ്ങൾ. നിങ്ങൾ പ്രലോഭിതനായാൽ അതിൽ തെറ്റുണ്ടോ?

നഗരത്തിൽ പുതുതായി ഉയർന്നുവന്ന ഷോപ്പിങ് കോംപ്ലക്സിലെ മോടിക്കടയിലാണാദ്യം ചെന്നത്. ലേഖകന്റെ ഭാര്യയുടെ തലമുടി ഭംഗിപിടിപ്പിക്കുന്നതിന്! കാത്തിരിക്കാനുള്ള മൂലയിലെ സെറ്റിയിൽ ഇരുന്നു. ഫാഷനെപ്പറ്റിയും സ്ത്രീകളെപ്പറ്റിയുമുള്ള മാസികകൾ സുലഭം. മുറിയുടെ ഒരുഭാഗത്ത് മുടിവെട്ടിക്കുന്നതിനുള്ള സജ്ജീകരണങ്ങൾ. ഹാളിൽ (എന്നതിനെ വിളിക്കാമെങ്കിൽ) കർട്ടനിട്ട് മറച്ച കുറെ ചെറിയ അറകൾ. അവയ്ക്കുള്ളിലാണ് 'മസ്സാജ്' നടക്കുന്നത്. മൂന്ന് സുന്ദരികളായ പെൺകുട്ടികൾ അവിടെ ജോലിചെയ്യുന്നു. മാനേജരുമായി വർത്തമാനം പറഞ്ഞുതുടങ്ങുമ്പോൾ ഒന്നിൽനിന്നു മദ്ധ്യവയസ്സിനോടടുക്കുന്ന ഒരാൾ ഇറങ്ങിവന്നു. അയാൾ തടവൽ കഴിഞ്ഞിറങ്ങുകയാണ്. അവിടെ ലഭ്യമായ സൗകര്യങ്ങളും നിരക്കുകളും എഴുതിവച്ചിരിക്കുന്ന കാർഡെടുത്തുതന്നു. ഉഴിച്ചിൽ എന്ന മസ്സാജ് എണ്ണ കൊണ്ടും പൗഡർ കൊണ്ടും ഉണ്ട്. അറുപതു രൂപയാണ് ചാർജ്ജ്. നാല്പതു മിനിട്ടോളം സംഗതി നീണ്ടുനിൽക്കും. അതു കഴിഞ്ഞാൽ കുളിച്ചിറങ്ങി വരാം. ചാർജ്ജും ഉഴിച്ചിൽകാരി പെൺകുട്ടിക്കു ടിപ്പും കൊടുത്താൽ മതി. കർട്ടൻകൊണ്ടു മറച്ച അറയ്ക്കുള്ളിൽ കിടക്കയും തലയണയുമുണ്ട്. അതിനകത്ത് ചെന്നുകഴിഞ്ഞാൽ പെൺകുട്ടി കർട്ടനുകൾ വലിച്ചിട്ട് മൂടുന്നു. അതിനിടയിൽ നിസ്സംഗതയോടെ സന്ദർശകനോട് വിവസ്ത്രനാകാനാവശ്യപ്പെടുന്നു, അരയിലെ ജട്ടിയൊഴിച്ച്. പെൺകുട്ടി വസ്ത്രം മാറുമെന്നു ധരിച്ചുവെങ്കിൽ, തെറ്റിപ്പോയി. അവൾ ഒരു ഏപ്രൺ എടുത്തണിയുന്നു. പിന്നെ സന്ദർശകനോട് കമിഴ്ന്നു കിടക്കാനാവശ്യപ്പെടുന്നു. അതോടെ ഉഴിച്ചിലും ആരംഭിക്കുന്നു.

ഹെൽത്ത് ക്ലബ്ബുകളെല്ലാംതന്നെ സന്ദർശിച്ച ഒരു സുഹൃത്തിനെ കണ്ടെത്തി. അയാൾ വാചാലമായി തന്റെ അനുഭവങ്ങൾ വിവരിച്ചുതന്നു. ഓരോന്നിന്റെയും പ്രത്യേകതകളും രീതികളും. ഓരോയിടത്തും ഉഴിച്ചിൽ 'സ്പെഷലാ'ണെന്നാണ് അയാളുടെ അനുഭവം വിവരിച്ചുകൊണ്ടു പറഞ്ഞത്. വിരലിലെണ്ണാവുന്ന സ്ഥലങ്ങളിലേ മസ്സാജ് വളരെ ഉന്മേഷകരമായ ഒരനുഭവമായി അയാൾക്ക് തോന്നിയിട്ടുള്ളൂ. അവിടങ്ങളിൽ ഉഴിച്ചിലിൽ പ്രത്യേക പരിശീലനം നേടിയ പെൺകുട്ടികൾ തന്നെയാണ് മസ്സാജ് നടത്തുന്നത്. അതു വളരെ ശാസ്ത്രീയമായാണ് അവർ ചെയ്യുന്നത് എന്ന് അനുഭവത്തിൽനിന്നറിയാം. എങ്ങനെ ഒലിവെണ്ണ തേക്കണമെന്നും, പൗഡർ പൂശണമെന്നും, അതു കഴിഞ്ഞു ശരീരത്തിന്റെ പേശികൾക്ക് ആയാസരാഹിത്യവും മനസ്സിന് ഉന്മേഷവും നൽകിത്തടവണമെന്നും അവർക്കറിയാം. വളരെ സുഖപ്രദമാണ്, അത്തരം ക്ലബ്ബുകളിലെ തടവൽ. മുറികളും കുളിമുറിയും അങ്ങേയറ്റം ശുചിയുള്ളതാണ്. ഓരോ ആൾ ചെല്ലുമ്പോഴും അലക്കിത്തേച്ച വിരിപ്പുകളും തോർത്തും സോപ്പും ഉപയോഗിക്കുന്നു. എണ്ണയായി തേക്കുന്നത് ഔഷധമൂല്യമുള്ള ഒലിവെണ്ണതന്നെയാണ്. മസ്സാജും കുളിയും കഴിഞ്ഞു പുറത്തിറങ്ങുമ്പോൾ ''കുറച്ചധികം പണം ചെലവായാൽത്തന്നെയെന്താ? അതിന്റെ സുഖമൊന്നു വേറെതന്നെ,'' എന്നാണയാൾ പറഞ്ഞത്. പെൺകുട്ടികളുമായി ഇവിടങ്ങളിൽ മറ്റൊരിടപാടും നടക്കുകയില്ല എന്നാണയാൾ തീർത്തു പറയുന്നത്. സന്ദർശനം അടിക്കടിയായി വളരെയടുത്ത് പരിചയപ്പെട്ടാലും ഒരു പരിധിയിൽ കവിഞ്ഞു പെൺകുട്ടികൾ അടുക്കുകയില്ലെന്നാണയാളുടെ അനുഭവം. ദുഃസ്വാതന്ത്ര്യം കാണിക്കുമെന്ന് സംശയം വന്നാൽ പെൺകുട്ടികൾ വിദഗ്ദ്ധമായി സന്ദർശകരെ കൈകാര്യം ചെയ്യുമെന്നാണത്രേ അനുഭവം.

പക്ഷേ, മറ്റു ബഹുഭൂരിപക്ഷം ക്ലബ്ബുകളിലെയും സ്ഥിതി ഇതല്ല. നഗരകേന്ദ്രത്തിലെ ഒരു പൊലീസ് സ്റ്റേഷനടുത്തുള്ള ഹെൽത്ത് ക്ലബ്ബിൽച്ചെന്ന അനുഭവം സുഹൃത്ത് വിവരിച്ചു: ''അറയ്ക്കുള്ളിൽ മുഷിഞ്ഞുനാറിയ വിരിപ്പുകളും, തലയണയും. 'ഉഴിച്ചിലിന്' വരുന്ന പെൺകുട്ടിക്ക് അതിനെപ്പറ്റി ഒന്നുമറിഞ്ഞുകൂടാ. അടിവസ്ത്രത്തിന്റെ മറവുപോലുമില്ലാതെ കിടക്കാനാവശ്യപ്പെട്ടു. മലർന്നു കിടക്കുന്നു. വലിയ അഴകൊന്നുമില്ലെങ്കിലും ഒരു പെൺകുട്ടി ശരീരമാസകലം അമർത്തി കൈയോടിക്കുന്നു! ലൈംഗികമായി വിജൃംഭിതനാകാതിരിക്കുന്നതെങ്ങനെ? ഉഴിച്ചിൽ കഴിഞ്ഞപ്പോൾ ലൈംഗികാവയവവും 'മസ്സാജ്' ചെയ്ത് പുരുഷത്വം വിസർജ്ജിപ്പിച്ചു. പക്ഷേ, അതിനു പ്രത്യേകം ചാർജ്ജുണ്ട്. മാത്രവുമല്ല. തിരശ്ശീലയുടെ മറനീക്കി എപ്പോഴാണ് ആരെങ്കിലും തലയിട്ട് ഉള്ളിൽ നോക്കുന്നതെന്നറിയില്ല. അതിന് പുറമേ പെണ്ണ് പേടിപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു. ഉടമസ്ഥൻ കണ്ടുകഴിഞ്ഞാൽ, അറിഞ്ഞാൽപ്പോലും അവളുടെ ജോലിപോകുമെന്ന്.'' എല്ലാം കഴിഞ്ഞപ്പോൾ സുഹൃത്തിന് ഇതൊന്നും വേണ്ടിയിരുന്നില്ലെന്നും, എങ്ങനെയെങ്കിലും പുറത്തുകടന്നാൽ മതിയെന്നുമാണത്രേ തോന്നിയത്. മറ്റു പല ക്ലബ്ബുകളിലും ഇത്ര വൃത്തികേടില്ലെങ്കിലും അനുഭവം ഏറെക്കുറെ ഇതുതന്നെയായിരുന്നുവത്രേ! പുരുഷന്റെ ലൈംഗികവീര്യം ഉഴിഞ്ഞു ചോർത്തിക്കളയുക! ക്ലബ്ബുടമകളറിഞ്ഞാൽ, അവർക്ക് ദുഷ്പ്പേരുവരുമെന്നു ഭയന്ന്, പെൺകുട്ടികൾ ജോലിപോകുമെന്ന് പേടിച്ച്, വളരെ നേരത്തെ പ്രേരണകൾക്കും നോട്ടുകളുടെ പ്രലോഭനത്തിനും വഴങ്ങിയാണിതു ചെയ്യുന്നത്. മാനസികമായി എപ്പോഴും ഒരുതരം മുറുക്കം അനുഭവപ്പെടുമെന്നതിനാൽ ഒരിക്കലും പൂർണ്ണമായി ആഹ്ലാദിക്കാൻ സുഹൃത്തിനു കഴിഞ്ഞിട്ടില്ല. ബാഹ്യലീലകൾക്കപ്പുറമുള്ള ശാരീരിക ബന്ധമൊന്നും പെൺകുട്ടികളാരും അറകൾക്കുള്ളിൽവച്ച് അനുവദിക്കുകയുമില്ല. കേവലം ശാരീരികസ്പർശനത്തിൽ കവിഞ്ഞ ഒരു സുഖവും സുഹൃത്തിന് അനുഭവിക്കാൻ കഴിഞ്ഞിട്ടില്ലത്രേ. ചിലയിടങ്ങളിൽ ഇക്കിളിപകരുന്ന ആധുനികയന്ത്രങ്ങളും ഉപയോഗിച്ചു വരുന്നു.

പക്ഷേ, ഈ ഉഴിച്ചിലുകൾക്കിടയിൽ കച്ചവടമുറപ്പിക്കുന്ന പെൺകുട്ടികളുമുണ്ട്. നിശ്ചിതകേന്ദ്രങ്ങളിൽവച്ച് സന്ധിക്കാൻ പെൺകുട്ടി കച്ചവടമുറപ്പിക്കുന്നു; നിരക്കും മറ്റു കാര്യങ്ങളും പറഞ്ഞുവയ്ക്കും. സുരക്ഷിതമായ സങ്കേതങ്ങൾക്കുള്ളിൽ മാംസവ്യാപാരം നടക്കുന്നു. നല്ല പരിചയമായിക്കഴിഞ്ഞശേഷമേ ചില പെൺകുട്ടികൾ ഇതിന് തയ്യാറാവുകയുള്ളൂ എന്നാണ് സുഹൃത്തിന്റെ അനുഭവം. അങ്ങനെ പറഞ്ഞൊത്ത സങ്കേതങ്ങളിൽവച്ചു നടന്ന സന്ധിക്കലുകൾ വളരെ സന്തോഷകരമായിരുന്നുവത്രേ. അവ പലപ്പോഴും ചില വീടുകളായിരുന്നു. വീട്ടുടമയുടെ ഒത്താശയോടെ നടക്കുന്ന വ്യാപാരം. ഇഷ്ടംപോലെ തിന്നാനും കുടിക്കാനും മറ്റുമുള്ള സൗകര്യങ്ങൾ (സന്ദർശകന്റെ ചെലവിലാണേ!) ആരുടെയും ശല്യമുണ്ടാവുമെന്ന ഭയമില്ല. പറഞ്ഞൊത്ത മണിക്കൂറുകൾ കഴിഞ്ഞാൽ പിരിയുന്നു. മറ്റൊരാളെ കണ്ടെത്തുന്നു.

ജീവിതക്ലേശങ്ങൾ നിമിത്തമാണ് പല പെൺകുട്ടികളും ഈ തൊഴിലിന് പോകുന്നത്. തൊഴിലില്ലായ്മയും മറ്റ് പരുക്കൻ ജീവിത യാഥാർത്ഥ്യങ്ങളും അവരെ ഈ നിലയിലെത്തിക്കുന്നു. പലരുടെയും വരുമാനം പരിമിതമാണ്. എപ്പോഴും അണിഞ്ഞൊരുങ്ങി പ്രസന്നചിത്തരായിരിക്കണം. കിട്ടുന്ന വരുമാനം ഇരുന്നൂറ്റി അൻപതു മുതൽ നാനൂറുരൂപവരെയാണ് പ്രതിമാസം. ചിലർ ദൂരസ്ഥലങ്ങളിൽ നിന്നാണ് വരുന്നത്. രാത്രി കുറേ വൈകുന്നതുവരെയും പതിവുകാർ വന്നെന്നിരിക്കും. അവരെ പ്രീതിപ്പെടുത്തണം. ഉഴിച്ചിലിന് ചില ക്ലബ്ബുകളിൽ കമ്മീഷൻ കൊടുക്കുന്നു. ഹാർഡ്, സോഫ്റ്റ്, മൈൽഡ് എന്നിങ്ങനെ മൂന്നുതരം ഉഴിച്ചിലുകളുള്ളതെല്ലാം ചെയ്യണം—എണ്ണയോ ക്രീമോ, പൗഡറോ ഉപയോഗിച്ച്! ഇതിൽ യാതൊരുവിധ പരിശീലനവുമില്ല. വരുന്ന എല്ലാ തരക്കാരും പ്രായക്കാരും പ്രകൃതക്കാരുമായ സന്ദർശകരെ പരിചരിക്കണം. മാനേജർമാർക്കോ ഉടമകൾക്കോ വേണ്ടെന്നു തോന്നിയാൽ ഏതു നിമിഷവും കളഞ്ഞുപോകാവുന്ന ജോലി. എത്രതന്നെ സൽസ്വഭാവികളും സദ്വൃത്തരുമായിരുന്നാൽപ്പോലും പുറമുള്ളവർ സംശയദൃഷ്ട്യാ എപ്പോഴും നോക്കിക്കാണുന്ന ജോലി. സന്ദർശകരിൽ മിക്കവർക്കും അവർ ലൈംഗിക ഇരകളാണ്, കൈതൊട്ടാൽ ഭോഗസന്നദ്ധരായിരിക്കുന്നവരാണ് പെൺകുട്ടികൾ എന്നാണ് കരുതുന്നത്. അവർ പല ഭാഷക്കാരും ദേശക്കാരുമാണ്. അവരോടെല്ലാം അവർക്കറിയുന്ന ഭാഷതന്നെ കഴിയുന്നത്ര സംസാരിക്കണം. പെൺകുട്ടികളുടെ പരാതികളുടെ പായ്യാരപ്പട്ടിക നീണ്ടതാണ്. സ്ത്രീകൾക്ക് മാത്രമായി നടത്തുന്ന ക്ലബ്ബുകളുമുണ്ട്. ജോലിചെയ്യുന്ന എല്ലാ പെൺകുട്ടികളും പ്രാരബ്ധക്കാരല്ല. ചിലർ ഇതൊരു രസത്തിനു വേണ്ടി ചെയ്യുന്ന ജോലിയാണ്.

പൂർവ്വേഷ്യൻ രാജ്യങ്ങളിലേക്ക് ഈയിടെയായി പല ട്രാവൽ ഏജൻസികളും ഗ്രൂപ്പുകളായി ഇന്ത്യയിൽനിന്ന് സന്ദർശകരെ കൊണ്ടുപോകാറുണ്ട്. അവിടങ്ങളിൽ ഇത്തരം ക്ലബ്ബുകൾ വൻകിട ഹോട്ടലുകളിൽത്തന്നെയുണ്ടെന്നും, സഞ്ചാരിക്ക് അന്തിക്കൂട്ടിനുതന്നെ സുന്ദരികളായ പെൺകുട്ടികളെ തിരഞ്ഞെടുക്കാമെന്നും, അതിന് വിലക്കുകളൊന്നുമില്ലെന്നും ഇത്തരമൊരു ഗ്രൂപ്പിൽ സഞ്ചാരം നടത്തിയ ഒരാൾ ഈ ലേഖകനോട് പറയുകയുണ്ടായി. ഇന്ത്യയിൽ അത്തരം ഏർപ്പാടുകൾ ഉണ്ടാവുന്നത് സഞ്ചാരികളുടെ എണ്ണം കൂട്ടാനും, അതുവഴിയുള്ള വിദേശനാണയ ലഭ്യതയ്ക്കും ഇടയാക്കുമെന്നും, ഒരു വൻകിട ഹോട്ടലിന്റെ മാനേജർകൂടിയായ അയാൾ പറയുകയുണ്ടായി. ഇത്തരമൊരു ചിന്താഗതിയാണ് ഹെൽത്ത് ക്ലബ്ബുകൾ ഇങ്ങനെ പെരുകാനുള്ള കാരണമെന്നു തോന്നുന്നു. പക്ഷേ, ഹെൽത്ത് ക്ലബ്ബുകൾ കുറെയെണ്ണം സന്ദർശിച്ച ഒരു പൂർവ്വേഷ്യക്കാരൻ പറഞ്ഞത് മൂന്നോ നാലോ എണ്ണമൊഴിച്ച് നഗരത്തിലുള്ളവയെല്ലാം ഹെൽത്ത് ക്ലബ്ബുകളല്ലെന്നും, പ്രത്യുത ''അനാരോഗ്യ പ്രാകൃതകേന്ദ്രങ്ങ''ളാണെന്നുമാണ്.

പൊലീസിന്റെ ഇടപെടൽമൂലം അടച്ചുപൂട്ടിയ ഹെൽത്ത് ക്ലബ്ബുകളുടെ ഉടമകൾ ഉടനേതന്നെ ഒരു സംഘടനയുണ്ടാക്കി. തങ്ങളുടെ ക്ലബ്ബുകളിലെ 'ശരീരമുഴിച്ചിൽ മാനസികവും ശാരീരികവുമായ ആശ്വാസം പകരുന്നതിനു മാത്രമാണെ'ന്ന് അതിന്റെ സെക്രട്ടറി ഒരു പത്രപ്രസ്താവനയിറക്കി. ജോലിചെയ്യുന്ന സ്ത്രീകൾ നല്ല വിദ്യാഭ്യാസമുള്ളവരും ബഹുഭാഷാപണ്ഡിതരുമാണെന്നും അദ്ദേഹം അവകാശവാദം മുഴക്കി. തങ്ങളെപ്പറ്റി ഇതേവരെ ഇല്ലാതിരുന്ന പരാതി പെട്ടെന്ന് എങ്ങനെയുണ്ടായി എന്നത് അദ്ദേഹത്തിനദ്ഭുതമാണ്. ഇന്ത്യയിലെ മറ്റു നഗരങ്ങളായ ബാംഗ്ളൂർ, ബോംബെ, ഡെൽഹി എന്നിവിടങ്ങളിലുള്ളതുപോലെ, 'ടൂറിസത്തിന്റെ വികസനത്തിനും നൂറുകണക്കിന് കുടുംബങ്ങളുടെ ഉപജീവനത്തിനും, ഈ ക്ലബ്ബുകൾ തടസ്സങ്ങളില്ലാതെയും കാര്യക്ഷമമായും നടത്തുന്നതിന് എല്ലാവരും സഹകരിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെടുന്നു. നാല്പതോളം അംഗങ്ങളുള്ള സംഘടനയിൽ അരഡസൻപേർ സ്ത്രീകളാണ്. ക്ലബ്ബുകൾക്ക് അംഗീകാരവും ലൈസൻസും നേടിയെടുക്കാനുള്ള അവരുടെ ശ്രമം വിജയിച്ചേക്കുമെന്നാണ് കരുതേണ്ടത്, കാര്യങ്ങളുടെ കിടപ്പു കാണുമ്പോൾ. ഗവൺമെൻറിന്റെ നിബന്ധനകളെല്ലാം അംഗീകരിക്കാനും നടപ്പാക്കാനും തങ്ങൾ സർവ്വാത്മനാ സഹകരിക്കുമെന്നാണ് ക്ലബ്ബുടമകൾ പറയുന്നത്. കാരണം ഇവ അടച്ചുപൂട്ടിയാൽ ഏററവുമധികം നഷ്ടം അവർക്കാണ്. ക്ലബ്ബുകൾ അവർക്ക് പൊന്മുട്ടയിടുന്ന താറാവുകളാണ്. അവയെ എന്തു വിലകൊടുത്തും പുനരുജ്ജീവിപ്പിക്കേണ്ടത് അവരെ സംബന്ധിച്ചിടത്തോളം ജീവന്മരണപ്രശ്നമാണ്.

# അമേരിക്കൻ മരംകൊത്തി

**നമുക്കു പരിചിതമായ മരം കൊത്തികളിൽനിന്നും വ്യത്യസ്തമാണ് അമേരിക്കൻ മരം കൊത്തികൾ. വസന്താഗമനം വിളിച്ചറിയിക്കുന്ന ഈ പറവകൾ കൃഷിക്കാർക്ക് പലപ്പോഴും വിനയായിത്തീരാറുണ്ട്.**

കെ. രാജേന്ദ്രബാബു എം. എസ്സ്സി.

പക്ഷികളെല്ലാം മുട്ടയിടുന്നു. ഇട്ടമുട്ടക്കടയിരുന്ന് കുഞ്ഞുങ്ങളെ കൊത്തിവിരിക്കുകയും ചെയ്യുന്നു. തള്ളപ്പക്ഷികൾ മാത്രം അടയിരിക്കുന്നവയുണ്ട്; തള്ളയും തന്തയും മാറിമാറി അടയിരിക്കുന്ന പറവകളുമുണ്ട്. മുട്ടയിടുന്ന ജോലി മാത്രം തള്ളയുടേതും, അടയിരിക്കുന്ന കർമ്മം തന്തയുടേതുമായിട്ടുള്ള ഏതാനും പക്ഷികളേയും നമുക്ക് കാണാൻ കഴിയും. ഇടുന്നമുട്ടകളുടെ എണ്ണത്തിൽപ്പോലും ഈ ജീവികൾ വ്യത്യസ്തത പുലർത്തുന്നു. ആൽബട്രോസ്, എമ്പറർ പെൻഗ്വിൻ തുടങ്ങിയ പക്ഷികൾ ഒരു സീസണിൽ ഒരു മുട്ടമാത്രമിടുന്നവയാണ്. മററു ചില ഇനങ്ങളാകട്ടെ യാതൊരു ലോപവുമില്ലാതെ ഒട്ടനവധി മുട്ടകളിടുന്നു. ഓരോ പക്ഷിയുടേയും ജീവിത ദൈർഘ്യവും അവ ഇടുന്ന മുട്ടകളുടെ എണ്ണവും തമ്മിൽ ബന്ധമുണ്ടെന്ന് ചില പഠനങ്ങൾ വെളിവാക്കിയിട്ടുണ്ട്. ഏറെനാൾ ജീവിച്ചിരിക്കുന്നവ ഒന്നോ രണ്ടോ മുട്ടകൾ മാത്രമേ ഒരു സീസണിൽ ഇടാറുള്ളൂ. ആയുസ്സ് കുറഞ്ഞവയാകട്ടെ ഇരുപതും ഇരുപത്തഞ്ചും മുട്ടകളിട്ട് അത്രയും കുഞ്ഞുങ്ങളെ കൊത്തിവിരിക്കുകയും ചെയ്യുന്നു. ഒരു പക്ഷേ, മുട്ടകൾ ഇട്ടുകൊണ്ടിരിക്കെ ഒന്നോ രണ്ടോ എണ്ണം നഷ്ടപ്പെട്ടുപോവുകയാണെങ്കിൽ എണ്ണം തികയ്ക്കാൻ വീണ്ടും മുട്ടകളിടത്തക്കവണ്ണം പ്രാപ്തിയുള്ള അണ്ഡാശയമാണ് ഇത്തരം പക്ഷികൾക്കുള്ളത്. ഈ കഴിവുള്ള ഒട്ടനവധി പറവകളെ പ്രത്യേക പഠനങ്ങൾക്ക് വിധേയമാക്കിയപ്പോൾ അക്കൂട്ടത്തിൽ ഒന്നാംസ്ഥാനം ലഭിച്ചത് ഫ്ളിക്കർ എന്ന പേരിലറിയപ്പെടുന്ന അമേരിക്കൻ മരംകൊത്തിക്കാണ്. ഒരു ഫ്ളിക്കർ ഇട്ടുകൊണ്ടിരുന്ന ഓരോമുട്ടയും അന്നന്നുതന്നെ കൂട്ടിൽ നിന്നും എടുത്തുമാററി. അങ്ങനെ എഴുപത്തിമൂന്നു ദിവസം കഴിഞ്ഞപ്പോൾ അത് അത്രയുംതന്നെ മുട്ടകളിട്ടു!

ബഹുവർണ്ണച്ചിറകുകളും, ചിത്രവേലകളുള്ള തൂവലുകളും അണിഞ്ഞിരിക്കുന്നതു കാരണം ആരുടേയും ശ്രദ്ധ പിടിച്ചുപററുന്ന ഒരു പക്ഷിയാണ് ഫ്ളിക്കർ. ഇതിന്റെ ആറ് ഇനങ്ങൾ അമേരിക്കയിൽ അലാസ്കമുതൽ ചിലി വരെയുള്ള പ്രദേശങ്ങളിൽ ഉണ്ട്. ഇവയെല്ലാം ശ്രുതിമധുരമായ ശബ്ദം പുറപ്പെടുവിക്കുന്നവയാണ്. ബ്രൗൺ, കറുപ്പ്, മഞ്ഞ, ചുവപ്പ്, വെളുപ്പ് എന്നീ നിറങ്ങളും ഇവയുടെ ചേരുവകളും ചേർന്നു പുറം ചട്ടയണിഞ്ഞ പറവകൾ. ഈ മനോഹര പക്ഷികളെ ജനത്തിന് പൊതുവേ ഇഷ്ടമാണെന്നുവരികിലും, കെട്ടിടങ്ങളുടെ തടികൊണ്ടുള്ള മേൽക്കൂരകൾ തുരന്നു നശിപ്പിക്കുന്നതുകൊണ്ട് ഇക്കൂട്ടരെ വെറുക്കുന്നവരുമുണ്ട്. തുറസ്സായ പ്രദേശങ്ങളും, ഉദ്യാനങ്ങളുമൊക്കെയാണ് ഇവയുടെ വിഹാരരംഗങ്ങൾ. അമേരിക്കൻ ഐക്യനാടുകളുടെ വടക്കൻപ്രദേശത്തു താവളമുറപ്പിച്ചിട്ടുള്ളവ, ശൈത്യമേറുമ്പോൾ തെക്കൻ പ്രദേശങ്ങളിലേക്കു മൈഗ്രേററു ചെയ്യുന്നു. വസന്തകാലാരംഭത്തിൽ അവ മടങ്ങിവരികയും ചെയ്യും. അന്തരീക്ഷത്തിലാകെ ശബ്ദായമാനമായ രംഗങ്ങൾ സൃഷ്ടിച്ചുകൊണ്ടുള്ള ഇവയുടെ, രാത്രികാലങ്ങളിലെ കൂട്ടത്തോടെയുള്ള മടങ്ങിവരവ് സുഖകരമായ കാലാവസ്ഥയുടെ ആഗമനം നാട്ടുകാരെ അറിയിക്കുന്നു. ഇടയ്ക്കിടെ മരച്ചില്ലകളിലിരുന്ന് "വിക്ക്... വിക്ക്...വിക്ക്..." എന്ന് ഉച്ചത്തിൽ ചിലയ്ക്കുന്ന ഇതിന്റെ ഒച്ച ഏതാണ്ട് ഒരു കിലോമീററർ അകലംവരെ ചെന്നെത്താറുണ്ട്.

അമേരിക്കൻ മരംകൊത്തിയുടെ മുഖ്യാഹാരം ഉറുമ്പാണ്. ദ്രവിച്ചുതുടങ്ങിയ മരപ്പട്ടകൾക്കിടയിൽ ഒളിച്ചിരിക്കുന്ന ഉറുമ്പിൻകൂട്ടങ്ങളെ ഇവ ഒന്നൊന്നായി കൊത്തിപ്പെറുക്കും. ഒരിക്കൽ ഒരു പക്ഷിയുടെ ആമാശയം പരിശോധിച്ചപ്പോൾ അതിനുള്ളിൽ രണ്ടായിരത്തിൽപ്പരം ഉറുമ്പുകൾ ഉണ്ടായിരുന്നു. ഒരുദിവസം ഇത് ഉള്ളിലാക്കുന്ന ആഹാരത്തിന്റെ നാല്പത്തഞ്ചുശതമാനവും ഉറുമ്പാണ്. ചിലപ്പോൾ ഇവ മരത്തിൽനിന്ന് ചുവട്ടിലിറങ്ങി നിലത്തു കിടക്കുന്ന കരിയിലകൾക്കിടയിൽ ചിതൽപ്പുററുകൾ ഉണ്ടോ എന്നു പരിശോധിക്കും. അങ്ങനെ ഒരെണ്ണം കണ്ടുകിട്ടിയാൽ അതിസൂക്ഷ്മമായി അതു് കുത്തിപ്പൊളിച്ച് അതിനുള്ളിലെ ജീവികളെ കൊത്തിത്തിന്നും. കടന്നലും, വണ്ടും, പുൽച്ചാടിയും, പുഴുക്കളും ഒക്കെ ഇവയുടെ ആഹാരമാണ്. മാംസ്യാഹാരം ലഭ്യമാകാത്ത അവസരങ്ങളിൽ ചെടികളിലെ ഇലയും പൂവും കായും കൊത്തി ഉള്ളിലാക്കും. ഗോതമ്പും, ഓട്ട്സും കൊയ്ത്താറാകുമ്പോൾ വയലുകളിലേക്ക് കൂട്ടത്തോടെ ഒരു കടന്നാക്രമണം നടത്തുക ഈ പക്ഷിയുടെ സ്വഭാവമാണ്. ചിലപ്പോൾ ഓറഞ്ച്, അവക്കാഡോ തുടങ്ങിയ പഴവർഗ്ഗത്തോട്ടങ്ങളിലേക്കും ഇവ കടന്നുചെല്ലാറുണ്ട്.

വർണ്ണങ്ങളുടെ മനംകവരുന്ന മേളനം–അമേരിക്കൻ മരംകൊത്തി



വസന്തകാലമണയുമ്പോഴാണ് അമേരിക്കൻ മരംകൊത്തിക്ക് ഇണചേരാൻ ആശ ജനിക്കുന്നത്. ഒരു പൂവാലന്, ഒരു സുന്ദരിപ്പക്ഷിയെ കൂട്ടുകാരിയായി കിട്ടിക്കഴിഞ്ഞാൽ അവ രണ്ടും ഒരു മരത്തിൽ അള്ളിപ്പിടിച്ച് നൃത്തംചെയ്തു ചുററിക്കറങ്ങും. ഇടയ്ക്കിടെ പിടപ്പക്ഷി മററു മരങ്ങളിൽ പറന്നു പററും. പിറകേ പൂവാലനും ചെന്നെത്തും. ആൺപക്ഷി പാട്ടുപാടിയും മരത്തിൽ ചുണ്ടുകൊണ്ടു കൊട്ടിയും തങ്ങളുടെ പ്രേമലീലകളെ പരസ്യപ്പെടുത്തും. പെണ്ണിനും ആണിനും ഒരേ വർണ്ണഭംഗികളാണെന്നുവരികിലും ആൺപക്ഷിയുടെ ചുണ്ടിന്റെ വശങ്ങളിൽ മീശപോലെ കറുത്ത ചെറിയ തൂവലുകളുണ്ട്. ഒരു പെണ്ണിനെപ്പിടിച്ച് മീശത്തൂവലുകൾവച്ച് വിട്ടുകൊടുത്താൽ അതൊരു വില്ലനായ ആൺപക്ഷിയാണെന്നുകരുതി യഥാർത്ഥ നായകന്മാർ അവയെ ആട്ടിഓടിക്കും. നൃത്ത പരിപാടികൾക്കുശേഷം, ഇണകൾ അന്യോന്യം ഇഷ്ടപ്പെട്ടുകഴിഞ്ഞാൽ അവ ഒഴിഞ്ഞ ഒരിടം തേടി കൂടുകൂട്ടാൻ പോകും. ഒഴിഞ്ഞ മരപ്പൊത്തുകളൊന്നും കണ്ടുകിട്ടാനില്ലെങ്കിൽ രണ്ടുപേരും ചേർന്ന് ഏതെങ്കിലും മരത്തിൽ ഒരു കുഴിയുണ്ടാക്കും. ആൺപക്ഷി ഒരു പോട് കണ്ടുപിടിച്ചുകഴിഞ്ഞാൽ പിട അവിടെ എത്തി അതു് ആകെ ഒന്നു പരിശോധിക്കും. തങ്ങൾക്കു പററിയ കൂടാണോ അതെന്ന് അന്തിമതീരുമാനം എടുക്കുന്നതു് പെൺപക്ഷിയാണ്. പിന്നെ അവർ ആ കൂട്ടിന് ചില മിനുക്കുപണികൾ നടത്തി പരിഷ്കരിച്ചെടുക്കും. കൂട് കൊത്തിമിനുക്കുമ്പോൾ കിട്ടുന്നമരപ്പൊടി മുഴുവൻ നിലത്തു തള്ളിയിടും. അല്പം നീളമുള്ള ചുള്ളികളൊക്കെ കൊത്തിയെടുത്ത് ദൂരെ കൊണ്ടുകളയും. മരത്തിന്റെ ചുവടുമുതൽ മുപ്പതുമീററേറാളം ഉയരത്തിൽ വരെ ഇവ കൂടുണ്ടാക്കാറുണ്ട്. ഗ്രാമങ്ങളിലെ ടെലഫോൺ തൂണുകളിലും വേലിക്കമ്പുകളിലും ഒക്കെ ഇക്കൂട്ടർ കൂടുകൂട്ടാനിടം കണ്ടെത്തും. നിലത്ത് കൂടുണ്ടാക്കുന്ന ചില ഇനങ്ങളും ഇവയുടെ കൂട്ടത്തിലുണ്ട്.



ചിതൽ സദ്യകഴിഞ്ഞൊരു വിശ്രമം.

ഒരു സീസണിൽ ഈ പക്ഷികൾ ശരാശരി പതിനാലു മുട്ടകൾ വരെ ഇടാറുണ്ട്. തള്ളപ്പക്ഷിയും, തന്തപ്പക്ഷിയുംമാറിമാറി അടയിരുന്ന് രണ്ടാഴ്ചയ്ക്കുള്ളിൽ കുഞ്ഞുങ്ങളെ കൊത്തി വിരിക്കും. തൂവൽ മുളയ്ക്കാതെ, നിസ്സഹായരായി പിറന്നുവീഴുന്ന കുഞ്ഞുങ്ങൾ ജനിച്ച് ഒരു മാസക്കാലം മാതാപിതാക്കൾ ഛർദ്ദിച്ചുകൊടുക്കുന്ന ഭക്ഷണം തിന്നുവളരും. അപ്പോഴേക്കും അവയ്ക്ക് പറക്കമുററുകയും തള്ളപ്പക്ഷിയോടൊപ്പം പറന്നുനടന്ന് തീററതേടാൻ പഠിക്കുകയും ചെയ്യും. ഉറുമ്പിൻ കൂടുകൾ കണ്ടുപിടിക്കാനും ചിതൽപ്പുററുകൾ കൊത്തിപ്പൊളിക്കാനുമൊക്കെ മുതിർന്ന പക്ഷികൾ അവയെ പഠിപ്പിച്ചുകൊടുക്കും. അമേരിക്കൻ മരംകൊത്തിയുടെ മുഖ്യശത്രുക്കൾ പ്രാപ്പിടിയന്മാരാണ്. തരംകിട്ടിയാൽ കാക്കയും ഇവയുടെ കുഞ്ഞുങ്ങളെ തട്ടിക്കൊണ്ടുപോകും. ഈ നൂററാണ്ടിന്റെ ആദ്യകാലത്ത് അമേരിക്കയിൽ ഇറക്കുമതി ചെയ്യപ്പെട്ട പുള്ളിമൈന (Starling)കളും ഈ കുഞ്ഞുമരംകൊത്തികൾക്ക് വിനയായിത്തീർന്നു. എങ്കിലും ആവശ്യാനുസരണം മുട്ടയിടാനും വിരിക്കാനുമുള്ള കഴിവ് ഇക്കൂട്ടരെ വംശനാശത്തിൽ നിന്നു രക്ഷിക്കുന്നു.

അമേരിക്കൻ മരംകൊത്തികൾക്ക് ഇഷ്ടംപോലെ മുട്ടയിടാൻ എങ്ങനെ കഴിയുന്നു? ഇക്കാര്യത്തെക്കുറിച്ച് ഈയിടെ ചില ഗവേഷണങ്ങൾ നടക്കുകയുണ്ടായി. വളരെ സങ്കീർണ്ണമായ ഈ പ്രതിഭാസത്തിന് വസ്തുനിഷ്ഠമായ വിശദീകരണങ്ങൾ നൽകാൻ പഠനങ്ങൾക്ക് കഴിഞ്ഞില്ല എന്നു വരികിലും ശാസ്ത്രകാരന്മാർ ചില വസ്തുതകളൊക്കെ പറഞ്ഞുവച്ചു. പക്ഷിയുടെ അണ്ഡാശയത്തിന്, മുട്ട ഉല്പാദനം നിറുത്തിവയ്ക്കാനുള്ള സിഗ്നൽ കിട്ടുന്നതുവരെ അതു് അതിന്റെ കർമ്മം നിർവ്വഹിച്ചുകൊണ്ടേയിരിക്കും. വയററിൽ രോമമില്ലാത്ത ഭാഗത്ത് മുട്ട തട്ടുമ്പോഴാണ് അണ്ഡാശയത്തിന് ഈ സിഗ്നൽ കിട്ടുന്നത്. അങ്ങനെ തട്ടാതിരുന്നാൽ ചില ഹോർമോണുകൾ അണ്ഡാശയത്തിനുള്ളിൽ ഉല്പാദിപ്പിക്കപ്പെടുമെന്നും അങ്ങനെ, വീണ്ടും വീണ്ടും മുട്ടകളിടാൻ ഇവയ്ക്കു പ്രചോദനമുണ്ടാവുമെന്നും വിശ്വസിക്കപ്പെടുന്നു.

# ആർ. ബാലശങ്കർ

# സ്ത്രീപുരുഷ ബന്ധത്തിന് പുതിയ വ്യാഖ്യാനം

"ലൈംഗികവിപ്ലവം സെക്സിനെ ഒരു ഹസ്തദാനംപോലെ വികാരരഹിതമാക്കിത്തീർത്തിരുന്നു. എവിടെയും ബ്രായും പാൻറീസും ധരിക്കാത്ത സുന്ദരിപ്പെൺകുട്ടികൾ. എവിടെവച്ചും എപ്പോൾ വേണമെങ്കിലും, എത്രപേർക്കു വേണമെങ്കിലും ഇതാ ഭോഗിക്കാം എന്ന് അവർ വിളിച്ചു പറയുന്നു. ദൈവവും, കുടുംബജീവിതവും, പരസ്പര ധാരണയും, പ്രേമത്തിന്റെ പവിത്ര വികാരങ്ങളും ഇന്ന് എവിടെയോ നഷ്ടപ്പെട്ടിരിക്കുന്നു. ഇന്ന് നല്ല ബന്ധങ്ങളേ ഇല്ല. നീ ആദ്യത്തേതോ, അവസാനത്തേതോ അല്ല; കേവലം അടുത്തത്. ഇതാണിന്നത്തെ സ്ത്രീപുരുഷബന്ധം." അമേരിക്കയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ലൈംഗിക വിപ്ലവത്തിന്റെ സ്വന്തം ലേഖികയായ ഷെറി ഹൈററ് ഇങ്ങനെ നിരീക്ഷിക്കുന്നു. ഒരു സാംസ്കാരിക വിപ്ലവത്തിന്റെ ആവശ്യം അമേരിക്കയ്ക്ക് ഇല്ല. ശാസ്ത്രവിപ്ലവവും വ്യാവസായിക വിപ്ളവും വേണ്ട. അമേരിക്കയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന വിപ്ളവം ലൈംഗികവിപ്ലവമാണ്. രണ്ടാം ലോകമഹായുദ്ധത്തിനുശേഷം ആരംഭിച്ച്, പ്രത്യേകിച്ചും കഴിഞ്ഞ രണ്ട് ദശാബ്ദങ്ങളിലൂടെ പാശ്ചാത്യലോകത്തെ ഗ്രസിച്ച ഈ പുതിയ വിപ്ളവം ഇന്ന് അതിന്റെ മെക്കയും പീക്കിങ്ങും മോസ്കോയും റോമുമൊക്കെ അമേരിക്കൻ ഐക്യനാടുകളിൽത്തന്നെ കണ്ടെത്തിയിരിക്കുകയാണ്. ഷെറി ഹൈററ് എന്ന അമേരിക്കൻ വനിത ഈ വിപ്ളവത്തെക്കുറിച്ച് റിപ്പോർട്ടു ചെയ്യുകയാണ്. ഏഴു വർഷത്തെ പഠനമനനങ്ങൾക്കുശേഷം ഷെറി ഹൈററ് 'ദ ഹൈററ് റിപ്പോർട്ട് ഓൺ സെക്ഷ്വാലിററി' എന്ന ഗ്രന്ഥം പുറത്തിറക്കിയിരിക്കുകയാണ്. 'ദ ഹൈററ് റിപ്പോർട്ട് ഓൺ ഫീമെയ്ൽ സെക്ഷ്വാലിററി', 'ദെ നെയ്ബേഴ്സ് വൈഫ്" എന്നിങ്ങനെ രണ്ടു പുസ്തകങ്ങൾ നേരത്തേ ഹൈററ് പുറത്തിറക്കിയിരുന്നു. ചന്തപ്പറമ്പിൽ കപ്പലണ്ടിപോലെ അവ വിററുതീർന്നു. ആ പരമ്പരയിൽ ഒന്നുകൂടി ഇതാ പുറത്തിറങ്ങിയിരിക്കുന്നു. The Hite Report on Male Sexuality.

പത്തുവർഷം മുമ്പ് അശ്ലീല സാഹിത്യങ്ങൾക്കായിരുന്നു മാർക്കററ്. ഇപ്പോഴും അതു കുറഞ്ഞിട്ടില്ല. പക്ഷേ, ഗവേഷണവും പഠനവും ശാസ്ത്രസാമൂഹ്യ പശ്ചാത്തലവുമെല്ലാം അകമ്പടി സേവിക്കുന്ന ഒരു പുതിയ ലൈംഗിക പുസ്തകപ്രപഞ്ചം അടുത്ത കാലത്ത് കൂടുതൽ ഫാഷനബിളായി രംഗപ്രവേശം ചെയ്തിരിക്കുന്നു. അശ്ലീല സാഹിത്യത്തിന് സാമൂഹ്യശാസ്ത്രത്തിന്റെ മുഖാവരണം നൽകിയിരിക്കുന്നു.

ആണുങ്ങളുടെ സെക്സ് പ്രതിപാദിക്കുന്ന ഹൈററ് റിപ്പോർട്ട്. ബെസ്ററ് സെല്ലർ. ലോകവിപണി. യുദ്ധോപകരണങ്ങളും ഇത്തരം ഗവേഷണ ഗ്രന്ഥങ്ങളും ലോകമാർക്കററിലിറക്കുന്നതിൽ എമേഴ്സന്റെയും തോറോയുടെയും അമേരിക്കയ്ക്ക് എന്തൊരാനന്ദം! പുരുഷന്റെ ലൈംഗിക പ്രവണതയെക്കുറിച്ചുള്ള ആധികാരികമായ പഠനമാണത്രേ ഇപ്പോൾ പുറത്തിറങ്ങിയിട്ടുള്ള ഹൈററ് റിപ്പോർട്ട്. മാത്രമോ? കിൻസ റിപ്പോർട്ടി (Kinsey Report) നൊപ്പവും മാക്സ് വെബറിനും (Max Weber) ഗുനർ മിർഡലിനും (Gunnar Myrdal) തുല്യമായ സ്ഥാനവും ഷെറി ഹൈററ് അവകാശപ്പെടുന്നു. 1060 താളുകളുള്ള ഈ ബൃഹദ്ഗ്രന്ഥത്തിലുടനീളം സംഭോഗം പരമപ്രധാനസ്ഥാനത്തു നില്ക്കുന്നു. Fuck ഇല്ലാത്ത ഒരു താളുപോലും ഈ പുസ്തകത്തിലില്ല. പതിമൂന്നിനും തൊണ്ണൂററിയേഴിനും ഇടയ്ക്ക് പ്രായമുള്ള 7239 അമേരിക്കക്കാരുടെ ലൈംഗികവീക്ഷണമാണ് ഹൈററ് റിപ്പോർട്ടിന്റെ അടിസ്ഥാനം. അമേരിക്കൻ ജനസംഖ്യയുടെ പ്രാതിനിധ്യസ്വഭാവമുള്ള ഒരു ജനക്കൂട്ടമാണ് ഷെറിയുടെ കഥാപാത്രങ്ങൾ.

സെക്സ് ഒരു നൈസർഗ്ഗിക വികാരത്തിന്റെ ഊഷ്മളാവിഷ്കരണമെന്നതിനുപകരം, മത്സരബുദ്ധിയോടു കൂടിയ ഒരു മൃഗീയചേഷ്ടയായിത്തീർന്നിരിക്കുന്നു. മാനസികമായ അടുപ്പവും പരസ്പരവിശ്വാസവും ഇവിടെ പ്രസക്തമേ അല്ല. വാർത്താമാധ്യമങ്ങളും സാഹിത്യവും സിനിമയുമെല്ലാം ഈ വിപ്ലവത്തിന് ഗതിവേഗം കൂട്ടുന്നുവെന്ന് ഹൈററ് റിപ്പോർട്ട് പറയുന്നു. അമേരിക്കൻ ജീവിതത്തിന്മേൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാപ്രതിഭാസമാണ് ഈ ലൈംഗിക വിപ്ലവമെന്ന കാര്യത്തിൽ സംശയമില്ല. ഇത് സ്ത്രീക്ക് കൂടുതൽ സ്വാതന്ത്ര്യവും ആത്മവിശ്വാസവും സ്വാശ്രയത്വവും പ്രദാനം ചെയ്യുന്നു. ഇഷ്ടപ്പെട്ട ഏതു പുരുഷനുമൊത്തും ശയിക്കുന്നതിന് ഇത് അവർക്ക് അവസരം നൽകുന്നു. ബലാൽസംഗം പൊലീസിലറിയിക്കുന്നതിന് ഇന്ന് അവർക്ക് ലജ്ജയില്ല. ക്രുദ്ധനും നിരാശനും മാംസദാഹിയുമായ പുരുഷൻ—പ്രത്യേകിച്ചും നീഗ്രോ, സുന്ദരികളായ സ്ത്രീകളെ—വെള്ളക്കാരികളെ— പ്രതികാരബുദ്ധിയോടെ ബലാത്സംഗം ചെയ്യുന്നു. ഇതു "പുരുഷന്റെ ഹൃദയത്തിൽ അനാദികാലം മുതൽ അടിഞ്ഞുകൂടിക്കിടക്കുന്ന സ്ത്രീയോടുള്ള സ്ഥായിയായ വെറുപ്പിന്റെ പ്രകടനമത്രേ"—ഹൈററ് റിപ്പോർട്ട് പറയുന്നു.

"അടുത്തകാലത്തായി എന്റെ ലിംഗോദ്ധാരണം അവിചാരിതമായാണ് വരികയും പോവുകയും ചെയ്യുന്നത്." ഒരെഴുപത്തെട്ടുകാരന്റെ പരാതിയാണ് "പക്ഷേ, അതുകൊണ്ട് വലിയ തകരാറൊന്നുമില്ല." മൂപ്പിൽസ് ഷെറിയോട് സത്യം പറഞ്ഞ് ആശ്വസിക്കുകയാണ്.

ഈ പുസ്തകം വായിച്ചതിനാൽ നമുക്കു തോന്നും പുരുഷന്റെ ഏകവും പരമവുമായ ജന്മോദ്ദേശ്യം കിട്ടുന്ന സ്ത്രീകളെയൊക്കെ ഭോഗിക്കുകയാണെന്ന്. ഇത് നമ്മെ ധരിപ്പിക്കാനാണ് ഷെറി ഹൈററ് പാടുപെടുന്നതു മുഴുവൻ. ഭോഗിക്കുന്തോറും അവൻ തന്റെ തൊപ്പിയിൽ പുതിയ തൂവലുകൾ ചാർത്തുകയാണ്. ഷെറിക്ക് ഉത്തരം നൽകിയവരിൽ തൊണ്ണൂററിഒമ്പതു ശതമാനം പുരുഷന്മാരും സംഭോഗം ധാരാളമായി ഇഷ്ടപ്പെടുന്നവരാണ്. ഒരു ശതമാനം പുരുഷന്മാർ എന്തുകൊണ്ട് സംഭോഗം ഇഷ്ടപ്പെടുന്നില്ലെന്നു തെളിയിക്കാൻ വേണ്ടി എഴുപത്തഞ്ച് താളുകൾ ചിലവാക്കുന്നു. ഹൈററിന്റെ ചോദ്യങ്ങളാണ് ഏറെ രസം. പലതും എഴുതി അച്ചടിക്കാൻ പററാത്തവയാണ്.

"താങ്കൾ എന്നെങ്കിലും ബലാൽസംഗം ചെയ്തിട്ടുണ്ടോ? ഇല്ലെങ്കിൽ, എന്നെങ്കിലും ചെയ്യണമെന്ന് തോന്നിയിട്ടുണ്ടോ? എന്തുകൊണ്ട്?"

"നീ, നിന്റെ കൈകൊണ്ടോ വിരൽകൊണ്ടോ അവളെ ഉത്തേജിപ്പിക്കുന്നത്? ആ പ്രക്രിയ ഒന്നു വർണ്ണിക്കാമോ?"

"ഈ പ്രക്രിയ രസകരമോ, വിരസമോ, ബുദ്ധിമുട്ടുള്ള കാര്യമോ?"

"താങ്കളുടെ കൂടെ ശയിക്കുന്ന സ്ത്രീക്ക് സംതൃപ്തി ലഭിക്കുന്നില്ലെങ്കിൽ താങ്കൾക്ക് എന്തുതോന്നും?"

"മററുള്ളവരുടെ സാന്നിദ്ധ്യത്തിൽ സ്വയംഭോഗം നിങ്ങൾ ഇഷ്ടപ്പെടുന്നോ?"

"പുരുഷന് എപ്പോഴാണ് സ്ഖലിക്കേണ്ടത്?" ഇങ്ങനെ നൂറുനൂറു ചോദ്യങ്ങളും അവയ്ക്ക് ആയിരങ്ങളുടെ ഉത്തരങ്ങളും.

ഷെറി ഹൈററിന്റെ കഥാപാത്രങ്ങൾ വളരെ ക്ഷമയോടെ സഹകരിച്ചുവെന്നു വേണം വിശ്വസിക്കാൻ. സംഭോഗപ്രക്രിയയുടെ ക്ലിഷ്ടവും, ഗുഹ്യവും, മൃദുലസവുമായ മേഖലകൾ അനാവരണം ചെയ്യുന്ന ചോദ്യങ്ങളും ഉത്തരങ്ങളും പുസ്തകത്തിലുടനീളമുണ്ട്. എങ്കിലും, ആർക്കും പരാതിക്കവകാശമില്ല. കാരണം, ഇതൊരു ശാസ്ത്രീയമായ ലൈംഗിക സാമൂഹ്യപഠനമാണെന്നാണല്ലോ ഹൈററ് അവകാശപ്പെടുന്നത്.

റിപ്പോർട്ടിലുടനീളം പുരുഷമേധാവിത്വത്തിനെതിരായ പ്രഭാഷണങ്ങൾ കാണാം. ഇത് ക്ലാറാ സെററ്കിനും സൂസൻ ബ്രൗൺ മില്ലറുമൊന്നുമല്ല. സാക്ഷാൽ ഷെറി ഹൈററ് തന്നെ. ഇണകളുടെ മാനസികപ്പൊരുത്തത്തിന്റെ സുഖമനുഭവിക്കാനുള്ളതല്ല വൈവാഹികജീവിതം. അബലയും നിസ്സഹായയും സ്വാതന്ത്ര്യത്തിനു ദാഹിക്കുന്നവളുമായ സ്ത്രീയെ ക്രുദ്ധനും അഹങ്കാരിയും ഉന്മത്തനുമായ പുരുഷൻ വിവാഹത്തിലൂടെ അടിമയാക്കുന്നു. ലൈംഗികവേഴ്ച ഒരു കീഴടക്കൽ മാത്രമാണ്. പുരുഷന് അവന്റെ ശക്തി പ്രകടിപ്പിക്കാനുള്ള ഒരു മാദ്ധ്യമം മാത്രമാണ് സ്ത്രീശരീരം. അവന്റെ ഈഗോയിസത്തിന്റെ പുനരാവിഷ്കാരം എന്ന നിലയിലാണ് ലിംഗം യോനിയിൽ പ്രവേശിച്ചു ശുക്ലവൃഷ്ടി നടത്തുന്നത്. ഇതെല്ലാമാണ് ഷെറി ഹൈററിന്റെ ഉദാത്തമായ കണ്ടുപിടിത്തങ്ങൾ.

സ്ത്രീസമുദായത്തെ—മനുഷ്യവർഗ്ഗത്തിന്റെ അർദ്ധഭാഗം—അടിച്ചമർത്തി ദുർഭരണം നടത്തുന്ന, ചൂഷണം ചെയ്യുന്ന സംവിധാനത്തിലെ ഏററവും ശക്തമായ ആയുധം എന്തെന്നല്ലേ? അതാണ് പുരുഷലിംഗം. ഇങ്ങനെയൊരായുധം കൈവശമുണ്ടെന്ന ധാരണ പുരുഷന് അവാച്യമായ ഒരനുഭൂതി പ്രദാനം ചെയ്യുന്നവത്രേ! നോർമൻ മെയിലർ 'ദ നേക്കഡ് ആൻഡ് ദ ഡെഡ്' എന്ന പുസ്തകത്തിൽ പുരുഷൻ അവന്റെ ഏററവും സംഭീതമായ നിമിഷത്തിലും മരണസമയത്തും സംഭോഗത്തെക്കുറിച്ചോർക്കുമെന്നെഴുതിയത് ഇക്കണക്കിന് ഹൈററിനെ കോപിഷ്ടയാക്കിയിരിക്കും.

ഈ പുസ്തകം വെളിച്ചംവീശുന്ന മറെറാരുതലം അമേരിക്കയിലെ ഉന്മാദമായ സ്വവർഗ്ഗഭോഗമാണ്. സ്ഥലകാല ഭേദമില്ലാതെ പൊതുനിരത്തിലെ മൂത്രപ്പുരകൾ മുതൽക്ക് അതങ്ങനെ പുരോഗമിക്കുകയാണ്. പരസ്ത്രീബന്ധങ്ങളെക്കുറിച്ചാണ് പിന്നീട് ഹൈററ് ഉപന്യസിക്കുന്നത്. പരസ്ത്രീഭോഗത്തിൽ അതീവ താല്പര്യമെടുക്കുന്നവരാണ് അമേരിക്കയിലെ പുരുഷന്മാർ. വിവാഹത്തിനു ശേഷം രണ്ടുവർഷം തികയുന്നതിനു മുമ്പുതന്നെ എഴുപത്തിരണ്ടു ശതമാനം പുരുഷന്മാരും പരസ്ത്രീകളോടൊപ്പം ശയിച്ചിട്ടുണ്ടത്രേ. ഇക്കാര്യത്തിൽ ഷെറി ഹൈററിന് പരാതിയില്ല. പക്ഷേ, "ഇതു ഭാര്യമാരെ അറിയിച്ചിട്ടുവേണ്ടിയിരുന്നു; അല്ലെങ്കിലെന്തു രസം?" പക്ഷേ, പുരുഷന്മാർക്ക് ഇക്കാര്യത്തിൽ ന്യായീകരണമുണ്ട്. സുദൃഢമായ ദാമ്പത്യബന്ധത്തിന്റെ അത്താണിയാണത്രേ ഇത്. ശാരീരികബന്ധം എത്രയുമാകാം. പക്ഷേ, മാനസികമായി താൻ പവിത്രനാണെന്നാണ് ഒരാൾ ന്യായീകരിക്കുന്നത്. ബൈബിളും ചർച്ചും അനുവദിക്കുന്ന പരിധി

ഹൈററ്

**അമേരിക്കയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ലൈംഗികവിപ്ലവത്തിന്റെ സ്വന്തം ലേഖികയായ ഷെറി ഹൈററിന്റെ The Hite Report on Male Sexuality എന്ന ഗ്രന്ഥത്തെക്കുറിച്ചൊരു കുറിപ്പ്.**

# മഞ്ഞുകട്ടകൾ

—എഴുന്നേൽക്കെടീ മഞ്ഞുളേ. ചൂട് 32 ഡിഗ്രിയായി ഇനി ഈ കിടപ്പ് പറ്റുകയില്ല.
—നിങ്ങൾക്കെന്താ ഇത്രധൃതി. ചുമ്മാതല്ല മഞ്ഞൂട്ടാ, മഞ്ഞൂട്ടാ എന്നാളുകൾ വിളിക്കുന്നത്.
—ചൂടുവന്നിട്ടും നമ്മൾ ഉരുകാതിരുന്നാ കഷ്ടമല്ല്യോ? ആളുകളെന്തൊക്കെപ്പറഞ്ഞുകൂട്ടും. തണുപ്പും പിടിച്ചങ്ങനെ കിടക്കുകയാ അസത്തുക്കൾ എന്നുപറയും. നമ്മുടെ ഹൃദയം കരിങ്കല്ലുകൊണ്ടാണെന്നവന്മാർ എഴുതിവയ്ക്കും. നമ്മൾ വെറും മഞ്ഞുകട്ടകൾ. എത്ര മൃദുവായ കരൾ. അല്ല്യോടീ മഞ്ഞുളേ?
—നിങ്ങൾക്കെറി ഇങ്ങനെ ചൂടാകുന്നതെന്തിനാ? 32 ഡിഗ്രി ഫാരൻഹൈറ്റ് തെറ്റായിരിക്കും. കള്ളക്കണക്കുകാണും. അല്ലെങ്കിലും ഇപ്പം സെൽഷ്യസാനോക്കേണ്ടത്.
—സെൽഷ്യസായാലും അല്ലെങ്കിലും ചൂടുചൂടുതന്നല്ല്യോ. നമ്മൾ ഉരുകാൻ വേണ്ടി ജനിച്ചവര്. ഈ വെളുപ്പും കൊണ്ടും മറ്റും കാര്യമില്ല. ജന്മനരയെന്നാ അവർ പറയുന്നതു കേട്ടോ?
—നമ്മൾ ഉരുകിത്തീർന്നാപ്പിന്നെ എവിടായിരിക്കും? നിങ്ങടെ പരിപാടി എന്താ? എങ്ങോട്ടാ പോകാനുദ്ദേശിക്കുന്നത്? അടുത്തകൊല്ലം ഇതിലേ എങ്ങാനും വരുമോ?



അയ്യപ്പപ്പണിക്കർ

—ചിലപ്പോൾ കുറെവർഷത്തേക്കു വടക്കേ ധ്രുവത്തിൽ പോയേക്കും. അവരു കുറെ നാളായി വിളിക്കുന്നു. ദേ, ഞാൻ ഉരുകിക്കൊണ്ടിരിക്കുവാ. മഞ്ഞുളേ, നീ എവിടെ? നീ ചെറുതായി ചെറുതായി ഇത്തിരിപ്പോരം ആയല്ലോ.
—മഞ്ഞൂട്ടാ മഞ്ഞൂട്ടാന്നും പറഞ്ഞു നോക്കിക്കൊണ്ടിരിക്കുമ്പം
—അയ്യോ—നിങ്ങള്പോയോ—എന്നാ ഞാനുംമോ തീ–ർ–ന്നു.

കൾക്കപ്പുറം പോകുന്നതും അവ അനുശാസിക്കുന്ന ബന്ധങ്ങളുടെ പവിത്രത കാത്തുസൂക്ഷിക്കുന്നതിനാവശ്യമാണെന്ന് ഈ മാന്യന്മാർ വിശ്വസിക്കുന്നു. എങ്കിലും ഹൈറ്റിൻെറ സംശയം: "വിവാഹം കഴിഞ്ഞ് കുറേ കഴിയുമ്പോൾ സംഭോഗം വിരസമായി തോന്നുമോ?" ശരിതന്നെ എന്നാണ് അവൾക്ക് കിട്ടുന്ന ഉത്തരം. സ്ത്രീശരീരത്തിലെ കാമോദ്ദീപകങ്ങളായ എല്ലാ അവയവങ്ങളും പുരുഷനെ സംബന്ധിച്ചിടത്തോളം ഓട്ടോമൊബൈൽ പാർട്സ് പോലെയാണെന്ന് ഹൈറ്റ് അഭിപ്രായപ്പെടുന്നു. പുരുഷന് സ്വയംഭോഗമാണ് ഏറ്റവുമധികം സംതൃപ്തി നൽകുന്നതെന്ന് മറ്റൊരു കണ്ടുപിടുത്തം. പിന്നെന്തിനവൻ സ്ത്രീയുടെ പുറകെ കൂടുന്നു വെന്നല്ലേ? സ്ത്രീയെ അടിമപ്പെടുത്തി നിറുത്തുന്നതിനുള്ള മൂഢിയ ദാഹം ശമിപ്പിക്കുവാൻ. എന്നിട്ട് ലേഡി ചാറ്റർലീസ് ലവറിൽനിന്നൊരു ഉദ്ധാരണം: "ഓരോ പുരുഷനും, അവൻെറ ലിംഗം, കൊടിമരംപോലെ ആയിരുന്നെങ്കിലെന്നാണ് ആഗ്രഹം." വെറുപ്പിൻെറ ബഹിർസ്ഫുരണമായ ത്യജിക്കലാണ് സംഭോഗത്തിലൂടെ പുരുഷൻ ആഗ്രഹിക്കുന്നതെന്നത്രേ വേറൊരു പ്രസ്താവം.

മാനുഷിക വികാരങ്ങളെക്കുറിച്ച് എത്ര അനഭിലഷണീയമായ അജ്ഞതയാണ് ഈ ഗ്രന്ഥകാരി പ്രകടിപ്പിച്ചിരിക്കുന്നത്. അമേരിക്കയുടെ സാമൂഹ്യവും സാംസ്കാരികവുമായ അധഃപതനത്തിലേക്കല്ലാതെ, മറ്റൊന്നിലേക്കും ഈ കൃതി വെളിച്ചം വീശുന്നില്ല. അങ്ങാടിയിൽ അപ്പംപോലെ ചെലവാകാനുള്ള പുസ്തകങ്ങൾ എഴുതിവിടുന്നുവെന്നമാത്രം. പുസ്തകപ്രപഞ്ചത്തിൽ അമേരിക്കയുടെ അണുബോംബ്. അശ്ലീലസാഹിത്യം വായിച്ച് ആസ്വദിക്കുവാനായി ഈ പുസ്തകം കൈയിലെടുക്കുന്നവർക്ക് ഹൈറ്റ്സ് റിപ്പോർട്ട് അല്പം സംതൃപ്തി പകർന്നേക്കും. ലൈംഗികതയെക്കുറിച്ചുള്ള ശാസ്ത്രീയപഠനം തേടി ആരും 225 രൂപ മുടക്കുന്നതിലർത്ഥമില്ല.

പാവം ഷെറി! അമേരിക്കൻ സാമ്രാജ്യവാദത്തിൻെറ ശിഥിലമായ അസ്തിവാരങ്ങൾ അടിസ്ഥാനമാക്കാതെ ഇന്ത്യയെപ്പോലുള്ള രാജ്യങ്ങൾകൂടി തൻെറ പഠനത്തിനു വിധേയമാക്കിയിരുന്നെങ്കിൽ കുറെക്കൂടി ശ്ലാഘനീയമായ വല്ലതും കാഴ്ചവച്ചേനെ. ഒരു ഭാര്യാസമുദായം (Community of Wives) സൃഷ്ടിക്കുവാൻ മാർക്സ് ഉപദേശിച്ചുവെങ്കിലും സെക്സ് ഇന്നും ഒരു യാഥാസ്ഥിതിക, പിന്തിരിപ്പൻ ആശയമാണ് കമ്മ്യൂണിസ്റ്റ രാജ്യങ്ങളിൽ. ബഹുഭാര്യാത്വം അനുവദിക്കുന്നുവെങ്കിലും, സ്ത്രീ ഇന്നും പർദ്ദയിൽക്കഴിയുന്ന മുസ്ലീം യാഥാസ്ഥിതിക ലോകത്ത് പരസ്യമായ ലൈംഗികാസ്വാദനം ശിക്ഷാർഹമാണ്. പരസ്ത്രീബന്ധം കല്ലെറിഞ്ഞു കൊല്ലുന്നതിന് കാരണമാകും. പാകിസ്ഥാനിൽ ബലാൽസംഗം തെളിയിക്കുവാൻ പരാതിക്കാരി അഞ്ചു ദൃക്സാക്ഷികളെ അവതരിപ്പിക്കണം. ഇവിടെയെങ്ങും ഷെറി ഹൈറ്റിന് പ്രവേശനമില്ലെന്നർത്ഥം.

ഖജുരാഹോവിൻെറയും, കാമസൂത്രത്തിൻെറയും, രാസക്രീഡയുടെയും, നഗ്നശില്പത്തിൻെറയും നാടായ ഇന്ത്യയ്ക്ക് ഷെറിക്ക് എന്തെങ്കിലും പുതുതായി നൽകാനുണ്ടോ? ഇവിടെ ഇന്നും സ്ത്രീപുരുഷബന്ധം അതിൻെറ ശാലീനതയിൽ, കാല്പനികഭാവവിലാസങ്ങളോടെ ആസ്വദിക്കപ്പെടുന്നു. നമ്മുടെ പുരാണങ്ങളും സാഹിത്യവും ദേവീദേവന്മാരുടെ അനന്തമായ വർണ്ണനകൾകൊണ്ട് സമ്പന്നമാണ്. ഭാരതം സെക്സിനെ വെറും പാപമായോ വെറും ശാരീരിക ഭോഗമായോ അല്ല ദർശിച്ചത്. മഹേശ്വരനും ശക്തിയും തമ്മിലുള്ള നന്മനിറഞ്ഞ വികാരപ്രകടനങ്ങളുടെ കലാവിഷ്കാരമാണ് ചിത്രഗുപ്തക്ഷേത്രഭിത്തികളിലാകെ നാം കാണുന്നത്. ശിവ–പാർവതീ പരിണയത്തിനുശേഷം ആറുമാസം നീണ്ടുനിന്ന സുദീർഘസംഭോഗലീലയെക്കുറിച്ച് പുരാണങ്ങൾ വർണ്ണിക്കുന്നു. ഹിന്ദുമതം ഒരിക്കലും ലൈംഗികാനന്ദം നിഷേധിച്ചിട്ടില്ല. ആരാധിക്കാൻ വേണ്ടി ഇവിടെ ആരും പരിശുദ്ധകന്യകകളെ സൃഷ്ടിച്ചിട്ടില്ല.

ഇന്ത്യയിൽ ലൈംഗികവിപ്ലവത്തിനു പ്രസക്തിയില്ല. ഷെറി ഹൈറ്റിനും അവരുടെ റിപ്പോർട്ടിനും നമുക്കൊന്നും പുതിയതായി നൽകാനുമില്ല.

നമ്മെ സംബന്ധിച്ചിടത്തോളം ഇതൊരു മഞ്ഞപ്പുസ്തകം മാത്രമാണ്. എന്നാലും, ലൈംഗിക സാമൂഹ്യപഠനമെന്ന പേരിൽ ഹൈറ്റ് റിപ്പോർട്ട് ഇന്ത്യൻ പുസ്തകക്കമ്പോളത്തിലും പ്രചരിച്ചേക്കും. ഇന്ന് അമേരിക്കയുടെ കൈവശം ആയുധങ്ങളും ഇത്തരംപുസ്തകങ്ങളുമേയുള്ളൂ, ലോകത്തിനു സംഭാവന ചെയ്യാൻ.

# ഹാക്കിൻസ് ലോകത്തിലേക്കു കടന്നുവരൂ-ഏറ്റവും മികച്ച പ്രഷർ പാചകത്തെപ്പറ്റി എല്ലാം മനസ്സിലാക്കൂ.

## ഇത്രയേറെ സ്വാദിഷ്ടവിഭവങ്ങൾ ഹാക്കിൻസ് പ്രഷർകുക്കറിൽ പാചകം ചെയ്യാമെന്ന് നിങ്ങൾക്കറിയാമായിരുന്നോ?




നിങ്ങളുടെ വീട്ടിൽ പ്രഷർപാചകം ചെയ്യുന്ന വിഭവങ്ങൾ അത്ര നന്നല്ലെന്നുണ്ടോ? രുചി പോരാ എന്ന് തോന്നാറുണ്ടോ? ഇഷ്ടപ്പെട്ട ഭക്ഷണം പാചകം ചെയ്യാൻ മണിക്കൂറുകളോളം ചെലവഴിക്കുന്നുണ്ടോ? ഇന്ധനത്തിനായി ധാരാളം പണം ചെലവാകാറുണ്ടോ?

എങ്കിലിതാ, ഒരു സന്തോഷവാർത്ത! പ്രഷർ കുക്കർകൊണ്ട് പരമ്പരാഗതമായ വിഭവങ്ങൾ ഉണ്ടാക്കുന്നതിനെപ്പറ്റി ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവ്വീസ് വർഷങ്ങളോളം നടത്തിയ ഗവേഷണത്തിന്റെ ഫലമായി ഭാരതീയർക്കിഷ്ടപ്പെട്ട വിവിധ വിഭവങ്ങൾ ഇപ്പോൾ വേഗം തയ്യാറാക്കാം.

ഓരോ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങുമ്പോഴും പാചകരീതികളും നിർദ്ദേശങ്ങളും മലയാളത്തിൽ വിവരിക്കുന്ന ഒരു പുസ്തകം നിങ്ങൾക്കു കിട്ടും. പാചകം ചെയ്ത് പരിശോധിച്ച 127 സ്വാദിഷ്ട വിഭവങ്ങളുടെ പാചകരീതി അതിലുണ്ട്. മാത്രമല്ല, പല പട്ടണങ്ങളിലും ഹാക്കിൻസ് പ്രയോഗ പ്രദർശന കേന്ദ്രങ്ങൾ ഉണ്ട്; രുചിയുള്ള ഭക്ഷണം വേഗം പാചകം ചെയ്യുന്നതെങ്ങിനെയെന്ന് അവർ സസന്തോഷം പറഞ്ഞുതരും.

**ഹാക്കിൻസ് പലതരത്തിൽ- ഇഷ്ടപ്പെട്ടതു തെരഞ്ഞെടുക്കുക.**

കുടുംബത്തിന് പല വിഭവങ്ങളും വേണ്ടേ? അപ്പോൾ ഒന്നിലധികം പ്രഷർ കുക്കർ ഉള്ളതു നല്ലതാണ്. ഓരോ വിഭവവും പാചകം ചെയ്യാൻ വേണ്ട സമയം വ്യത്യസ്തമാണ്. അതുകൊണ്ട്, ഒരേ പ്രഷർ കുക്കറിൽ ഒരേ സമയം എല്ലാ വിഭവങ്ങളുംകൂടി പാചകം ചെയ്യാൻ ബുദ്ധിമുട്ടാണ്.

വിവിധ മോഡലുകളിലുള്ള ഹാക്കിൻസ് പ്രഷർ കുക്കർ ഉണ്ടെങ്കിൽ, ആവശ്യത്തിനനുസരിച്ച് ശരിയായ അളവിലുള്ളതു് ഉപയോഗിക്കാം. അപ്പോൾ ഇന്ധനവും കൂടുതൽ ലാഭിക്കാം. **ലോകത്തിലെ പ്രഷർ കുക്കർ നിർമ്മാതാക്കളിൽ ഏറ്റവുമധികം മോഡലുകൾ നൽകുന്നതു് ഹാക്കിൻസ് നിർമ്മാതാക്കളാണ്. 2 ലിറ്റർ മുതൽ 22 ലിറ്റർ വരെ 10 വ്യത്യസ്ത വലിപ്പങ്ങളിലായി 33 മോഡലുകളിൽ ഹാക്കിൻസ് കിട്ടുന്നു. ഇഷ്ടപ്പെട്ട മോഡലുകൾ നിങ്ങൾക്കു തെരഞ്ഞെടുക്കാം.**

**ഹാക്കിൻസ് ഏതും ഏറ്റവും മെച്ചം**

നിങ്ങൾ തെരഞ്ഞെടുക്കുന്ന മോഡൽ ഏതുമാകട്ടെ! ഹാക്കിൻസ് മികച്ചതാണ്. സവിശേഷമായ ഡിസൈൻ, തികഞ്ഞ ശ്രദ്ധയോടെയുള്ള ഗുണനിയന്ത്രണം, ഇവയൊക്കെ നിങ്ങൾക്കു പ്രയോജനപ്പെടും. ഹാക്കിൻസ് ഈടു നിൽക്കുന്നു; സുരക്ഷിതമാണ്; അതുകൊണ്ട് വിവരമുള്ള വീട്ടമ്മമാർക്കൊക്കെ ഹാക്കിൻസ് ആണ് മറ്റേതൊന്നിനെക്കാളും ഇഷ്ടം. മാർക്കറ്റ് റിസേർച്ചിലൂടെ ഇതു തെളിഞ്ഞിട്ടുണ്ട്.

- ഭാരതത്തിൽ ആകെ 118 അധികൃത സർവീസ് കേന്ദ്രങ്ങൾ ഹാക്കിൻസിനുണ്ട്. അവിടെ സൗജന്യമായ വിദഗ്ദ്ധ സേവനം നിങ്ങൾക്കു ലഭിക്കുന്നു. സീൽ ചെയ്ത അസൽ സ്പെയർ പാർട്ടുകളും അവിടെ കിട്ടും.

**ഹാക്കിൻസ് വാങ്ങാൻ ആദ്യം കൊടുക്കേണ്ടതു് 90 രൂപ മാത്രം**

ഹാക്കിൻസ് അധികൃത ഹയർ-പർച്ചേസ് വ്യാപാരിയിൽനിന്ന് ആദ്യ തവണയായി 90 രൂപ കൊടുത്താൽ ഹാക്കിൻസ് പ്രഷർ കുക്കർ വാങ്ങാം. (ബാക്കി ആറു തുല്യ പ്രതിമാസ തവണകളായി കൊടുത്താൽ മതി)

നിങ്ങളുടെ അടുത്തുള്ള ഹാക്കിൻസ് ഹയർ-പർച്ചേസ് വ്യാപാരിയുടെ മേൽവിലാസം വേണോ? ഈ പരസ്യത്തിൽ കൊടുത്തിരിക്കുന്ന 8 സ്വാദിഷ്ടവിഭവങ്ങളുടെ പാചകരീതി അടങ്ങിയ ഒരു സൗജന്യ ലഘുപുസ്തകം വേണോ? ഹാക്കിൻസ് പാചകത്തെയും സേവനത്തെയും പറ്റി എന്തെങ്കിലും അറിയാൻ ആഗ്രഹമുണ്ടോ?

ഈ വിലാസത്തിൽ എഴുതുക: മാനേജർ, ഹാക്കിൻസ് കുക്കറി അഡ്വൈസറി സർവീസ് ഗ്രൂപ്പ് 21 പ്രഷർ കുക്കേഴ്സ് & അപ്ലയൻസസ് ലിമിറ്റഡ്, പി. ഒ. ബോക്സ് 6481, ബോംബെ 400 016.

**"നിങ്ങൾക്കു പ്രിയംകരമായ വിഭവങ്ങൾ ഹാക്കിൻസിൽ പാചകം ചെയ്യുക-അതേ സ്വാദോടുകൂടിത്തന്നെ. കൂടുതൽ സമയലാഭം; കൂടുതൽ ഇന്ധനലാഭം."**

വിശ്വസനീയമായ

# ഹാക്കിൻസ്®

## മികച്ച പ്രഷർ കുക്കർ മികച്ച പാചകത്തിന്.

PCA product

® രെജിസ്റ്റേർഡ് ട്രേഡ് മാർക്ക്



everest/82/PCA/186 ml-21





നോവലെറ്റ്

# മാങ്ങ അണ്ടി വികസന കോർപ്പറേഷൻ

നിങ്ങളൊക്കെ 'അദൂശ'ക്കാരാണ്; വിവരദോഷികൾ! അല്ലെങ്കിൽപ്പിന്നെ, മലയടി നിയോജകമണ്ഡലത്തിലെ ഞങ്ങളുടെ എം. എൽ. എ. പപ്പണ്ണി അണ്ണനെപ്പററി ഇത്രയേറെ അപവാദങ്ങൾ പറഞ്ഞു പരത്തുമോ? പിന്നെ, ഇവിടെ കുറെ പത്രക്കാരുമുണ്ട്. നേരും നെറിയുമില്ലാത്ത കൂട്ടർ. തോന്നുന്നതെന്തും എഴുതിപ്പിടിപ്പിക്കും. ആളുകളതെല്ലാമങ്ങ് വിശ്വസിച്ചുകൊള്ളുമെന്നായിരിക്കും അവരുടെ വിചാരം. മണ്ടന്മാർ! മററു സ്ഥലങ്ങളിലെ വിവരമില്ലാത്ത ആളുകൾ അത്തരം പത്രവാർത്തകൾ, ഒരുപക്ഷേ, അപ്പടി വെട്ടി വിഴുങ്ങിയെന്നുവരാം. ശുദ്ധാത്മാക്കൾ! പക്ഷേ, ഞങ്ങൾ, മലയടിക്കാരുടെ കണ്ണിൽ അങ്ങനെയിങ്ങനെ മണ്ണിടാമെന്നാരും മോഹിക്കണ്ട; അതങ്ങനെയാണ്.

പപ്പ അണ്ണൻ ഞങ്ങളുടെ എം. എൽ. എ. ആയത് അടുത്തകാലത്താണല്ലോ. പക്ഷേ, നിങ്ങളൊന്നു മനസ്സിലാക്കണം. കഴിഞ്ഞ പത്തിരുപതു വർഷമായി മലയടിഗ്രാമത്തിൻെറ ഓരോ മുക്കും മൂലയും കാണാപ്പാഠമാണണ്ണന്. മലയടിക്കാരുടെ ഏതെയുത്തുടിപ്പുകൾ അണ്ണനോളമറിയാവുന്ന ജനനേതാക്കൾ കേരളത്തിലൊരു പക്ഷേ മററാരും കാണുകയില്ല. പപ്പവണ്ണൻ ഞങ്ങളുടെ നേതാവുമാത്രമല്ല; ഉററ ബന്ധുവും ആത്മാർത്ഥസുഹൃത്തും, കാണപ്പെട്ട ദൈവവുമാണ്.

ലേശം പിത്തക്കൂറുള്ള ശരീരമാണെങ്കിലും നല്ല പൊക്കവും വണ്ണവും. ആജ്ഞാശക്തിയുള്ള കണ്ണുകൾ, പിരിച്ചുവച്ച കൊമ്പൻ മീശ, തുറന്നശബ്ദം, കുസലററഭാവം. എന്തിനും ഏതിനും തയ്യാർ. അടിയെങ്കിൽ അടി; സമരമെങ്കിൽ സമരം. പ്രകടനമെങ്കിൽ പ്രകടനം—ഞങ്ങളൊന്നുമറിയേണ്ട. അണ്ണൻെറ പിന്നിൽ ഒററക്കെട്ടായി നിന്നാൽ മതി. അണ്ണൻ മുൻകൂട്ടി പറഞ്ഞു പഠിപ്പിച്ചുതരുന്ന ഉശിരൻ മുദ്രാവാക്യങ്ങൾ ഉറക്കെ വിളിച്ചു പറഞ്ഞാൽ മതി.

അതുകൊണ്ട് എന്തുണ്ടായെന്നല്ലേ? ഞങ്ങളുടെ 'മലയടി'ക്ക് നേട്ടങ്ങൾ പലതുമുണ്ടായി—പുതുതായി ഒരു അപ്പർ പ്രൈമറിസ്കൂൾ, മൃഗാശുപത്രി, കുടുംബാസൂത്രണകേന്ദ്രം എന്നിങ്ങനെ. കുണ്ടും കുഴിയുമായിക്കിടന്ന കാട്ടുറോഡ്—തിരുവനന്തപുരത്തു നിന്ന് മലയടിയിലേക്ക്—ടാറിട്ടു. കാളവണ്ടി മാത്രം സഞ്ചരിച്ചിരുന്ന ആ റോഡിൽ ആനവണ്ടി (കെ. എസ്. ആർ. ടി. സി. ബസ്) ഓടിച്ചുതുടങ്ങിയതും അണ്ണൻെറ മിടുക്കുകൊണ്ടല്ലേ?

പക്ഷേ, അസൂയമൂത്ത എതിർ പാർട്ടിക്കാർക്കും മറ്റു പരദൂഷണക്കാർക്കും പഴിപറയാൻ പലതും കാണും!

കിട്ടുവാശാൻെറ മാനേജ്മെൻറിലുള്ള എൽ. പി. സ്കൂൾ യു. പി. സ്കൂളായി ഉയർത്താൻ സ്ഥലം എം. എൽ. എ. ശ്രമിച്ചത് സ്വന്തം ഭാര്യയുടെ പിതാവിനെ അവിഹിതമായി സഹായിക്കാനായിരുന്നുവത്രേ!

കെ. എസ്. ആർ. ടി. സി. ക്ക് മലയടി ജങ്ഷനു സമീപം ഒരു ബസ്സ്റ്റേഷൻ നിർമ്മിക്കാൻവേണ്ടി അക്വയർ ചെയ്യപ്പെട്ട ഒന്നര ഏക്കർ സ്ഥലം എം. എൽ. എ. യുടെ വകയാണെന്നും അതിനു സർക്കാരിൽനിന്ന് കൊള്ളവില വാങ്ങിയെന്നും മററും അപഖ്യാതിയുണ്ട്.

എം. എൽ. എ. ക്ക് പാർട്ടിഫണ്ടിൽ നിന്ന് വാങ്ങിക്കൊടുത്ത കാർ അദ്ദേഹം കൈക്കൂലി വാങ്ങിയതാണത്രേ! (വണ്ടിക്ക് പെട്രോൾ വാങ്ങാൻ നിവൃത്തിയില്ലാത്തതുകൊണ്ട് അതു ടൂറിസ്റ്റ് ടാക്സിയായി ഓടിക്കേണ്ടി വരുന്നുവെന്ന ദുഃഖസത്യം ആരു മനസ്സിലാക്കാൻ?)

പിന്നെ എം. എൽ. എ. യുടെ ധർമ്മദാരങ്ങളായ രമണിടീച്ചർ ആദ്യം എൽ. പി. സ്കൂളിലും പിന്നെ യു. പി. സ്കൂളിലും ഹെഡ്മിസ്ട്രസ്സാകാൻവേണ്ടി ഡിപ്പാർട്ട്മെൻറിൽ അവിഹിതമായി സ്വാധീനം ചെലുത്തിയത്രേ! അങ്ങനെ എത്രയെത്ര ദുരാരോപണങ്ങൾ!

**കാട്ടാക്കട ദിവാകരൻ**

പക്ഷേ, വിശാലവീക്ഷണത്തോടുകൂടി കാര്യങ്ങൾ നോക്കിക്കാണുകയും, തദനുസരണം ജനനന്മയ്ക്കുവേണ്ടി അഹോരാത്രം അർപ്പണമനോഭാവത്തോടെ പ്രവർത്തിക്കുകയും ചെയ്യുന്ന തിരക്കുള്ള ഒരു ജനപ്രതിനിധിക്ക്, എല്ലാ കാര്യങ്ങളും ചികഞ്ഞു നോക്കാനും മുടിനാരിഴ കീറി പരിശോധിക്കാനും കഴിഞ്ഞെന്നു വരില്ലല്ലോ. അതൊരപരാധമാകുമോ? അഴിമതിയാകുമോ? എങ്കിൽപ്പിന്നെ ഈ നാട്ടിൽ യഥാർത്ഥ ജനാധിപത്യം എങ്ങനെ പുലരും? ഒരു സോഷ്യലിസ്റ്റ് സാമൂഹ്യ വ്യവസ്ഥിതി എങ്ങനെ പടുത്തുയർത്താൻ കഴിയും? വിഡ്ഢികൾ! അവരെപ്പററി അതല്ലാതെന്തു പറയാൻ?

എന്തിനേറെ? എൻെറ കാര്യംതന്നെയെടുക്കാം. എസ്. എസ്. എൽ. സി. ക്ക് പഠിക്കുമ്പോഴേ ഞാനൊരു തികഞ്ഞ ജനാധിപത്യവാദിയായിരുന്നു. പപ്പ അണ്ണൻെറ നിർദ്ദേശാനുസരണം കാലാകാലം ഞങ്ങൾ പഠിപ്പുമുടക്കി, ജാഥനടത്തി, കല്ലേറു നടത്തി, തല്ലു കൊണ്ടു. എങ്കിലും എസ്. എസ്. എൽ. സി. പരീക്ഷയിൽ കഷ്ടിച്ച് ജയിക്കുകതന്നെ ചെയ്തു. (ആരുടെ സുകൃതമോ!)

കോളേജിൽ ചേരണമെന്നാഗ്രഹമുണ്ട്. പക്ഷേ, മാർക്കില്ല. കരഞ്ഞു; ദിവസങ്ങളോളം കരഞ്ഞു. അവസാനം കനിവു തോന്നിയ അച്ഛൻ അപ്പ അണ്ണനെവിളിച്ച് ദീർഘനേരം സംസാരിച്ചുപിരിഞ്ഞു. ദിവസങ്ങൾ കഴിഞ്ഞപ്പോൾ എനിക്കു കോളേജിൽ അഡ്മിഷൻ കിട്ടി. പപ്പ അണ്ണൻെറ സ്വാധീനം! പത്തായിരംരൂപ അന്നാമത്തു ചെലവ് വേണ്ടിവന്നതു്

അച്ഛൻ ഒരു നിലം ഒററിയെഴുതി ഉടൻ തന്നെ കടം വീട്ടുകയും ചെയ്തു.

സത്യം പറയണമല്ലോ കോളേജിൽ നേരെ ചൊവ്വേ അടങ്ങിയൊതുങ്ങിയിരുന്നു പഠിക്കാൻ കഴിഞ്ഞില്ല. അതിനുള്ള സമയവും ലഭിച്ചിരുന്നില്ല. പപ്പുഅണ്ണൻ ആഹ്വാനം ചെയ്താൽ ക്ലാസ് ബഹിഷ്കരിക്കാതിരിക്കാനൊക്കുമോ? സമരം സംഘടിപ്പിക്കാതിരിക്കാനൊക്കുമോ? എല്ലാം പറഞ്ഞപടി ചെയ്തു. കൂട്ടത്തിൽ പരീക്ഷയും എഴുതിയെന്നു വരുത്തി പക്ഷേ, അതുകൊണ്ടായില്ലല്ലോ. പക്ഷേ, നോക്കണേ ഭാഗ്യം! അപ്പോഴേക്കും അണ്ണൻ സെനററിലും സിൻഡിക്കേററിലുമൊക്കെ അംഗമായിക്കഴിഞ്ഞിരുന്നു. ബ്രഹ്മാവിനുണ്ടോ ആയുസ്സിനുപഞ്ഞം? പുല്ലുപോലെയല്ലേ ഞാൻ പ്രീഡിഗ്രി ജയിച്ചു കേറിയത്! പക്ഷേ, അതിനു വേണ്ടി അണ്ണനു കാറു പിടിച്ചു നാടു മുഴുവനു അലയേണ്ടിവന്നു. കാണേണ്ടവരെ കാണേണ്ട രീതിയിൽ കാണാൻ വേണ്ടി മൊത്തം മൂവായിരത്തോളം രൂപയെങ്കിലും അണ്ണനു ചെലവായിരിക്കണം. പക്ഷേ, രണ്ടായിരം രൂപ മാത്രമേ അണ്ണൻ അച്ഛന്റെ കൈയിൽനിന്നു വാങ്ങിയുള്ളൂ. അതും വളരെയേറെ നിർബ്ബന്ധിച്ചിട്ട്.

ഡിഗ്രി ക്ലാസ്സിൽ ചേരാനും ചടങ്ങനുസരിച്ച് പരീക്ഷ എഴുതാനും യഥാവസരം ജയിച്ചുവരാനും അണ്ണനും, അച്ഛനും, ഞാനും ഒററക്കെട്ടായി പരിശ്രമിച്ചു — നല്ല കായ്ഫലമുള്ള മുക്കാലേക്കർ തെങ്ങിൻപുരയിടം വിൽക്കേണ്ടിവന്നെങ്കിലും.

ഞാൻ ബി. എ. ക്കാരനാണെന്നു ബോദ്ധ്യമായപ്പോൾ ഞാൻതന്നെ അദ്ഭുതപ്പെട്ടുപോയി — അച്ഛന്റെ കാര്യം പറയാനുമില്ല. അഞ്ചു പെൺപിള്ളാർക്കിടയ്ക്കുള്ള ഏക പുത്രൻ ബിരുദധാരി! ഏതച്ഛനാണു അഭിമാനംകൊള്ളാതിരിക്കുക?

ഇനി ഒരു ജോലികൂടി ശരിയായെങ്കിൽ! അതു അച്ഛന്റെയും എന്റെയും ജീവിതലക്ഷ്യമാണ്. അതിനെന്താ മാർഗ്ഗം? ഞാൻ സ്വന്തം നിലയ്ക്കു പലതും ശ്രമിച്ചുനോക്കി; രക്ഷയില്ല. അവസാനം അച്ഛന്റെ നിർദ്ദേശാനുസരണം ഞാൻ പപ്പുഅണ്ണനെ പോയിക്കണ്ടു. പിറേറദിവസം വീട്ടിൽവച്ചു പപ്പുഅണ്ണനും അച്ഛനും ദീർഘനേരം ആലോചിച്ചു അവസാനം അച്ഛൻ അലമാരി തുറക്കുന്ന ശബ്ദം കേട്ടു. അണ്ണൻ പിരിയാൻ നേരത്തു വെറും രണ്ടു ഷീററ് കടലാസിൽ എന്നെക്കൊണ്ട് ഒപ്പിടുവിച്ചു വാങ്ങി — ഉദ്യോഗത്തിനുള്ള അപേക്ഷയൊക്കെ വേണ്ടവിധം പൂരിപ്പിച്ചുകൊള്ളാമത്രേ!

എന്തായാലും വൈകാതെ എനിക്കു ഉദ്യോഗം ലഭിച്ചു. സർക്കാർ വക ഒരു കോർപ്പറേഷനിൽ ലോവർ ഡിവിഷൻ ക്ലാർക്ക്. മാസം പത്തെഴുനൂറു രൂപ ശമ്പളം. അല്ലലില്ലാത്ത ജോലി. മകൻ ഉദ്യോഗസ്ഥനായതിൽ അച്ഛൻ അഭിമാനംകൊണ്ടു — വസ്തുക്കളുടെ വലിപ്പം വീണ്ടും കുറഞ്ഞെങ്കിലും. എല്ലാം പപ്പുഅണ്ണന്റെ കൃപാകടാക്ഷം.

അസംബ്ലി തിരഞ്ഞെടുപ്പു വന്നപ്പോൾ ഞങ്ങളുടെ പ്രിയംകരനായ നേതാവായ പപ്പുഅണ്ണൻ മലയടി നിയോജകമണ്ഡലത്തിൽ ഞങ്ങളുടെ കക്ഷിയുടെ സ്ഥാനാർത്ഥിയാണെന്നറിഞ്ഞപ്പോൾ, ഞാൻ തുള്ളിച്ചാടിപ്പോയി. എങ്ങനെ ആഹ്ലാദിക്കാതിരിക്കും? പപ്പുഅണ്ണൻ എം. എൽ. എ. ആകേണ്ടതു മലയടിയുടെ അടിയന്തരാവശ്യമല്ലേ?

എന്തു വിലകൊടുത്തും പപ്പുഅണ്ണനെ വിജയിപ്പിച്ചേ തീരൂ. അതൊരു വാശി



യാണ്. സ്ഥാപിത താല്പര്യക്കാരുടെ സ്ഥാനാർത്ഥിയായ എതിരാളിയെ മുട്ടുകുത്തിച്ചേ തീരൂ!

ഞാൻ ഒരു മാസത്തെ അവധിക്കു അപേക്ഷകൊടുത്തു. മാനേജിങ് ഡയറക്ടർ അതിൽ കേറിയൊന്നടക്കി. ഒരു മാസത്തെ അവധി എടുക്കാൻ വേണ്ടത്ര സർവ്വീസ് ഇല്ലത്രേ. അതറിഞ്ഞ പപ്പുഅണ്ണൻ, കലിതുള്ളി ഓഫീസിലെത്തി 'നല്ല നാലു മൊഴി' ചൂടോടെ തട്ടിക്കൊടുത്തപ്പോൾ, എം. ഡി. പേടിച്ചുപോയി. ലീവ് അനുവദിക്കുകയും ചെയ്തു.

ഞങ്ങൾ, മലയടിയിലെ ചെറുപ്പക്കാർ രാപ്പകലെന്യേ നിയോജകമണ്ഡലത്തിൽ ചുററിയടിച്ചു; വീടുവീടാന്തരം കയറിയിറങ്ങി. എന്തിനേറെ? മലയടി നിയോജകമണ്ഡലത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളുടെയും കണ്ണിലുണ്ണിയായ ഞങ്ങളുടെ നേതാവ് വി. കെ. പത്മനാഭൻ, 47 വോട്ടിന്റെ ബഹുഭൂരിപക്ഷത്തോടെ വൻവിജയം നേടി. അണ്ണനെ എതിർത്ത അറയ്ക്കൽ ശങ്കരപ്പിള്ളയ്ക്കും കെ. എ. ഡേവിഡിനും എം. കെ. ഗോപിനാഥപിള്ളയ്ക്കും ഐസക്കിനും അബ്ദുൽ ഖാദറിനും കെട്ടിവച്ച കാശു പോക്ക്!

ഞങ്ങളുടെ പാർട്ടിയുൾപ്പെടെയുള്ള മുന്നണിക്കു തിരഞ്ഞെടുപ്പിൽ ബഹുഭൂരിപക്ഷം! പപ്പുവണ്ണനാണെങ്കിലോ, പാർട്ടിയുടെ ജില്ലാ കമ്മിററി സെക്രട്ടറിയും. ഈ ജില്ലയിൽ ഇത്രയും ജനസ്വാധീനമുള്ള മറെറാരു എം. എൽ. എ. ഞങ്ങളുടെ പാർട്ടിയിൽ ഇല്ലതന്നെ. ഞങ്ങൾ, മലയടിക്കാരുടെ ഭാഗ്യം!

പപ്പുഅണ്ണൻ മന്ത്രിതന്നെ, സംശയം വേണ്ട. ഞങ്ങൾ, മലയടിക്കാർ ശാസ്താം കോവിലിൽ സ്പെഷ്യൽ പൂജകഴിച്ചു. പായസം കഴിപ്പിച്ചു. പോരെങ്കിൽ മലയടി മാടൻതമ്പുരാനു ചിറപ്പും നടത്തി. (ആരെന്തു വ്യാഖ്യാനിച്ചാലും, ഇങ്ങനെ ചില കീഴ്വഴക്കങ്ങളൊക്കെ തെററിക്കാൻ ഞങ്ങൾക്കു കഴിയില്ല — ദൈവവിശ്വാസമോ, അന്ധവിശ്വാസമോ എന്തായാലും) മാത്രമല്ല മലയടി എം. എൽ. എ. യ്ക്കു വൻപിച്ച ഒരു സ്വീകരണമേർപ്പെടുത്താനും ഞങ്ങൾ തയ്യാറെടുത്തു.

നല്ലൊരു തുക പിരിഞ്ഞുകിട്ടി. കൂടാതെ, സ്വീകരണയോഗാനന്തരമുള്ള 'കഥാസ്പ്രിങ്ങ്'ത്തിനു, പപ്പുഅണ്ണന്റെ ഭാര്യ രമണി ടീച്ചർ 501 രൂപ സംഭാവന ചെയ്തു. രമണി ടീച്ചറിന്റെ അച്ഛൻ ('സ്ഥലം സ്കൂൾ മാനേജരും കൂടിയാണദ്ദേഹം) പാർട്ടിപ്രവർത്തകർക്കെല്ലാം മൃഷ്ടാന്നം സദ്യ നൽകി. ഞങ്ങളുടെ പാർട്ടിയുടെ താലൂക്ക് കമ്മിററിയും അവസരത്തിനൊത്തുയരുകതന്നെചെയ്തു. പാർട്ടിയുടെ വകയായി മലയടി നിയോജകമണ്ഡലത്തിലെ എല്ലാ ഇടത്തരം കുടുംബങ്ങൾക്കും ഓരോ വേങ്കുഴൽ (ഈററ) വിതരണംചെയ്തു — അടുപ്പിൽ തീ ഊതി പെരുപ്പിക്കാൻ സൗകര്യപ്പെടുംവിധം.

ഹോ! പപ്പു അണ്ണന്റെ അന്നത്തെ പ്രസംഗമാണു പ്രസംഗം. വച്ചുകീറിയില്ലേ, അണ്ണൻ! സ്വതേ കാഴ്ചയിൽ ഒരു പിത്തക്കുറുണ്ടെങ്കിലും, വെടിയുണ്ടകൾപോലല്ലേ പപ്പുഅണ്ണന്റെ വായിൽനിന്നു വാക്കുകൾ ചിതറിത്തെറിച്ചതു്...

ഞങ്ങളുടെ പാർട്ടിയുടെനേതൃത്വത്തിൽ പുതിയ മന്ത്രിസഭാ രൂപീകരണത്തിനു തിരക്കിട്ട ചർച്ചകൾ. പാർട്ടികൾ ഒററയ്ക്കും കൂട്ടായും. എട്ടു കക്ഷികളുൾപ്പെട്ട അഷ്ടമുന്നണിയുടെ മന്ത്രിസഭയിൽ മൊത്തം 16 അംഗങ്ങൾ എന്നാണാദ്യം കേട്ടതു്. ഔപചാരികമായ ചർച്ചകളിൽ എണ്ണം പോരെന്നു തോന്നി, മൊത്തം 21 മന്ത്രിമാരായാലോ? അപ്പോഴും പരാതികൾ, പരിഭവങ്ങൾ. ഞങ്ങൾ മലയടിക്കാർ മന്ത്രിസഭാ രൂപീകരണത്തിനുള്ള നീക്കങ്ങൾ ഉൽക്കണ്ഠയോടെ വീക്ഷിച്ചു നിന്നു. മലയടി എം. എൽ. എ. ഇപ്പോൾ മന്ത്രിയായില്ലെങ്കിൽ ഇനി എപ്പോൾ? പപ്പുഅണ്ണൻ വാതുറന്നൊന്നും മിണ്ടിയില്ല. പക്ഷേ, ആ കള്ളച്ചിരി ഞങ്ങൾക്കാശ്വാസം പകർന്നു.

അവസാനം മന്ത്രിസഭാംഗങ്ങളുടെ എണ്ണം 30 ആയി വർദ്ധിപ്പിച്ചപ്പോൾ ഞങ്ങളുടെ ആശങ്ക നിശ്ശേഷം മാറി.



ഞങ്ങളുടെ പാർട്ടിക്കു 7 മന്ത്രിമാർ! അപ്പോൾപ്പിന്നെ പപ്പുഅണ്ണന്റെ കാര്യത്തിൽ ഇനി സംശയിക്കാനൊന്നുമില്ല. ഞങ്ങൾക്കുത്സാഹമേറി.

നഗരപ്രാന്തത്തിലെ ആ രഹസ്യസങ്കേതത്തിൽ വച്ചുള്ള ആലോചനായോഗത്തിന്റെ ഫലമറിയാൻ, ഞങ്ങൾ — മലയടിക്കാർ മുററത്തും റോഡിലും കൂടിനിന്നു. മണി പന്ത്രണ്ടു, ഒന്നു...വിശപ്പും ക്ഷീണവുമുണ്ടു. എങ്കിലും തീർച്ചയറിഞ്ഞിട്ടു പിരിയാം. അവസാനം രണ്ടുമണിയായപ്പോൾ ഏതാനും നേതാക്കൾ പുറത്തിറങ്ങി. അവരിൽനിന്നറിഞ്ഞിട്ടാകണം, പാർട്ടിയിലെ മന്ത്രിമാരുടെ പേരുവിവരങ്ങൾ. ഞങ്ങൾ മലയടിക്കാരെ സ്തബ്ധരാക്കി — ഒരുനിമിഷം. പിന്നെ ഞങ്ങൾ കാത്തുനിന്നില്ല. മുൻപിൻ നോക്കാതെ പാർട്ടി ഓഫീസിലേക്കു തള്ളിക്കയറി, ഏറെക്കുറെ അക്രമാസക്തരായിത്തന്നെ. ദിഗന്തഭേദിയായ ഞങ്ങളുടെ മുദ്രാവാക്യം വിളികേട്ടു പാർട്ടിയിലെ വൻതോക്കുകൾപോലും കിടുങ്ങിയിരിക്കണം. അവസാനം പപ്പുഅണ്ണൻ മെല്ലെ ഞങ്ങളുടെ അടുത്തെത്തി. അച്ചടക്കമുള്ള ഒരു പാർട്ടി നേതാവിന്റെ പക്വതയോടും വിവേകത്തോടും പപ്പുഅണ്ണൻ ഞങ്ങളെ തടഞ്ഞു, ഉപദേശിച്ചു, ഗുണദോഷിച്ചു.

മൂന്നുമണിക്കുശേഷം വീണ്ടും ആലോചനായോഗം കൂടി. മലയടി എം. എൽ. എ. യാണു മുഖ്യപ്രശ്നം — പാർട്ടി നിർദ്ദേശിച്ച എട്ടുപേരിൽ ആരെയും മാററാൻ നിവൃത്തിയില്ല. പാർട്ടിവിഹിതം ഒൻപതാക്കി വർദ്ധിപ്പിക്കാനും സാദ്ധ്യമല്ല. നേതാക്കൾ വല്ലാത്ത ധർമ്മസങ്കടത്തിലായി. അപ്പോഴാണു പാർട്ടിയിലെ ഒരു താപ്പാനയും മുൻമന്ത്രിയുമായ നേതാവു ബുദ്ധി ഉപദേശിച്ചതു്. എന്തായാലും അണികളിലെ മുറുമുറുപ്പു ഒതുക്കാൻ മൂന്നുനാലു എം. എൽ. എ. മാർക്കു സ്ഥാനം കാണേണ്ടിയിരിക്കുന്നു. മലയടി എം. എൽ. എ. യുടെ കാര്യം ഉടനേ വേണ്ടിയിരിക്കുന്നു. എന്തെങ്കിലുമൊരു കോർപ്പറേഷൻ ഉടനടി രൂപീകരിക്കുക. പോംവഴി അതുമാത്രമേയുള്ളൂ.

ഇപ്പോൾത്തന്നെ സർക്കാർ കോർപ്പറേഷനുകളും ബോർഡുകളും ആവശ്യത്തിലധികമുണ്ടെന്നായി ഒരു വിഭാഗം നേതാക്കൾ. എന്തായാലും മലയടി എം. എൽ. എ. യ്ക്കു വേണ്ടി ഒരു കോർപ്പറേഷൻ ഉടനടി വേണം. പാർട്ടിഅണികളുടെ മനോവീര്യം ചോർന്നുപോകാൻ അനുവദിക്കരുതു്. അവസാനം നേതാക്കൾ ഒററക്കെട്ടായി തീരുമാനമെടുത്തു.

പക്ഷേ, ഇനി ഏതു കോർപ്പറേഷനാണു രൂപീകരിക്കുക? അണ്ടിയും തേങ്ങയും ചക്കയും കക്കയും പാലും മോരും. അങ്ങനെ എത്ര എത്ര കോർപ്പറേഷനുകൾ, ബോർഡുകൾ. ഇനി ഇപ്പോൾ?

ജനനേതാക്കൾ തലപുകഞ്ഞാലോചിച്ചു. സംസ്ഥാനത്തിന്റെ സാമ്പത്തികഭദ്രതയ്ക്കു സഹായകമായ ഒരു ഗവൺമെൻറ് കോർപ്പറേഷൻകൂടി വേണം — വേഗം, ഏററവും വേഗം.

നിലവിലുള്ള കോർപ്പറേഷനുകൾ കൂട്ടത്തിൽ ചിന്താവിഷയമായി:

വനം, കരകൗശലം, സിമൻറ്, എണ്ണപ്പന, പിന്നെ റബ്ബർ, സ്കൂട്ടർ, ഉരുക്ക്, ടൈററാനിയം, പ്ലൈവുഡ്, അഗ്രോ ഇൻഡസ്ട്രീസ് അങ്ങനെ കുറെ. പാലു്, പൈപ്പു്, മീൻ, കള്ളു്, കപ്പൽ, ഖദർ, ബുക്സ്, ഇല, മുള, കയർ, ഔഷധം, ഭവനം, വ്യവസായം, റോഡ് ട്രാൻസ്പോർട്ട്, കുരുമുളക്, അണ്ടി, ഗ്രാമവികസനം, ഫിലിം, ചിട്ടി, ജലമാലിന്യം എന്നിങ്ങനെയും.

ഇനിയും, തുണി, രോമം, മലപ്പടക്കം, അരി, ഉണക്കപ്പുളു്, പട്ടിവളർത്തൽ, ചിരങ്ങ് ചികിൽസ, ബാലചികിൽസ, വിരശല്യം, ധ്വജഭംഗം, ബലാൽസംഗം, ഗുഹ്യരോഗങ്ങൾ, രാഷ്ട്രീയത്തൊഴിൽ വികസനം, പോക്കററടി, പ്രസംഗവികസനം എന്നിങ്ങനെ കാക്കത്തൊള്ളായിരം കോർപ്പറേഷനുകളും ബോർഡുകളും ഇപ്പോൾത്തന്നെയുള്ളപ്പോൾ ഇനി എന്തു്?

തലമൂത്ത നേതാക്കളുടെ ധർമ്മസങ്കടം മനസ്സിലാക്കിയ മലയടി എം. എൽ. എ. തന്നെ അവസാനം പോംവഴി നിർദ്ദേശിച്ചു:

"എനിക്കൊന്നു തോന്നുന്നു. എന്താ മാങ്ങയണ്ടിയായാൽ?"

"ങേ, മാങ്ങയണ്ടിയോ?" അതു രസിക്കാത്തമട്ടിൽ അദ്ധ്യക്ഷൻ തിരക്കി.

"അതെ, മാങ്ങയണ്ടിതന്നെ. മാങ്ങയണ്ടി വികസന കോർപ്പറേഷൻ. ദ മാംഗോ നട്ട്സ് ഡെവലപ്മെൻറ് കോർപ്പറേഷൻ."

സദസ്സിൽ തെല്ലിട നിശ്ശബ്ദത. എല്ലാം കണ്ണുകളും മലയടി എം. എൽ. എ. യുടെ നേർക്ക്. അദ്ദേഹമാകട്ടെ, കാര്യമാത്രപ്രസക്തമായ മുഖഭാവത്തോടെ മററുള്ളവരുടെ പ്രതികരണമാരായുകയാണ്.

"പത്മനാഭൻ കാര്യമായിട്ടാണോ പറഞ്ഞതു്" അദ്ധ്യക്ഷൻ തിരക്കി.

"അതേ, അതിന്റെ ആവശ്യകതയെപ്പററിയും സാദ്ധ്യതകളെപ്പററിയും വേണ്ടത്ര ആലോചിച്ചിട്ടുതന്നെയാണ് ഞാനതു നിർദ്ദേശിച്ചതു്."

തുടർന്നു ചുരുങ്ങിയ വാചകങ്ങളിൽ മാങ്ങയണ്ടി വികസനത്തെപ്പററി അദ്ദേഹം വിശദീകരിച്ചു. പിന്നെ തന്റെ ബുദ്ധിവൈഭവമോർത്തു സ്വയം ചിരിച്ചുപോയി.

മാങ്ങയണ്ടി വെറും ഒരു നിസ്സാരകാര്യമാണോ? ലോകോല്പത്തിമുതൽ ഉയർന്നുവന്നിട്ടുള്ള ചോദ്യമല്ലേ, അണ്ടി മൂത്തതോ മാങ്ങ മൂത്തതോ എന്നതു്? മാത്രമോ, മാനേജരമ്മാവൻ, സ്ത്രീധനംവകയ്ക്കു രമണിക്കു എഴുതിക്കൊടുത്ത ആ മലമുകളിലെ എട്ടരയേക്കർ സ്ഥലത്തു കാടുപിടിച്ചു കിടക്കുന്നതു മാങ്ങയല്ലാതെ പിന്നെ തേങ്ങയാണോ? മാങ്ങയ്ക്കു അണ്ടിയില്ലേ? അതു വികസിക്കണ്ടേ? അണ്ടി വികസിപ്പിക്കുന്നതു ചില്ലറക്കാര്യമാണോ?

പപ്പുഅണ്ണന്റെ ബുദ്ധിവൈഭവം എനിക്കു ശരിക്കും ബോദ്ധ്യപ്പെട്ടതു് അന്നാണ്. ചർച്ചകളും തീരുമാനവുമെല്ലാം കഴിഞ്ഞു സന്ധ്യയ്ക്കു ഗേററിനു പുറത്തുവന്ന പപ്പുഅണ്ണൻ സസ്നേഹം എന്നെ അരി



കിൽ വിളിച്ചുനിറുത്തി പതിഞ്ഞ സ്വരത്തിൽ പറഞ്ഞു:

"കേട്ടോ അനിയാ, അവസാനം നമുക്കു കിട്ടിയതു് അണ്ടിയാണ്, പറങ്കിയല്ല, സ്വന്തം അണ്ടി തന്നെ. പിന്നെ അനിയനറിയാമല്ലോ, ഞാൻ എക്കാലത്തും പാർട്ടിയിൽ അച്ചടക്കത്തോടുകൂടിയേ പെരുമാറിയിട്ടുള്ളൂ. ഇപ്പോൾ പാർട്ടി നിർദ്ദേശിക്കുന്നു, ഞാൻ മാങ്ങയണ്ടി വികസിപ്പിക്കണമെന്ന്. അങ്ങനെയെങ്കിൽ, അങ്ങനെ, എന്താ, ശരിയല്ലേ?"

ഞാൻ തലതല്ലി ചിരിച്ചുപോയി. ഹോ! ഈ അണ്ണന്റെ ഭുത്തി! അപാരം, അപാരം! ഈ അണ്ണനിനി എന്തെല്ലാമായിത്തീരുമോ എന്തോ!

അണ്ണനോടൊപ്പം ഒരു ടൂറിസ്റ്റ് ടാക്സിയിൽ ഞാനും മലയടിയിലേക്കു മടങ്ങി. കാർ അണ്ണന്റെ വീട്ടുമുററത്തു നിന്ന

പ്പോഴ് പുറത്തിറങ്ങിവന്ന രമണിടീച്ചറുടെ വീർപ്പിച്ച മുഖം കണ്ടപ്പോൾ എനിക്കും അങ്കലാപ്പായി.

"എന്താ രമണീ, വല്ലാതെ"—കാറിൽ നിന്നിറങ്ങിയ പപ്പു അണ്ണൻ തിരക്കി.

"ഏയ്, ഒന്നുമില്ല—" ഞങ്ങളെ കണ്ടിട്ടാകണം ടീച്ചർ ഭാവഭേദമെന്യേ തുടർന്നു: "ആറരയ്ക്കു റേഡിയോയിൽ ന്യൂസ് കേട്ടു. മാങ്ങയണ്ടി."

"ങേ, കേട്ടല്ലോ, ങാ, അതാണെന്റെ മിടുക്ക്. അണ്ടിയെങ്കിൽ അണ്ടി." പെട്ടെന്ന് ഞങ്ങളുടെ നേക്കു തിരിഞ്ഞ്,—"അപ്പോ, ശരി, നാളെക്കാണാം."

ഞങ്ങളോടു യാത്രപറഞ്ഞ് അണ്ണൻ പൂമുഖത്തേക്കു കടക്കുമ്പോൾ, അണ്ണന്റെ പ്രിയ ശിഷ്യന്മാരായ ഞങ്ങൾ നാലു മലയടിക്കാർ ടൂറിസ്റ്റ് കാറിന്റെ വാടകയായ 58 രൂപ തികയ്ക്കാൻവേണ്ടി പാടുപെടുകയായിരുന്നു.

"നീയൊന്നു മിണ്ടാതിരിക്കെടീ പെമ്പിറന്നോരേ, മന്ത്രിയാവുന്നതിനെക്കാൾ ഗുണമാണെടീ ഈ കോർപ്പറേഷന്റെ ചെയർമാൻ സ്ഥാനം."

"എന്തോ, എനിക്കൊന്നുമറിഞ്ഞുകൂടാ. പള്ളിക്കൂടം അടയ്ക്കാറായി. വേക്കേഷന് നമുക്കൊന്ന് എവിടെയെങ്കിലും പോണം, പിള്ളേരു കൂടെയുണ്ടെങ്കിലുമില്ലെങ്കിലും."

"ഓ, ഇത്രേ ഉള്ളോ? നിന്റെ വിചാരം ഞാനിതൊന്നും ആലോചിച്ചില്ലെന്നായിരിക്കും. എടീ മരമണ്ടീ, വാദ്ധ്യായനീ, മാങ്ങയണ്ടിയുടെ ഗുണം നിനക്കറിയാമോടീ?"

"പിന്നെ പിന്നെ, മാങ്ങയണ്ടിയെപ്പറ്റി വല്ലവർക്കും വല്ലതുമറിയാമോ?"

"ങാ, എന്നാലേ, നിനക്കൊരു പുക്കാറിഞ്ഞുകൂടാ. ഈ മാങ്ങയൊണ്ടല്ലോ, നമ്മുടെ മാവ്; ഇതു കേരളത്തിന്റെ മാത്രമല്ലെടീ മറയീ. ഇന്നലെ, പിന്നെ, രമണിയുറങ്ങിയതിനുശേഷം ഞാനെൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക മുഴുവൻ ... " പിന്നെ, രമണിയുറങ്ങിയതിനുശേഷം ഞാനെണീറ്റ് ലൈറ്റിട്ട് വിശ്വവിജ്ഞാനകോശം മുഴുവൻ പരിശോധിച്ച് അതു കണ്ടുപിടിക്കുകയായിരുന്നു."

"ഏതു്? എന്തിന്?"

"ങാ, അതൊക്കെപ്പറയാം, നീയൊരു കാര്യം ചെയ്യ് രണ്ടാഴ്ച കഴിയുമ്പോൾ, സ്കൂളടയ്ക്കുമല്ലോ. പിള്ളേരൊന്നും വേണ്ട, അതൊരു രസമില്ല. രമണി അമേരിക്കയ്ക്കു പോകാൻ ഒരുങ്ങിക്കോ."

"ങേ, അമേരിക്കയ്ക്കോ? എന്താ മനുഷ്യാ കിറുക്കുണ്ടോ?"

"ങ്, കിറുക്കുണ്ട്, കാണിച്ചുതരാം—"

"ശ്ശേ എന്താണിതു്? വെട്ടാവെളുക്കുമ്പം. അതാ, പുറത്താരോ വന്നെന്നു തോന്നു."

രാവിലെ എം. എൽ. എ. യുടെ വീട്ടുമുറ്റത്തെത്തിയ ഈയുള്ളവൻ ആ സംഭാഷണം കേട്ടു് അല്പം ഒതുങ്ങി മാറിനിന്നു. മെല്ലെ അണ്ണൻ പുറത്തുവന്നു.

"ങ, അനിയനോ, ശരി പോകാം."

വഴിനീളെ എനിക്കറിയാവുന്ന സക്കാർ വിജ്ഞാനം ഞാൻ അണ്ണനു വിളമ്പിക്കൊടുത്തു തുടർന്നു, നഗരത്തിലെത്തിയപ്പോൾ എന്റെ സുഹൃത്തിനെ അണ്ണന് പരിചയപ്പെടുത്തി. ഇത്തരം കാര്യങ്ങളിൽ ഒരു 'ചെകീരി'യാണദ്ദേഹം. സക്കാരാപ്പീസിലെ നൂലാമാലപിടിച്ച എഴുത്തുകുത്തുകളിൽ വിദഗ്ധൻ. പിന്നെ ഞങ്ങൾ മൂവരും ഗൗരവമായി ചിന്തിച്ചു—അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പരിഹാരമാർഗ്ഗങ്ങൾ. ഞങ്ങളുടെ തീരുമാനപ്രകാരം എന്റെ ആ സുഹൃത്ത് അന്നുതന്നെ വിശദമായ "പ്രപ്പോസൽസ്" എഴുതിത്തയ്യാറാക്കി.

വെറും ഒരു ലോവർ ഡിവിഷൻ ക്ലാക്കായ എന്നെ, 'മാംഗോ നട്ട്സ് ഡെവലപ്മെൻറ് കോർപ്പറേഷൻ' ചെയർമാന്റെ പി. എ. ആയി നിയമിച്ച് ഉത്തരവ് കിട്ടിയപ്പോഴും ഞാനൊന്നുമറിഞ്ഞില്ലെന്നു നടിച്ചു. അന്യർ സംശയിച്ചാലോ? പിന്നെ, 'പ്രപ്പോസൽസ്' എഴുതിത്തയ്യാറാക്കിയ എന്റെ സുഹൃത്ത് ദാമോദരനെ ഓഫീസ് മാനേജരായി നിയമിച്ചപ്പോഴും ആർക്കുമൊന്നും പിടികിട്ടിയില്ല.

പുതിയ ഗവണ്മെന്റ്, മാങ്ങയണ്ടി വികസന കോർപ്പറേഷനിലെ മെമ്പർമാരായി ഏഴുപേരെ നിയമിച്ചുകൊണ്ട് ഉത്തരവു പുറപ്പെടുവിച്ചു. അഞ്ചുപേർ ഭരണകക്ഷിയിൽപ്പെട്ട അറിയപ്പെടുന്ന നേതാക്കൾ, ഫിനാൻസ് സെക്രട്ടറിയും കൃഷിവകുപ്പ സെക്രട്ടറിയുമാണ്. മറ്റംഗങ്ങൾ.

ദാമോദരൻ തയ്യാറാക്കിയ 'പ്രപ്പോസൽസ്' ആദ്യത്തെകമ്മിറ്റിയോഗത്തിൽ ത്തന്നെ ചർച്ചയ്ക്കുവച്ചു. നോട്ടിന്റെ രത്നച്ചുരുക്കം ഇങ്ങനെയാണ്:

"1889-ൽ അമേരിക്കൻ ഐക്യനാടുകളിലെ കൃഷിവകുപ്പ്, ഇന്ത്യയിലാദ്യമായി ഉല്പാദിപ്പിച്ച ഒട്ടുമാങ്ങ ഫ്ളോറിഡയിൽ നട്ടുവളർത്തുന്നതിൽ വിജയിച്ചു. പിന്നീട് അമ്പതാളം ജാതി മാവുകൾ അമേരിക്കയിൽ നട്ടുപിടിപ്പിക്കുകയുണ്ടായി. ക്രമേണ അമേരിക്കൻ ഭൂഖണ്ഡത്തിലെ ഉഷ്ണമേഖലാ പ്രദേശങ്ങളിലേക്ക് ഈ മരം വ്യാപിച്ചു.

അതിനും വളരെ മുൻപ്, ഹർഷവർദ്ധനന്റെ കാലംമുതല്ക്കേ ഇന്ത്യയിൽ മാവുകളുണ്ടായിരുന്നുവെന്നും റിപ്പോർട്ടിൽ സൂചിപ്പിച്ചിരുന്നു. പ്രാചീന ഭാരതത്തിലെ ആമ്രഫലവും കാളിദാസന്റെ ശാകുന്തളത്തിലെ ചൂതവൃക്ഷവും നവമാലികയുമെല്ലാം റിപ്പോർട്ടിൽ വിശദമായി ചർച്ച ചെയ്യപ്പെട്ടു. ഉഷ്ണമേഖലാ പ്രദേശങ്ങളിൽ മാവുകൃഷിക്കുള്ള അനന്തസാദ്ധ്യതകളെപ്പറ്റി റിപ്പോർട്ടിൽ അനേകം ഖണ്ഡികകളിൽ വിവരിച്ചു.

ഇന്ത്യയിൽ പൊതുവേയും, കേരളത്തിൽ പ്രത്യേകിച്ചും മാവുകൃഷി, ക്ഷയോന്മുഖമായിക്കൊണ്ടിരിക്കുമ്പോൾ, അമേരിക്കൻ ഐക്യ നാടുകളിലെ ഫ്ളോറിഡയിൽ പിന്നീടാരംഭിച്ച മാവുകൃഷി, ഉത്തരോത്തരം അഭിവൃദ്ധിപ്പെടുകയാണെങ്കിൽ, അതിന്റെ കാരണമാരായേണ്ടതു് 'മാംഗോ നട്ട്സ് ഡെവലപ്മെൻറ് കോപ്പറേഷൻ' ചെയർമാന്റെ പ്രാഥമിക ചുമതലയാണല്ലോ.

ഈ സാഹചര്യത്തിലാണ്, ഒന്നരമാസം നീണ്ടുനിൽക്കുന്ന ഒരു അമേരിക്കൻ പഠന പര്യടനത്തിനുവേണ്ടി എം. എൻ. ഡി. സി. (മാംഗോനട്ട്സ് ഡെവലപ്മെൻറ് കോർപ്പറേഷൻ) ചെയർമാൻ ഗവണ്മെൻറിന്റെ അനുവാദത്തിന് അപേക്ഷിച്ചതു്. എം. എൻ. ഡി. സിയുടെ ചെയർമാൻ, ചെയർമാന്റെ പി. എം. ആയ ഈയുള്ളവൻ (ഓഫീസ് മാനേജർ ദാമോദരനെ ഞാൻ തഴഞ്ഞുവെന്ന ദുരാരോപണം തികച്ചും അടിസ്ഥാനരഹിതമാണ്. ചെയർമാൻ തഴഞ്ഞതാണെന്നും പറയാവതല്ല. അങ്ങനെ സംഭവിച്ചുപോയെന്നേ ഇപ്പോൾ പറയാനാവൂ), ഡയറക്ടർ ബോർഡ് മെമ്പർമാരിൽ രണ്ടുപേർ (ഭരണമുന്നണിയിൽ കൂടുതൽ പ്രാതിനിധ്യമുള്ള രണ്ടു കക്ഷികളുടെ പ്രതിനിധികൾ), ധനകാര്യവകുപ്പ് സെക്രട്ടറി (കൃഷിവകുപ്പ് സെക്രട്ടറിയെ തഴഞ്ഞതു ധനകാര്യവകുപ്പാണെന്ന ആരോപണത്തിന് മറുപടിയില്ല) എന്നിങ്ങനെ ഒരു അഞ്ചംഗ പഠനപര്യടനസംഘം അമേരിക്കൻ ഐക്യനാടുകളിലേക്കു പുറപ്പെടാൻ തയ്യാറെടുപ്പുതുടങ്ങി. പിന്നെ, രമണി ടീച്ചർ ബോർഡ് ചെയർമാന്റെ ധർമ്മദാരങ്ങളാണല്ലോ. അവരുടെ ചെലവ് സക്കാർ വഹിക്കുമോ ഇല്ലയോ എന്നതു മറ്റൊരു പ്രശ്നം.

അപ്പോഴുണ്ട മറ്റൊരു ഗ്രഹപ്പിഴ! പ്രസ്തുത അപേക്ഷയിന്മേൽ, സെക്രട്ടേറിയറ്റിലെ കൃഷിവകുപ്പിലെ ഏതോ ഒരു അസിസ്റ്റൻറ് പയ്യൻ കേറിയൊരു കൊത്ത്! ഒരു ഉടക്ക്—മാവ് കേരളത്തിലും ഇന്ത്യയിലും സർവ്വസാധാരണമാണെന്നിരിക്കേ വൻപിച്ച വിദേശനാണയം ചെലവാക്കി ഇത്തരമൊരു പഠന സംഘം അമേരിക്കയിൽ പോകേണ്ടതുണ്ടോ എന്ന് പുനഃപരിശോധിക്കേണ്ടതാണത്രേ. സെക്രട്ടേറിയറ്റ് അസിസ്റ്റൻറിന്റെ പ്രസ്തുത നോട്ടിന്റെ ചുവട്ടിൽ ബന്ധപ്പെട്ട സെക്ഷൻ ഓഫീസറും അണ്ടർസെക്രട്ടറിയും ചുമ്മാ 'ശ്രു' വരച്ചതേയുള്ളൂ (കാട്ടിലെ തടി, തേവരുടെ ആന!) ഡെപ്യൂട്ടി സെക്രട്ടറിയും തഥൈവ. ജോയിന്റ് സെക്രട്ടറി ഒന്നുകൂടി എഴുതിച്ചേർത്തു. "ദി പ്രൊപ്പോസൽ മേ ബി റെവ്യൂവ്ഡ്" ഫയൽ കൃഷിവകുപ്പു സെക്രട്ടറിക്ക് സമർപ്പിക്കപ്പെട്ടു.

മോങ്ങാനിരുന്ന നരിയുടെ തലയിൽ തേങ്ങാവീണതുപോലായി കാര്യങ്ങൾ. വിദേശ പഠനപര്യടന സംഘത്തിൽനിന്ന് ഡയറക്ടർ ബോർഡ് അംഗമായ തന്നെ, തഴഞ്ഞ കൊതിക്കെറുവോടെ കഴിയുന്ന കൃഷിവകുപ്പു സെക്രട്ടറിക്ക് പകപോക്കാൻ സുവർണ്ണാവസരം! ങാ, ഹാ അങ്ങിനെയോ? എന്നാൽ കാണട്ടെ!

"കേരളത്തിൽ സർവ്വസാധാരണമായ മാവുകൃഷിയെപ്പറ്റി പഠിക്കാൻ വിദേശപര്യടനത്തിനൊരുങ്ങുന്നതു് ശുദ്ധ അനാവശ്യമാണെന്നും, നിലവിലുള്ള സാമ്പത്തിക പ്രതിസന്ധിയിൽ ഇത്തരം പാഴ്ച്ചെലവുകൾ ഒഴിവാക്കേണ്ടതാണെന്നും ഒറ്റനോട്ടത്തിൽത്തന്നെ മനസ്സിലാക്കാവുന്നതാണ്"—കൃഷിവകുപ്പു സെക്രട്ടറിയുടെ നോട്ടോടുകൂടി ഫയൽ വകുപ്പുമന്ത്രിയുടെ മേശപ്പുറത്തേക്ക്.

ഒന്നിനെപ്പറ്റിയും വലിയ വിവരമൊന്നുമില്ലാത്ത പാവം, വകുപ്പുമന്ത്രി, ഫയലിൽ 'ശ്ശ' വരച്ച് അംഗീകരിച്ചു—നന്മയ്ക്കായാലും തിന്മയ്ക്കായാലും.

ദിവസങ്ങളും ആഴ്ചകളും കഴിഞ്ഞും സ്കൂളടച്ചു. രമണിടീച്ചർ യാത്രയ്ക്കൊരുങ്ങി ഇരിപ്പായി. പക്ഷേ, യാത്രാനുമതി കിട്ടണ്ടേ?

കാര്യം തിരക്കിച്ചെന്ന ചെയർമാൻ, ഫയലിന്റെ 'വശക്കേടായ പോക്ക്' മനസ്സിലാക്കിയപ്പോൾ, കലിതുള്ളിപ്പോയി. ക്ഷണത്തിൽ, പാർട്ടിയുടെ സ്റ്റേറ്റ് സെക്രട്ടറിയെ ഫോണിൽ വിളിച്ച് ക്ഷുഭിതനായി സംസാരിച്ചു. സ്റ്റേറ്റ് സെക്രട്ടറി, ഞൊടിക്കുള്ളിൽ ചീഫ് മിനിസ്റ്ററുമായി ബന്ധം പുലർത്തി. മലയടി എം.എൽ.എ.യും എം. എൻ. ഡി. സി. ചെയർമാനുമായ ശ്രീ. പത്മനാഭനെ പിണക്കിവിടുന്നതു് ഇന്നത്തെ രാഷ്ട്രീയ സാഹചര്യത്തിന് അപകടം! അദ്ദേഹം മുന്നറിയിപ്പു നൽകി.

കാര്യങ്ങളുടെ ഗുരുതരാവസ്ഥ മനസ്സിലാക്കിയ മുഖ്യമന്ത്രി ഉടനെതന്നെ, തന്റെ കൂട്ടുകക്ഷി മന്ത്രിസഭയിലെ കൃഷിവകുപ്പു മന്ത്രിയെ ഫോണിൽ വിളിച്ചു സംസാരിച്ചു. പാവം കൃഷിമന്ത്രി വാപിളർന്നിരുന്നുപോയി. താഴെനിന്നും വരുന്ന ഫയലിലെല്ലാം 'ശ്ശ' വരയ്ക്കാനേ ആ പ്രൈവറ്റ് സെക്രട്ടറി ഉപദേശിച്ചിരുന്നുള്ളൂ. ഇതിപ്പോൾ വല്ലാത്ത പുലിവാലായല്ലോ. മുഖ്യൻ ആകെ കോപിച്ചിരിക്കുന്നു! തന്റെ സ്ഥാനത്തു കയറിക്കൂടാൻ തക്കം പാർത്തിരിക്കുന്ന 'മറ്റവൻ' ഇതു വല്ലതുമറിഞ്ഞാൽ?

എന്തായാലും അവസാനം മുഖ്യമന്ത്രി തന്നെ നേരിട്ട് ഫയൽ വരുത്തി ഉത്തരവിട്ടു. അങ്ങനെ 'മാങ്ങയണ്ടി' വികസന കോർപ്പറേഷന്റെ പഠന പര്യടനസംഘം, അവസാനം അമേരിക്കയിലേക്കു പുറപ്പെട്ടു.

ആനന്ദകരമായ വിദേശപര്യടനം കഴിഞ്ഞ്, രണ്ടുമാസത്തിനുശേഷം, നാട്ടിൽ മടങ്ങിയെത്തിയപ്പോഴാണ്, മലയടി എം.എൽ.എ. യും ധർമ്മപത്നിയും അന്ധാളിച്ചുപോയതു്. യാത്ര പുറപ്പെട്ടപ്പോഴുള്ള രാഷ്ട്രീയസാഹചര്യമല്ലിപ്പോൾ. സ്ഥിതിഗതികൾ നാൾക്കുനാൾ വഷളായിക്കൊണ്ടിരിക്കുകയാണ്. കൂട്ടമന്ത്രിസഭയിലെ ഘടകകക്ഷികൾ അന്യോന്യം കുറ്റപ്പെടുത്തുകയാണ്. നിസ്സാരകാര്യങ്ങൾ ഊതിപ്പെരുക്കി രാഷ്ട്രീയ പ്രതിസന്ധിക്ക് കളമൊരുക്കുന്നു. ആരും, ആരെയും, എപ്പോഴും, കാലുവാരാം, മറിച്ചിടാം. എന്തും സംഭവിക്കാം.

"നിങ്ങളെന്തൊരു് മനുഷ്യനാണ്. ഉള്ള നേരംകൊണ്ടു വല്ലതും—" രമണി ടീച്ചർ ഭർത്താവിനെ കുറ്റപ്പെടുത്തി.

"രമണി എന്താണിപ്പറയുന്നതു്. നമ്മളങ്ങായിരുന്നില്ല്യോ? ഇതു വല്ലതും നമ്മളറിഞ്ഞോ. ശ്ശേ—"

"ഓ, മതിമതി, ഇനീം ഉള്ള സമയം



കളയാതെ വല്ലതും നോക്കണം. മൂത്തവളെയെങ്കിലും ഉടനെ കെട്ടിച്ചയയ്ക്കണം."

"അതേ, വേണം. അതിന്, ഇനി ഇപ്പോൾ—?"

"ഛേ, ഇന്നാളില് പറഞ്ഞില്യോ. നിങ്ങളുടെ ആപ്പീസില് നാല് ക്ലാർക്കന്മാരേം രണ്ടു ടൈപ്പിസ്റ്റിനേം ഒരു ശിപായിയേം ഒരു ഡ്രൈവറേം ഉടനേ നിയമിക്കണമെന്ന്—" ഭാര്യ ഓർമ്മപ്പെടുത്തി.

"ഓ, ഉള്ളതാണല്ലോ. അപ്പഴേ അനിയനിങ്ങോട്ട് അടുത്തിരുന്നേ—" ചെയർമാൻ എന്നെ അടുത്തേക്ക് ക്ഷണിച്ചു. പിന്നെ ഞങ്ങൾ മൂവരും ഏറെനേരം ഗൂഢമായി ആലോചിച്ചു.

അന്നു രാത്രി എനിക്ക് ഉറക്കം വന്നില്ല. എം. എൻ. ഡി. സി. യിലേക്ക് ഉടനടി സ്റ്റാഫിനെ നിയമിക്കേണ്ടതുണ്ട്. നിയമനത്തിനുവേണ്ടി കാത്തുകിടക്കുന്ന ഉദ്യോഗാർത്ഥികൾക്കും രക്ഷാകർത്താക്കൾക്കും പഞ്ഞമില്ല. പക്ഷേ, അതു മാത്രം പോരല്ലോ.

ഭാവി പരിപാടികളെപ്പറ്റി ചിന്തിച്ചു ചിന്തിച്ചങ്ങനെ കിടന്നപ്പോഴാണ് പെട്ടെന്ന് ബുദ്ധി ഉദിച്ചതു്.

കശുവണ്ടി വികസനത്തിന് ഇപ്പോൾത്തന്നെ ഒരു കോർപ്പറേഷനുണ്ടല്ലോ. ആ മേഖലയിൽ എന്നും പ്രശ്നങ്ങളാണ്, വേണ്ടത്ര തോട്ടണ്ടി ലഭ്യമല്ല! കശുവറ്റപ്പ്, നീണ്ടകാലത്തെ തൊഴിലില്ലായ്മ, മറ്റനേകം പ്രശ്നങ്ങൾ.

ആവശ്യത്തിന് തോട്ടണ്ടി ലഭിക്കാത്തതാണല്ലോ കശുവണ്ടി വ്യവസായമേഖലയിലെ മുഖ്യപ്രശ്നം. അതു് പെട്ടെന്നൊന്നും പരിഹരിക്കാവുന്നതുമല്ല. പുതുതായി കശുവണ്ടിത്തോട്ടങ്ങൾ വച്ചുപിടിപ്പിക്കാൻ സക്കാർ വൻതോതിൽ ധനസഹായവും നൽകുന്നുണ്ടല്ലോ. എല്ലാം വൃഥാ വ്യായാമമല്ലേ? അതിനേക്കാൾ എത്രയോ പ്രയോജനപ്രദമായിരിക്കും മാവിൻതോപ്പുകൾ വച്ചുപിടിപ്പിക്കുന്ന കർഷകർക്ക് വ്യാപകമായ സഹായധനം ഏർപ്പെടുത്തുകയെന്നതു്.

മാത്രമോ? മാവ് കേരളത്തിന്റെ വൃക്ഷമല്ലേ? (അമേരിക്കയിൽ പഠനപര്യടനം നടത്തിയ കാര്യം വേറെ. അതൊക്കെ കഴിഞ്ഞില്ലേ?) എന്നാൽ കശുഅണ്ടിയോ? അതു 'വരത്ത'നല്ലേ? പറങ്കികൾ—പോർട്ടുഗീസുകാർ—പോർട്ടുഗലിൽ നിന്നു കൊണ്ടുവന്ന് മുളപ്പിച്ച പറങ്കിമാവുണ്ടോ, കേരളത്തിൽ അഭിവൃദ്ധി പ്രാപിക്കുന്നു?

ഈ സാഹചര്യത്തിൽ, കൂടുതൽ സ്ഥലത്തു് നാട്ടുമാവുകളും ഒട്ടുമാവുകളും വച്ചുപിടിപ്പിച്ചേ മതിയാവൂ. കൂടാതെ, ഇപ്പോൾ അനാവശ്യമായി കശുമാവു കൃഷി ചെയ്യുന്ന സ്ഥലങ്ങൾ വെട്ടിത്തെളിച്ച്, പകരം നല്ലയിനം മാവിൻതൈകൾ വച്ചുപിടിപ്പിക്കേണ്ടതുമാണ്. മാത്രമല്ല, മാവിൻതോട്ടങ്ങൾ വച്ചുപിടിപ്പിക്കുന്ന ഇടത്തരം കൃഷിക്കാർക്ക് വൻതോതിൽ സഹായധനം നൽകേണ്ടതുമുണ്ട്.

പുതിയ കണ്ടുപിടിത്തവുമായി രാവിലെതന്നെ ഞാൻ ചെയർമാനെ കണ്ടു. എല്ലാം വിശദമായി പറഞ്ഞു കേൾപ്പിച്ചു. എന്റെ പുതിയ നിർദ്ദേശങ്ങൾ ചെയർമാനെക്കാൾ ഏറെ ഇഷ്ടപ്പെട്ടതു് രമണി ടീച്ചർക്കും അവരുടെ അച്ഛനുമാണ്. ടീച്ചറിന്റെ ഷെയറായി എട്ടരയേക്കർ മൊട്ടക്കുന്നുണ്ട്; അവരുടെ അച്ഛന്റെ വകയായി മറ്റൊരു നാലേക്കറും. മറ്റൊന്നും വളരാത്ത ആ കുന്നും പ്രദേശങ്ങളിൽ മാവു കൃഷിക്ക് സബ്സിഡി കിട്ടിയാൽത്തന്നെ നല്ലൊരു തുകയാവും.

പപ്പുഅണ്ണൻ ചിന്തിച്ചതു് മറ്റൊരു വഴിക്കാണ്. മാവിൻ തോപ്പു വച്ചുപിടിപ്പിക്കാൻ സന്നദ്ധരായി ആയിരക്കണക്കിനാളുകൾ മുന്നോട്ടുവരും. അതുപോലെ കശുമാവ് കൃഷിക്ക് നിലവിലുള്ള സഹായധനം നിറുത്തലാകാതിരിക്കാൻ വേണ്ടി എന്തും മുടക്കാൻ തയ്യാറുള്ളവരും ധാരാളമുണ്ടാവാം. ഈ രണ്ടു കൂട്ടരേയും വേണ്ടവിധം കൈകാര്യം ചെയ്യാൻ കഴിഞ്ഞാൽ? അതിന്റെ അനന്ത സാദ്ധ്യതകളോർത്തു് അദ്ദേഹം പുളകം കൊണ്ടു. രമണി ടീച്ചറിന്റെ ബുദ്ധിയിൽ

(ശേഷം 43-ാം പേജിൽ)

ഇന്ത്യൻ സാഹചര്യത്തിൽ അനുഭവപ്പെടുന്ന അന്യഥാബോധത്തിന്റെ തീവ്രമായ ആവിഷ്കരണമാണ് ഉത്തരായനം. പടിഞ്ഞാറുനിന്ന് അനുകരിച്ചുകൊണ്ടുവന്ന ദർശനമോ ജീവിതവീക്ഷണമോ അല്ല ഉത്തരായനത്തിന്റെ മുഖമുദ്ര. ഏതെല്ലാമോ കമ്പനികൾക്കുവേണ്ടി എന്തൊക്കെയോ വസ്തുക്കൾ ഉല്പാദിപ്പിച്ചുവിടുകയും, എന്നിട്ട് 'ഞങ്ങളിതൊന്നുമറിഞ്ഞില്ല' എന്നോർത്തു ജീവിക്കേണ്ടിവരികയും ചെയ്യുന്ന ആളുകളുടെ കഥയാണ് ഇതു്. കാഫ്കയുടെ ട്രയൽ, കാസ്റ്റിൽ എന്നീ നോവലുകളിലെ പാത്രങ്ങളുടേതിനെക്കാൾ പൊരിയുന്ന അനുഭവങ്ങളുള്ള കഥാപാത്രങ്ങൾ.

ആരോ വെട്ടിയ പാതയിലൂടെ നടന്നുപോകുന്ന ഒരു മനുഷ്യൻ. മരിച്ചുകൊണ്ടേയിരിക്കുന്ന ആ മനുഷ്യൻ ജീവിതത്തിന്റെ ഒരു ബിന്ദുവിൽവച്ച്, നിയമാനുസൃതം പ്രവർത്തിക്കുന്ന ബുദ്ധിക്കും ശരീരത്തിനും അപ്പുറം മറ്റെന്തോ ആണ് താനെന്ന ബോധത്തിൽ തടഞ്ഞുവീഴുന്നു. ഈ വീഴ്ച ഒരു ഇന്ത്യൻ യാഥാർത്ഥ്യമാണ്. ഒരു ഇന്ത്യക്കാരന്റെ അന്യതാബോധമാണ്.

# ഉത്തരായനം

## നോവൽ
## പതിമ്മൂന്ന്

ആനന്ദ്

“അതെ അവിടെയാണ് നിങ്ങൾക്കൊക്കെ തെറ്റു പറ്റുന്നതു്. അതു പറയാനുള്ള സ്വാതന്ത്ര്യമെനിക്കു തരൂ,” എന്നെ പരിശോധിച്ച ആദ്യത്തെ സ്പെഷ്യലിസ്റ്റിന്റെ മുമ്പിലെന്നപോലെ എനിക്കു നിയന്ത്രണം വിട്ടുപോയി. അക്കാഡമിക്കോ എക്സ്പെരിമെന്റലോ ആയ മണ്ഡലങ്ങളിൽനിന്ന് നിങ്ങൾക്കൊക്കെ ഒരിക്കൽ പുറത്തുവരേണ്ടിവരും. ജീവിക്കുന്ന മനുഷ്യരെനോക്കി പഠിക്കേണ്ടിവരും. ഒന്നല്ല, ആയിരക്കണക്കിനു പേരെ. കടന്നുപോകുന്നവരെല്ലാം പട്ടാളംപോലെ ഒരേ താളമാണ് ചവിട്ടുന്നതെന്ന് ഒരു കരുടനേ മനസ്സിലാകൂ എന്നതാണ് ദുഃഖകരം. താളത്തിലെ താളപ്പിഴ വിളിച്ചോതാൻ, അറിവില്ലാത്ത കുട്ടി വേണ്ടിവരുന്നുവെന്നതും. ആർക്കറിയാം ഡോക്ടർ, എവിടെയോ ഒരു മഹാമാരിയുടെ രോഗാണുക്കൾ ഒളിച്ചിരിക്കുന്നില്ലെന്ന്? അവ നമ്മുടെ മീതെ ചാടിവീഴാൻ തയ്യാറെടുക്കുകയില്ലെന്ന്? മനുഷ്യർ ഒന്നൊന്നായി മരിച്ചു വീണേക്കാം. വിഷബാധയേറ്റ ലോക്കസ്റ്റുകളെപ്പോലെ, പൊള്ളയായിപ്പോകുന്ന നെഞ്ചിൽ കൈവച്ച്, നിന്നുപോയ ഹൃദയത്തെ ചലിപ്പിക്കാനാകാതെ, വഴിയിലും വീട്ടിലും ഫാക്ടറിയിലും. രാജ്യങ്ങളും വൻകരകളും കാലിയായിപ്പോകും. രക്തവും മാംസവുമുള്ള മനുഷ്യർ വസിച്ചിരുന്നിടത്ത് തുരുമ്പു പിടിച്ച ഫാക്ടറികൾ അവശേഷിക്കും. ഞാനായിരിക്കുമോ അതിന്റെ ആദ്യത്തെ ഇര? നിങ്ങളായിരിക്കുമോ അതു കണ്ടുപിടിക്കാൻ പോകുന്ന ആദ്യത്തെ ഡോക്ടർ? നിങ്ങളുടെ പ്രയത്നത്തിനു പകരമായി വൈദ്യശാസ്ത്രം അതിന് നിങ്ങളുടെ പേര് കൊടുക്കും... ഓ, ക്ഷമിക്കൂ ഡോക്ടർ, ഞാൻ വ്യസനിക്കുന്നു. ആർക്കും ഇഷ്ടമുള്ള കാര്യമല്ല സ്വന്തം പേരു് ഒരു രോഗത്തിന് കൊടുക്കുന്നതു്. എത്ര വലിയ രോഗമായാലും, എത്രയും ശക്തവും ആർക്കും കീഴടക്കാനാകാത്തതും... ഡോക്ടർ ഞാനൊരു കാര്യം ചോദിക്കട്ടെ? ഹോപ്കിൻ ഹോപ്കിൻസ് എന്ന ആളുടെ രോഗത്തിന്റെ പേരെന്തായിരുന്നു?

“ഹോപ്കിൻ ഹോപ്കിൻസോ?” ഹോപ്കിൻ ഹോപ്കിൻസിന്റെ കഥയുള്ള പേജിൽവച്ച വിരലുമായി ഞാൻ അപ്പോഴും കൈയിൽ പിടിച്ചിരുന്ന ‘ക്ലിനിക്കൽ മെത്തേഡ്സ്’ എന്ന പുസ്തകത്തിന്റെ നേരെ ഡോക്ടർ തുറിച്ചുനോക്കി.

“ഓ, സാരമില്ല, സാരമില്ല. എന്നോട് ക്ഷമിക്കൂ. ഞാൻ എന്തെല്ലാമോ പറഞ്ഞുപോകുന്നു.” പുസ്തകം മേശപ്പുറത്തുവച്ച്, വിറയ്ക്കുന്ന കൈകളോടും, തുടർച്ചയായി സംസാരിച്ചതിനാൽ ശ്വാസം കിട്ടാതെ കിതച്ചുകൊണ്ടും ഞാൻ ഇരുന്നു.

ഡോക്ടർ എന്നെ വിശ്രമിക്കാൻ അനുവദിച്ചു. അയാളുടെ കൈകൾ മേശപ്പുറത്തെ മഞ്ഞക്കവറിൽ ജീവനറ്റതുപോലെ ഉറച്ചിരുന്നു. മുഖത്തുനിന്ന് വികാരങ്ങൾ വാർന്നുപോയി. ശാന്തവും ഉറച്ചതുമായ ശബ്ദത്തിൽ, എന്റെ മുഖത്തുതന്നെ നോക്കിക്കൊണ്ട് അയാൾ പറയാൻ തുടങ്ങി: “എനിക്കു് നിങ്ങളുടെ ആശങ്ക മനസ്സിലാക്കാൻ സാധിക്കുന്നുണ്ട്. നിങ്ങളുടേതുപോലുള്ള അവസ്ഥയിൽ ഈ വിഭ്രാന്തി സാധാരണമാണ്. പക്ഷേ, ഒരു കാര്യം നിങ്ങൾ മനസ്സിലാക്കണം.” അയാളുടെ ശബ്ദം പെട്ടെന്ന് പൊങ്ങി: “നിങ്ങളുടെ കാര്യത്തിൽ ഞങ്ങൾ ഒരിക്കലും ഉപേക്ഷ കാണിച്ചിട്ടില്ല. നിങ്ങളെ ഒരിക്കലും ഞങ്ങൾ നിസ്സാരമായി എടുത്തില്ല. നിങ്ങൾക്കറിയില്ല, നിങ്ങളെ എത്ര കൊല്ലമായി ഞങ്ങൾ പഠിക്കാൻ തുടങ്ങിയിട്ടെന്ന്.” പിന്നീട് വീണ്ടും താണ ശബ്ദത്തിൽ: “തന്നെയുമല്ല, ഞങ്ങളുടെ പരീക്ഷണങ്ങളൊന്നും പരാജയങ്ങളുമായിരുന്നില്ല. അവ ഒന്നും തെളിയിച്ചില്ലെന്ന് നിങ്ങൾക്കു തോന്നുന്നു. വാസ്തവം മറിച്ചാണ്. അവ ഓരോന്നും ഒരു കാര്യം കൂടുതൽ കൂടുതൽ വ്യക്തമാക്കി. ഈ റിപ്പോർട്ടുകളെല്ലാം പിന്നെയും പിന്നെയും അതുതന്നെ പറയുന്നു: നിങ്ങളിൽ ബാഹ്യലോകം കത്തിവച്ചതോ, അതുമായുള്ള സമ്പർക്കത്താൽ സംക്രമിച്ചതോ ആയ ഒന്നുമില്ല. നിങ്ങളിൽ മറ്റു മനുഷ്യരിൽ ഇല്ലാത്ത ഒന്നുമില്ല. ട്യൂമറുകളോ ടിഷ്യൂ ചെയ്ഞ്ചസ്സോ ഇല്ല. രോഗാണുക്കളില്ല. വ്രണങ്ങളില്ല. അൾസറുകളില്ല. നിങ്ങളുടേതു് ഒരു രോഗമല്ല. നിങ്ങളുടേതു് ഒരു ന്യൂനതയാണ്. വൈകല്യം. അഭാവം, അപര്യാപ്തത...”

അയാളുടെ ശബ്ദം കുറഞ്ഞുകുറഞ്ഞു് ഇല്ലാതായി. എന്റെ നേരെയുള്ള നോട്ടം മാകട്ടെ രൂക്ഷമാകാനും എന്നിൽ തിരിയുളികൾപോലെ പൂഴ്ന്നിറങ്ങാനും തുടങ്ങി. ഞാൻ വിറച്ചുപോയി. ഒരു മന്ത്രവാദിയെപ്പോലെ പുരികെടുത്തു് അയാൾ എന്നെ ഇടവും വലവും അടിക്കുമോ? ബാഹ്യലോകത്തിൽനിന്ന് സംക്രമിക്കാത്തതു്. എന്നിൽത്തന്നെയുള്ളതു്... അയാളുടെ വിരൽ എന്റെ നേരെയാണു ചൂണ്ടുന്നതു്. വാടാ, പുറത്തുവാടാ, നിന്റെ കള്ളി ഇന്നു ഞാൻ വെളിച്ചത്താക്കും!

“എന്നിൽ അങ്ങനെ എന്താണുള്ളതു് ഡോക്ടർ? എനിക്കെന്താണ്?” ഞാൻ കുനിഞ്ഞു്, മാപ്പുചോദിക്കുന്ന ഭാവത്തിൽ ചോദിച്ചു. ഞാൻ കീഴടങ്ങുകയായിരുന്നു. “അങ്ങനെ വരില്ല ഡോക്ടർ. എനിക്കു തെറ്റുപ്പമാണ്. എനിക്ക് അപകടങ്ങളൊന്നുമുണ്ടായിട്ടില്ല. എനിക്ക് ദുശ്ശീലങ്ങളൊന്നുമില്ല. ഞാൻ കമ്പനിക്കെതിരെ ഒന്നും ചെയ്തിട്ടില്ല. ഞാൻ ഒരു നിയമവും... ഡോക്ടർ!”



“നിങ്ങളുടെ കുറ്റമല്ല. സാധാരണമാണതു്. എന്റെ മകൻ മാത്രമേ ഈ പരേഡിൽ ശരിക്കും മാർച്ചു ചെയ്യുന്നുള്ളു എന്ന് ഒരു അമ്മ പറഞ്ഞില്ലേ?” ഡോക്ടർ വീണ്ടും മുഖത്തൊരു പുഞ്ചിരികൊണ്ടുവരാൻ ശ്രമിച്ച് പരാജയപ്പെട്ടു. അയാളുടെ ശബ്ദത്തിൽ വീണ്ടും കനിവ് കലരാൻ തുടങ്ങിയതുപോലെ തോന്നി. “തനിക്കു കുറവുകളുണ്ടെന്ന് ലോകത്തിൽ ഒരുവനും സമ്മതിക്കുകയില്ല. നിങ്ങൾക്ക് ഈ കമ്പനിയോട് ഒത്തുപോകാൻ കഴിഞ്ഞില്ല. അതുകൊണ്ട് നിങ്ങൾ രോഗങ്ങൾ കണ്ടുപിടിക്കുന്നു. കാലാവസ്ഥയെ പഴിക്കുന്നു. ഇക്കാണുന്നതു് രോഗമല്ല സുഹൃത്തേ, പുരോഗതിയാണ്. പുരോഗതിയുടെ കാലാവസ്ഥ. പുരോഗമിക്കുന്ന മനുഷ്യൻ അവന്റേതായ കാലാവസ്ഥ സൃഷ്ടിക്കുന്നു. തീയിൽ ഉരുകാതെ നിങ്ങൾക്ക് ലോഹം കാസ്റ്റ് ചെയ്യാമോ? ചൂടാണ് ചലനത്തിന് ആധാരം. കമ്പനിക്ക് നിന്നുകൂടാ. It has to be on the move. ഓർമ്മയില്ലേ, മാജിക്ക് ഒന്നുമാത്രം. കഠിനാദ്ധ്വാനം, ദൃഢസങ്കല്പം സൂക്ഷ്മദൃഷ്ടി, നീക്കുപോക്കില്ലാത്ത അച്ചടക്കം...” അല്പം നിറുത്തി, സ്വന്തംസ്ഥാനത്തുനിന്ന് എഴുന്നേറ്റുവന്ന് എന്റെ തോളിൽകൈവച്ച് അയാൾ തുടർന്നു: “അതിന്റെ അർത്ഥം നിങ്ങളെ ഞങ്ങൾ കൈവെടിഞ്ഞുവെന്നല്ല. ഒരു പരീക്ഷണംകൂടി നമുക്കു നടത്തേണ്ടതായിട്ടുണ്ട്. ആവശ്യമില്ലാത്തതു് കളയാവുന്നതാണോ എന്നതുപോലെ ഇല്ലായ്മകൾ നികത്താൻ കഴിയുമോ എന്നും അറിയേണ്ടിയിരിക്കുന്നു. മറ്റന്നാൾ നാം വേറൊരിടത്തേക്കു് പോകുന്നു. മറ്റന്നാൾ തിങ്കളാഴ്ച.”

തുടർന്ന് അയാൾ ആ പുതിയ സ്പെഷ്യലിസ്റ്റിന്റെ കാർഡ് എനിക്കുതന്നു. അയാളുടെ ചേംബറിലേക്കു് പോകുവാനുള്ള ബസ്നമ്പറും എവിടെ ഇറങ്ങണമെന്നും ഇറങ്ങിയിട്ട് ഏതു വഴിയിലൂടെ എത്ര നടക്കണമെന്നും എനിക്കു വിവരിച്ചുതന്നു. ഞാൻ ഒന്നും പറഞ്ഞില്ല. അയാൾ പറഞ്ഞതെല്ലാം നിശ്ശബ്ദം കേട്ടുകൊണ്ടിരുന്നു. എണീറ്റപ്പോൾ എക്സ്റേ ഫിലിമുകളും അതിന്റെ റിപ്പോർട്ടും വച്ചിരുന്ന മഞ്ഞക്കവർ അയാൾ എന്റെ കൈയിൽത്തന്നു. ഞാൻ അതുംവാങ്ങി. അപ്പോഴും മേശപ്പുറത്തിരുന്നിരുന്ന പുസ്തകത്തെയാണ് ഞാൻ നോക്കുന്നതെന്ന് കണ്ടപ്പോൾ അയാൾ അതു് എടുത്തു് ഷെൽഫിൽ അതിന്റെ സ്ഥാനത്തുവച്ചു. അപ്പോഴും ഞാൻ ഒന്നും പറഞ്ഞില്ല. മിണ്ടാതെ എക്സ്റേ ഫിലിമുകൾ വാങ്ങി, മകന്റെ കളിപ്പാട്ടത്തിന്റെ പെട്ടിയുമെടുത്ത് ഞാൻ നടന്നു. വാതിൽക്കലെത്തിയപ്പോൾ അയാൾ വീണ്ടും പിന്നിൽനിന്ന് വിളിച്ചുപറഞ്ഞു: “ഞാനൊരു കാര്യം മറന്നേപോയി. മാനേജിങ് ഡയറക്ടർക്ക് നിങ്ങളെ കാണണമെന്ന് പറഞ്ഞിട്ടുണ്ട്. വൈകിയാലും നിങ്ങൾക്കുവേണ്ടി ഓഫീസിൽ കാത്തിരിക്കുമെന്നും കണ്ടിട്ടേ പോകാവൂ എന്നും.”

സന്ദർശകരുടെ വിശ്രമമുറിയും, ശില്പവും, മുറ്റത്തെ പൂക്കളും തോട്ടവും കടന്ന് ഞാൻ പാതയിലൂടെ നടന്നു. വെയിൽ ചാഞ്ഞിരിക്കുന്നു. എങ്കിലും ചൂടുണ്ട്. ഞാൻ പാതയുടെ തണലുള്ള വശത്തേക്കു നീങ്ങിനടന്നു. ക്ഷീണം എന്റെ കാലുകളിൽ തൂങ്ങാൻ തുടങ്ങിയിരിക്കുന്നു. തടഞ്ഞുവീഴാതിരിക്കാൻ ഞാൻ താഴോട്ടു നോക്കിനടന്നു. എല്ലാവരും എന്തെങ്കിലുമൊന്നുമായി ബന്ധപ്പെട്ടിരിക്കുന്ന, തിരക്കിട്ട് പ്രവർത്തിക്കുന്ന ഈ ഫാക്ടറിയിൽ ഇവിടെ ഏകനായി ഒരു പാതയിലൂടെ താഴോട്ടു നോക്കി നടക്കുന്നു ഞാൻ. ഇഷ്ടിക വീണ് പരിക്കുപറ്റിയ ആ കൂലിക്കാരനെപ്പറ്റി അന്വേഷിക്കാൻ വിട്ടുപോയി ഞാൻ. മരിക്കാതേയും മരിക്കുമോ എന്നറിയാതേയും കിടക്കുന്ന ആ രോഗിയെക്കുറിച്ചും. ഒരുപക്ഷേ, ഇഷ്ടിക വീണു പരിക്കുപറ്റിയവൻ തന്നെയായിരിക്കാം അതു്. അയാൾ ഈ സമയത്തു് ലോകത്തിൽ ഇല്ലെന്നും വരാം. ഞാൻ കയറിച്ചെന്നപ്പോൾ അയാൾ ഉണ്ടായിരുന്നു. ആശുപത്രിയിൽ കയറിച്ചെന്നപ്പോൾ ഉണ്ടായിരുന്ന ഞാൻ ഇപ്പോൾ ഉണ്ടോ?

എന്റെ കൈയിലെ ആ എക്സ്റേ ഫിലിമുകളിൽ എന്റെ മാറിയ ചിത്രമുണ്ട്. എനിക്കു അതിന്റെ ഭാഷ മനസ്സിലാകുകയില്ല. പക്ഷേ, കറുത്തതും വെളുത്തതുമായ പാടുകളിൽ അതു് എന്നെ ഉള്ളതുകളും ഇല്ലാത്തതുകളുമായി വീതിച്ചിരിക്കുന്നു. അതിന്റെ മുമ്പിൽ വച്ചുകൊടുക്കുന്ന എല്ലാററിനേയും ഈ എക്സ്റേ യന്ത്രം രണ്ടായി പകുത്തു തരുന്നു. കൂടുതലും കുറവുകളും, നല്ലതും ചീത്തയും, പുണ്യവും പാപവും, ജയവും തോൽവിയും, മിത്രതയും ശത്രുതയും, പഴയതും പുതിയതും, കിഴക്കും പടിഞ്ഞാറും, ക്രിസ്തുവിനു മുമ്പും ക്രിസ്തുവിനു പിമ്പും... ഡോക്ടർ എന്തോ പറയട്ടെ, തിങ്കളാഴ്ച ഞാൻ ഏതോ ബസ്സിൽക്കയറി എവിടെയോ പോകട്ടെ, ലോകം ഇടിഞ്ഞു വീഴട്ടെ— ഇവിടെ ഞാൻ നിർവ്വചിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്നെപ്പോലെ ഓരോരുത്തനും. വ്യക്തമായി, നീക്കുപോക്കില്ലാതെ, പാറ്റേൺ മേക്കർ, ഡൈസിങ്കർ, ടേണർ, മില്ലർ, എക്കൗണ്ടന്റ്, എഞ്ചിനീയർ, ഡോക്ടർ—ഓരോരുത്തനും അവനവന്റെ പ്ലാക്കാർഡുകൾ ഉയർത്തി, തങ്ങളെ നിർവ്വചിക്കുന്ന കറുത്തതും വെളുത്തതുമായ എക്സ്റേ ഫിലിമുകളെ നെഞ്ചത്തടക്കിപ്പിടിച്ച്, ചോർത്തിയലക്കാൻ അകം മറിച്ചിട്ട തുണയുണ പോലെ അണിനിരന്നിരിക്കുന്നു.

ഒരുവനും അവന്റെ നിർവ്വചനം വിട്ട് പുറത്തുകടക്കാനുള്ള അധികാരമില്ല, കഴിവില്ല, മോഹമില്ല.

കടക്കേണ്ടാത്തിടത്തു് ഞാൻ എന്തിനു കടക്കുന്നു? അറിയേണ്ടാത്തതിനെ എന്തുകൊണ്ട് കറുത്തനിറത്തിൽ അടയാളപ്പെടുത്തിക്കൂടാ? എനിക്കപ്പുറത്തുള്ളതിന്റെ നേരെ ഞാൻ കണ്ണടയ്ക്കണം. എനിക്ക് വന്നതിനെ ഞാൻ സ്വീകരിക്കണം.

ഞാൻ എന്താണു പഠിക്കേണ്ടതെന്ന് എന്റെ അച്ഛനമ്മമാരല്ലേ തീർച്ചയാക്കിയതു്? ഞാൻ നല്ല റാങ്കിൽ പാസ്സായപ്പോൾ ജംനാദാസ് ആജ്മീരിയ ഇൻഡസ്ട്രീസ് എനിക്ക് ഏതു ബസ് പിടിക്കണമെന്നും എവിടെ ഇറങ്ങണമെന്നും കാണിച്ച് കത്തയച്ചില്ലേ? എനിക്കു കിട്ടിയ ഓർഡറുകളിലെല്ലാം അവയ്ക്കു് ആവശ്യമായ സ്പെസിഫിക്കേഷനുകൾ ഉണ്ടായിരുന്നു. എനിക്ക് ചോദിക്കാനൊന്നും ഉണ്ടായിരുന്നില്ല. ഞാൻ ഒന്നിനേയും ചോദ്യം ചെയ്തില്ല. ആരുടേയും

നെരെ ബോധംപെറിഞ്ഞില്ല. വീണുകിടക്കുന്നവരുടെ ശരീരങ്ങൾ പെറുക്കിയെടുക്കാൻ തുനിഞ്ഞില്ല. വിശപ്പിന്റെ തീ അറിഞ്ഞില്ല. അഭയം തേടുന്നവന്റെ വേദന കണ്ടില്ല. ബാഹ്യലോകത്തെക്കുറിച്ച് തെല്ലും വേവലാതിപ്പെട്ടില്ല. ബാഹ്യലോകം എന്നിൽ രോഗങ്ങളൊന്നും കുത്തിവച്ചില്ല. എത്ര സുഖകരമായിരുന്നു എന്റെ പാതകൾ. എത്ര എളുപ്പമായിരുന്നു എന്റെ ദിവസങ്ങൾ. പിന്നെന്തിന് ഇപ്പോൾ ഈ ഫിലിമുകളോട് ഈ ദ്വേഷ്യം....

ചാർട്ടും ഗ്രാഫും നോക്കി, പ്രോഗ്രാം തയ്യാറാക്കി, പ്രോഗ്രാമനുസരിച്ച്, കെല്പ്പുള്ളവനും നമുക്കു വേണ്ടത് നമ്മേക്കാൾ കൂടുതൽ മനസ്സിലാക്കുന്നവനുമായ ഒരു പെയർമാന്റെ പിന്നിൽ ഒററക്കെട്ടായി അണിനിരന്ന്...ഇടത്തുകാൽ വച്ച് മാർച്ച് ചെയ്ത്, വളയംപോലെ വളഞ്ഞ്, വളയാത്തപ്പോൾ ഹവിൽദാർ മേജറെപ്പോലെ വളയാതിരുന്ന്...



ആരോഗ്യത്തോടുകൂടി, ഭാര്യയെ സന്തോഷിപ്പിച്ച്, മകനെ വളർത്തി, 'ഹ ടു ടെയ്ക്ക് കെയർ ഒഫ് യുവർസെൽഫ്' എന്ന് മനസ്സിലാക്കി, പത്രം വായിച്ച് അറിയേണ്ടത് അറിഞ്ഞ്, അറിയേണ്ടാത്തത് മറന്ന്, ആത്മന്യേവാത്മനാ തുഷ്ടനായി, എല്ലാം ശരിവച്ച്, ശരികൾ മാത്രം കണ്ട്, എല്ലാം ശരിയായ ഒരു ലോകത്തിൽ, ഒരു സിംഫണിയിലെന്നപോലെ ഒഴുകി...അന്വേഷണത്തിന്റെ മാർഗ്ഗത്തിൽ, അമരവള്ളി കമ്പിലെന്നപോലെ, വളർച്ചയുടെ കൊമ്പിലെ മൂത്ത ഫലവും ഒടുവിലത്തെ അനന്തരാവകാശിയുമായി...പൂർണ്ണമായ അവസ്ഥയിൽ ആരംഭിച്ച്, അപ്രീസിയേഷനില്ലാതെ ഡിപ്രീസിയേഷൻ മാത്രമായി, തേയുകയും പൊട്ടുകയും കേടുവരുകയും ചെയ്യുമ്പോൾ വീണ്ടും രൂപം കൊള്ളാനാകാതെ...ഉയർച്ചയുടെ പാരമ്യത്തിൽനിന്ന് പിടിയയഞ്ഞ്, വിറങ്ങലിച്ച്, ആത്മന്യേവാത്മനാ ദുഷിച്ച്,...സ്വന്തം തലച്ചോറ് പൊരിച്ച് ടുമാറേറാ സോസും പച്ചമുളകും ചേർത്തുണ്ടാക്കിയ വിഭവത്തിന്റെ രുചിയിൽ മുഴുകി,...പ്രവർത്തിക്കുക എന്നുവച്ചാൽ നശിക്കുക എന്ന് അർത്ഥമായി...ജീവിക്കുക എന്നാൽ മരിക്കുക എന്നായി...മരിച്ചിട്ടും സംസ്കരിക്കപ്പെടാതെ കിടക്കുന്ന സംസ്കാരങ്ങൾ... സ്വാർത്ഥികളിൽ സ്വാർത്ഥിയായ ഹോപ്കിൻ ഹോപ്കിൻസ് താൻ പ്രവർത്തിക്കുന്നുവെന്നും വളരുന്നുവെന്നും വലുതാകുന്നുവെന്നും തെററിദ്ധരിച്ചു. പതിനേഴാമത്തെ വയസ്സിൽ താൻ കൊട്ടാരമെന്നു കരുതി പണിതുയർത്തിയ എല്ലിൻകൂട്ടിൽ തന്റെ പന്ത്രണ്ടു റാത്തൽ ശരീരം അടക്കം ചെയ്തു. ലണ്ടനിൽ അതൊരു കൗതുകവസ്തുവായി...

വഴിയുടെ നടുവിൽ നെഞ്ചിൽ കൈയമർത്തിനിന്ന് ഞാൻ പാമ്പുപോലെ പുളഞ്ഞു. എന്റെ പൊള്ളത്തരം എനിക്കകത്ത് ഒരു ചുഴലിക്കാററുപോലെ കിടന്നു പിരിഞ്ഞു. കറങ്ങിക്കറങ്ങി അതു് ഉയർന്നുപോയപ്പോൾ ഞാൻ കത്തിയൊടുങ്ങിയ ചിതപോലെ നിലത്തേക്ക് അമരുവാൻ തുടങ്ങി. ഞാൻ വഴിവക്കിലെ മരത്തിൽ എത്തിപ്പിടിച്ചു. അതിൽ ചാരി അവിടെയിരുന്നു. അവിടെത്തന്നെ കിടന്നു. ആരെങ്കിലും എന്റെ മുഖത്ത് ഇത്തിരി വെള്ളം തളിച്ചിരുന്നെങ്കിൽ! ആരും തളിച്ചില്ല. അവിടെയെങ്ങും ആരും ഇല്ലായിരുന്നു. വെള്ളവും ഇല്ല. എങ്ങും ഉണങ്ങിക്കിടക്കുന്ന വേനൽ. ഞാൻ ഈ വേനലിന്റ മുമ്പിൽ വീണിരിക്കുന്നു.

...അരുതാത്തിടത്തേക്കു നീണ്ട എന്റെ കാലുകൾ. അറിയരുതാത്തതു് അറിഞ്ഞുപോയ ഞാൻ. ഞാൻ നിറങ്ങളെ കൂട്ടിക്കലർത്തിയിരിക്കുന്നു. ഞാൻ സ്വയം എന്റെ കൈ പൊള്ളിച്ചിരിക്കുന്നു. വേനലിലേക്കു വളർന്നുപോയ ഒരു കാലിക സസ്യത്തിന്റെ എരിവ് ഞാൻ അറിഞ്ഞു.

ആ വേനൽതന്നെ എനിക്കകത്തുനിന്ന് പുറത്തുകൊണ്ടുവന്ന വിയർപ്പാൽ സ്വയം തണുപ്പിച്ച് അവസാനം ഞാൻ എണീററിരുന്നു. നിന്നു. മരംവിട്ട് സ്വന്തംകാലിലേക്കു ഭാരം മാററി. ഞാൻ ഒടുങ്ങിയേക്കാം. പക്ഷേ, എനിക്കുശേഷവും ഒരു കണ്ണിയുണ്ട്. ഒടുങ്ങുന്നതിനുമുമ്പ് എനിക്കുശേഷമുള്ള ആ കണ്ണിയോട് എത്തിപ്പിടിക്കാനെന്നപോലെ ഞാൻ നടന്നു...എനിക്കു മാനേജിങ് ഡയറക്ടറെ കാണണം. മാനേജിങ് ഡയറക്ടർക്ക് എന്നെ കാണണമെന്ന് പറഞ്ഞിട്ടുണ്ട്. വൈകിയാലും എനിക്കു വേണ്ടി കാത്തിരിക്കും.

വീഴുന്ന ഇഷ്ടികകളുടെ താഴെനിന്ന് രക്ഷപ്പെട്ട തൊഴിലാളിയെപ്പോലെ വിയർത്തും തളർന്നും കിതച്ചും ഞാൻ മാനേജിങ് ഡയറക്ടരുടെ വാതിൽക്കൽ മുട്ടി.

വൃദ്ധനെങ്കിലും ചുറുചുറുക്കുള്ള മാനേജിങ്ഡയറക്ടർ എഴുന്നേററുനിന്ന് ഒരു കാൽ ഉയർത്തി കസേരയിൽ വച്ച് ആരോടോ ഫോണിൽ സംസാരിക്കുകയായിരുന്നു. എന്നെക്കണ്ടപ്പോൾ സംസാരത്തിനിടയിൽത്തന്നെ അയാൾ ശിരസ്സുകൊണ്ട് സ്വാഗതം ചെയ്യുകയും, കൈ നീട്ടി കസേരയിൽ ഇരിക്കാൻ ആംഗ്യം കാണിക്കയും ചെയ്തു. അയാളുടെ കഴുത്തിൽനിന്ന് ടൈ തൂങ്ങിക്കിടന്നു. വെള്ളിക്കമ്പികൾപോലെയുള്ള നീണ്ട തലമുടി ഒഴുകിവീണു. മര്യാദബോധം കൊണ്ടാകാം, സംസാരം വേഗം അവസാനിപ്പിക്കാൻ അയാൾ ധൃതികൂട്ടി.

ഫോൺ താഴെവച്ച് അയാൾ എന്റെ നേരെ നോക്കി പുഞ്ചിരിച്ചു. അങ്ങനെ പുഞ്ചിരിച്ചുകൊണ്ടുതന്നെ ബെല്ലമർത്തി പ്യൂണിനെ വിളിച്ച് ചായ കൊണ്ടുവരാൻ പറഞ്ഞു. എന്നിട്ട് സ്വയം ഇരുന്നു.

"പിന്നെ...ഞാൻ എല്ലാം കേട്ടു. എനിക്ക് വലിയ വിഷമമുണ്ട്," ഞങ്ങൾക്കിടയിലുണ്ടായിരുന്ന ഫ്ളവർവേസ് അല്പം മാററിവച്ച് മുന്നോട്ടാഞ്ഞ് എനിക്കുവേണ്ടി കാത്തിരിക്കുകയായിരുന്ന ആ മനുഷ്യൻ, നേരെ വിഷയത്തിലേക്കു കടന്നു. അയാൾ എന്നേക്കാൾ മുമ്പുതന്നെ എല്ലാം അറിഞ്ഞിരിക്കുന്നു. എല്ലാം അറിയുന്ന ഒരു ഭാവം അയാളുടെ മുഖത്തു നിറഞ്ഞു. അറിവില്ലായ്മയുടെ കുററവുമായി എന്റെ തല താനേ കുനിഞ്ഞു.

"ഏതായാലും മററന്നാൾ നിങ്ങൾ സ്പെഷ്യലിസ്റ്റിനെ കാണു," അയാൾ തുടർന്നു: "ഡോക്ടറോട് നിങ്ങളുടെ പരിശോധന തുടരാൻ ഞാൻ പറഞ്ഞിട്ടുണ്ട്. ഞങ്ങൾ നിങ്ങൾക്കുവേണ്ടി ചെയ്യാവുന്നതെല്ലാം ചെയ്യും. ഞാൻ നിങ്ങളെ വിളിച്ചതു് ഇതു് പറയാനാണ്. നിങ്ങൾ നിങ്ങളുടെ നല്ല ആയുസ്സു മുഴുവൻ കമ്പനിക്കു നൽകി. നിങ്ങൾക്കു തോന്നുന്നുണ്ടോ കമ്പനി നിങ്ങളെ കൈവെടിയുമെന്ന്: ഒരിക്കലുമില്ല. നിങ്ങളുടെ കേസ് ജടിലമാണ്. അതുകൊണ്ട് കടുപ്പമേറിയ മരുന്ന് പ്രയോഗിക്കേണ്ടിവന്നേക്കാം. എന്തുതന്നെയായാലും അതു നിങ്ങളുടെ തന്നെ കമ്പനിയാണല്ലോ പ്രയോഗിക്കുന്നതു്."

ഇതൊന്നും ആർക്കും അറിയാത്തതല്ല. കമ്പനിക്ക് എന്നെ ആവശ്യമുണ്ട്, ഞങ്ങളെയെല്ലാം. വാസ്തവത്തിൽ ഞങ്ങളൊക്കെയല്ലാതെ ഈ കമ്പനിതന്നെ എന്താണ്? ഒരു നല്ല ഉല്പന്നത്തിന്റെ വില അതുണ്ടാക്കുന്നതിൽ ചെലവഴിച്ച മനുഷ്യപ്രയത്നം തന്നെയാണെന്നല്ലേ സിദ്ധാന്തം? ഓരോ സമ്പദ്‌വ്യവസ്ഥയുടേയും ഉന്നം അതിന്റെ ഉല്പാദനങ്ങൾക്ക് വില ഉണ്ടാക്കുന്ന അതിന്റെ പണിക്കാരെ നോക്കി രക്ഷിക്കുകയാണ്. അവരെ രോഗങ്ങൾക്കെതിരേ വാക്സിനേററ് ചെയ്യും. രോഗങ്ങൾ വന്നാൽ ചികിത്സിച്ചു പോററി വളർത്തുക. അതിനുവേണ്ടി കമ്പനികൾ ആശുപത്രികളും വിദ്യാലയങ്ങളും നടത്തുന്നു. അവർ വേണമല്ലോ കമ്പനിയുടെ ഉടമസ്ഥർക്ക് ലാഭം ഉണ്ടാക്കിക്കൊടുക്കാൻ. അവർ വേണമല്ലോ അവരുടെ യുദ്ധങ്ങൾ പ്രാണൻകളഞ്ഞും പൊരുതി ജയിക്കുക.

പിന്നെന്തിനാണ് മാനേജിങ് ഡയറക്ടർ ഇതെല്ലാം എന്നോടു പറയുന്നതു്? ഇതു പറയാൻ വേണ്ടി എന്നെ വിളിച്ചതു്? എനിക്കുവേണ്ടി ഓഫീസ് സമയം കഴിഞ്ഞിട്ടും കാത്തിരിക്കുന്നതു്? സർ, പക്ഷേ, ഇതൊരു രോഗമല്ല. ഇതിനു ചികിൽസയില്ല. പരിശോധനകളേയുള്ളു. പരിശോധിക്കും തോറും പിന്നേയും പിന്നേയും ഒന്നുതന്നെ പുറത്തുകൊണ്ടുവരുന്ന പരിശോധനകൾ. ഞാൻ തളർന്നിരിക്കുന്നു. എനിക്കുള്ളു പൊള്ളയായിരിക്കുന്നു. എനിക്കിനി—"

(തുടരും)



## കഥ ഇതുവരെ

കൊല്ലിനും കൊലയ്ക്കും അവകാശമുള്ള അധികാരികളുടെ തറവാടായിരുന്നു, രാവുണ്ണിമേനോൻേറതു്. തെക്കേക്കുന്നത്തു തറവാട്. പക്ഷെ, ഗോപാലമേനോൻെറ കാലമായപ്പോൾ ആ തറവാട് തകർന്നു. പരമുവായിരുന്നു, ഗോപാലമേനോൻെറ റിക്ഷാക്കാരൻ. കാലത്തിൻെറ തിരക്കഴിയിൽ വീണ പരമു ഒരു കൊലപാതകിയായി. പന്ത്രണ്ടുകൊല്ലത്തെ ജയിൽവാസത്തിനുശേഷം പരമു നാട്ടിലെത്തിയപ്പോൾ എല്ലാം മാറിക്കഴിഞ്ഞിരുന്നു.

തറവാട്ടിൽ ശാരദാമ്മയും മുത്തശ്ശിയും മാത്രം. ചുമതലയേൽക്കേണ്ട ഓപ്പമാർ രണ്ടും പതിനാറുണികൾ എന്ന പേരു വാങ്ങി നാടാകെ സദ്യതേടി നടന്നു. ശാരദ കുഞ്ഞുക്കുട്ടിത്തമ്പുരാൻെറ കോവിലകത്തെ പണിക്കുകൂടി. പാചകക്കാരൻ വൈത്തിപ്പട്ടർ തെക്കേക്കുന്നത്തെ ശാരദാമ്മയ്ക്ക് സംബന്ധം തുടങ്ങി. തെക്കേക്കുന്നത്തു തറവാട്ടുവക വസ്തുക്കൾ പാട്ടക്കാരിൽനിന്നും വീണ്ടെടുക്കാനുള്ള ശ്രമങ്ങളും വൈത്തിപ്പട്ടർ തുടങ്ങി.

കോവിലകത്തിൻെറ പിൻബലം കൊണ്ട് പാട്ടക്കാരെല്ലാം വരുതിക്കുവന്നു. തെക്കേക്കുന്നത്ത് വീണ്ടും ലക്ഷ്മിയുടെ വിളയാട്ടം. ശാരദയ്ക്കു മൂന്നു കുട്ടികളായി. സരസ്വതി, സാവിത്രി എന്നീ ഇരട്ടകളും ഇളയ കേശവനും. മുത്തശ്ശി മരിച്ചു. വൈത്തിപ്പട്ടർ കോവിലകത്തെ ചേവുകം നിറുത്തിയെങ്കിലും കുഞ്ഞുക്കുട്ടിത്തമ്പുരാനെ കാണാതെ വയ്യ. തമ്പുരാൻെറ അനുഗ്രഹം കൊണ്ടുതന്നെ, ഹിഡുംബവനം ദേശത്ത് ആദ്യത്തെ പ്രൈമറിസ്കൂളും ഉയർന്നു.

ശ്രീദേവിത്തമ്പുരാൻെറയും രമാദേവിത്തമ്പുരാൻെറയും കൂട്ടുകാരനായി കോവിലകത്തു താമസിച്ചു പഠിച്ച് കേശവൻ തേഡ്ഫോം പരീക്ഷ ഒന്നാം ക്ലാസിൽ പാസ്സായി. അതോടെ പഠിത്തം നിറുത്തി, വീട്ടുകാര്യങ്ങളിൽ ശ്രദ്ധിക്കാൻ കേശവനെ വൈത്തി നിയോഗിച്ചു. എട്ടുവർഷം കഴിഞ്ഞു് വൈത്തി ഊർദ്ധ്വൻ വലിച്ചപ്പോൾ കുടുംബഭാരം പേറാനുള്ള കരുത്ത് കേശവമേനോൻ നേടിക്കഴിഞ്ഞു.

ശ്രീദേവിത്തമ്പുരാനും രമാദേവിത്തമ്പുരാനും കൂട്ടിരിപ്പിനു് നമ്പൂരിമാരുണ്ടെങ്കിലും അവരുടെ കിടപ്പറവാതിൽ എന്നും കേശവമേനോനുവേണ്ടി തുറന്നുകിടന്നു.

വില്ലുക്കാരൻ രാമൻനായരെ ശ്രീദേവിത്തമ്പുരാൻെറ കിടപ്പറയിൽക്കണ്ട കേശവമേനോൻ പൊട്ടിത്തെറിച്ചു. തമ്പുരാൻെറ കരണത്തൊന്നു പൊട്ടിച്ചു പിരിഞ്ഞ കേശവമേനോനു് കുഞ്ഞുക്കുട്ടിത്തമ്പുരാൻ, വലിയമ്മത്തമ്പുരാൻ കോവിലകത്ത് ജോലിവാങ്ങിക്കൊടുത്തു. ക്രമേണ മേനോൻ കളഞ്ചം മാനേജരായി. സമർത്ഥനും സത്യസന്ധനുമെന്നു പേരുകേട്ടു.

ഇത്രനാൾ പൊറുത്ത ശ്രീദേവിത്തമ്പുരാൻ മേനോനെ ആളയച്ചു വരുത്തി. കാലം മാനം ചെയ്ത പക്വതയോടെ രണ്ടുപേരും പരസ്പരം കുററങ്ങൾ ഏററുപറഞ്ഞു. മേനോൻ പിരിഞ്ഞതിനുശേഷം താനൊരിക്കലും തെററുചെയ്തില്ലെന്നു് നിറകണ്ണോടെ തമ്പുരാൻ ഓർമ്മിച്ചു. ആ ദിവസത്തിനുശേഷം താൻ ബ്രഹ്മചാരിയായി ജീവിച്ചുവെന്നും ജീവാവസാനംവരെ അങ്ങനെ തുടരുമെന്നും മേനോനും അറിയിച്ചു. ഒരുനോക്കു കാണാൻ മാത്രം ഇടയ്ക്കിടെ തമ്പുരാനെ കാണാനെത്താമെന്ന് മേനോൻ ഉറപ്പുനൽകി. തുടർന്നു വായിക്കുക.

# ജീവപര്യന്തം

## നോവൽ

## പതിനൊന്നു്

അടുത്ത മുറിയുടെ വാതുക്കലേക്കു നടന്നു

വാതിൽ ഉള്ളിൽനിന്നും ശബ്ദത്തോടെ കൊട്ടിയടച്ചു. ആ ശബ്ദം കേട്ട് കേശവമേനോൻ ഞെട്ടി.

"കേശ്രു പെറയ്യോള്ള." എന്നും ചേച്ചിയോടായിരുന്നല്ലൊ കേശ്രുനു് കൂടുതൽ മമത? അതു നമുക്കിനി പങ്കിടേണ്ട. മുഴുവനും ചേച്ചിക്ക് ആയ്ക്കോട്ടെ. എൻെറ ചേച്ചിയല്ലെ?"

കുതിരവണ്ടി ലേലം കൊണ്ടതു് വെറുമൊരു രസത്തിനു്.

സുബേദാർ കുഞ്ഞൻപണിക്കരെ കാണാൻ പോയതാണു്. ലായത്തോടു ചേർന്നുള്ള ഷെഡ്ഡിൽ ഒരു കുതിരവണ്ടി കിടക്കുന്നു. കേടുവന്നു കിടക്കുന്നതാണെന്നു മനസ്സിലായി.

വെറുതെ ചോദിച്ചു:

"എന്തേ പണിക്കരേ ഇതു നന്നാക്കാത്തു്?"

"എന്തിനാ നന്നാക്കണതു്? ഒരു പ്രയോജനോല്യ" പണിക്കർ അറിയിച്ചു. "മൂന്നു കുതിരകളെ പൂട്ടണ വണ്ട്യാണു്. നന്നാക്കീട്ടത്താലും ഉപയോഗിക്കേണ്ടാവില്യ."

കേടുവന്ന ആ വണ്ടി അല്പനേരം നോക്കിനിന്നു. അപ്പോൾ കുഞ്ഞൻപണിക്കർ തിരക്കി:

"നോട്ടോണ്ടെന്നുണ്ടോ?"



"ഇല്യന്നില്യ" അങ്ങനെ പറയാനാണ് അപ്പോൾ തോന്നിയതു്.

"വീട്ടിലേക്ക് എത്തിച്ചേക്കാം."
കുഞ്ഞൻപണിക്കർ പറഞ്ഞു.

"ഏയ്, അതു വേണ്ട." കേശവമേനോൻ വിലക്കി. "സർക്കാരുമൊതല് വെറുതേങ്ങനെ എടുത്തോണ്ടു പോവ്വേ? ലേലത്തിൽ വയ്ക്കാൻ ഏർപ്പാടു ചെയ്യാം. എന്താ, അതല്ലേ അതിൻെറ ശരി?"

പണിക്കർ യോജിച്ചു:

"ശരി, പറഞ്ഞാൽ...ഒരു കണക്കിനു് അതാ അതിൻെറ ശരി."

ലേലത്തിനു് മററാരും വരാതിരുന്നതിനാൽ വണ്ടി കേശവമേനോനു്. തുച്ഛമായ മുടക്കമുതൽ. ഓർമ്മവന്നതു് കാൽപ്പണത്തിൻെറ പൂച്ച മുക്കാൽപ്പണത്തിൻെറ പാലുകുടിച്ച കഥ.

മരാശാരിയും കൊല്ലനും ഒത്തു ശ്രമിച്ചപ്പോൾ വണ്ടി പുത്തനായി. ഇനി മൂന്നു കുതിരകളെ പൂട്ടുകയേ വേണ്ടൂ. അതിലിരുന്നുള്ള സവാരിയുടെ ഗമയൊന്നു വേറെ.

"കുതിരകളുടെ കാര്യം ഞാനേററു" പണിക്കർ പറഞ്ഞു. "കുതിരക്കാരനേം തരാക്കിത്തരാം."

"ഹേയ്...എന്തിനു്?" കേശവമേനോനു മനസ്സിലായില്ല. "ഇന്നാട്ടിൽ ഇത്രേം മനുഷ്യരുള്ളപ്പോൾ എന്തിനാ പണിക്കരെ കുതിര?"

കുതിരകൾക്ക് നല്ലൊരു തുക. അവററകളെ കെട്ടിയിടാൻ ലായം. തീററച്ചെലവുവേറെ. പിന്നെ കുതിരക്കാരൻ.





വണ്ടിക്കാരൻ. വേണ്ട വേണ്ട. നല്ല ആരോഗ്യമുള്ള പിള്ളേർക്ക് ഒരു ക്ഷാമവുമില്ല ഈ ഹിഡുംബവനം നാട്ടിൽ. നിത്യേന പെരുത്തുവരുന്ന ജനങ്ങൾ. വിശേഷബുദ്ധിയുള്ള കുതിരകൾ. ആവശ്യമുള്ളപ്പോൾ മാത്രം വിളിച്ചാൽ മതി. കഞ്ഞിയും ചമ്മന്തിയും കൊടുത്താൽ മതിയാകും. വേണമെങ്കിൽ അല്പം പയറു വേവിച്ചതു്. അല്ലെങ്കിൽ മുതിരയാവട്ടെ. കുതിരയുടെ ആഹാരം തന്നെ. അവററകളുടെ തടിയൊന്നനങ്ങട്ടെ. പിത്തം പിടിക്കുകയില്ലെന്ന മെച്ചവുമുണ്ട്.

തെക്കേക്കുന്നത്തെ മുററത്തു് കുതിരവണ്ടി എത്തിയപ്പോൾ ജനക്കൂട്ടം, ആർപ്പും കുരവയുമായി ഗംഭീരമായൊരു വരവേല്പ്. കുതിരകളാവാൻ മത്സരം. ആരെയും നിരാശരാക്കുകയില്ലെന്ന് കേശവമേനോൻ. ദിവസേന മൂന്നുപേർവീതം ചെന്നാൽ മതി, തുല്യാവസരം.

"പക്ഷേ," കേശവമേനോൻ മുന്നറിയിപ്പുനല്കി. 'ശേഷില്യാത്തോരാരും ഇങ്ങടേക്ക് എഴുന്നള്ളണ്ട."

കുതിരകളെ അടിക്കുന്ന ചാട്ടവാർ അന്തരീക്ഷത്തിൽ ചുഴററിയടിച്ചു, പടക്കംപൊട്ടുന്ന ശബ്ദത്തിൽ. പക്ഷെ ആരും പിന്തിരിഞ്ഞില്ല. വണ്ടിക്കുമുമ്പിലെ കുതിരകളാവാൻ അവർക്കു തിടുക്കം.

പിറേറന്നുമുതൽ കേശവമേനോൻെറ യാത്ര മനുഷ്യക്കുതിരകൾ വലിക്കുന്ന വണ്ടിയിൽ. ലാഭക്കച്ചവടം. പ്രതിഫലമായി കഞ്ഞിപോലും വേണ്ട. വലിക്കാൻ അനുവദിച്ചാൽമാത്രം മതി.

ക്രമേണ മനുഷ്യക്കുതിരകളുടെ ആവേശം തണുത്തു. തോടുപോലുള്ള വഴിയിലൂടെ ഈ തടിമാടനെ കെട്ടിവലിച്ചിട്ട് എന്തു പുണ്യം നേടാൻ? അവർ സ്വയം ചോദിച്ചു. അപ്പോൾ കുതിരവണ്ടി ഷെഡ്ഡിൽ കയറി. പുറത്തിറക്കുന്നതു് അത്യാവശ്യ സന്ദർഭങ്ങളിൽമാത്രം. കൂലി കൊടുത്ത വിശേഷബുദ്ധിയുള്ള കുതിരകളെക്കൊണ്ടു വലിപ്പിച്ചു.

വലിയ ആളുകൾ സഞ്ചരിക്കുന്നതു് കാറിൽ. അവനെ ഞാൻ പഠിപ്പിച്ച് വലിയവനാക്കും. കണ്ടോ, ഗോപാലൻ വാങ്ങുന്നതു് കാറ്. കാറുവലിക്കാൻ ഇതുപോലെ ആളുകൾ വേണ്ട. വെറുതെ പെട്രോൾ ഒഴിച്ചുകൊടുത്താൽ മതിയാകും.

സരസ്വതി ഓപ്പയ്ക്ക് മൂന്നുള്ളതു് മൂന്നും പെണ്ണ്. സാവിത്രി ഓപ്പയ്ക്ക് ആകെക്കൂടി ഒരാൺ തരി: ഗോപാലൻ.

പ്രൈമറി സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞപ്പോൾ ഗോപാലനെ തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിൽ കൊണ്ടുപോയി ചേർത്തു.

അവനെ വലിയ ആളാക്കണം. അവനെ തഹശ്ശീൽദാരാക്കണം, മജിസ്ട്രേട്ടാക്കണം, ജഡ്ജിയാക്കണം, അവനെ ദിവാൻജിയാക്കണം.

തോട്ടയ്ക്കാട്ട് രണ്ടു ദിവാൻജിമാരാകാമെങ്കിൽ തെക്കേക്കുന്നത്തു് ഒരു ദിവാൻജി എങ്കിലുമായിക്കൂടെ?

കുഞ്ഞുക്കുട്ടിത്തമ്പുരാൻ തീപ്പെട്ടതോടെ കോവിലകത്തെ മൂപ്പ് ശ്രീദേവിത്തമ്പുരാനു്. വർഷങ്ങൾക്കുമുമ്പ് വൈത്തിയോട് അമ്മ പറഞ്ഞതു് അവർ കേശവമേനോനോടും പറഞ്ഞു:

"ഗോപാലൻ ഇവിടെനിന്നു പഠിക്കട്ടെ, എന്താ?"

"വേണ്ട തമ്പ്രാൻ" കേശവമേനോനു് അതു സമ്മതമായിരുന്നില്ല. "കാലം മാറിവര്വല്ലെ? ഇപ്പഴത്തെ പിള്ളേർ തലതെറിച്ചോങ്ങളാ. പണ്ട് ഞാനൊക്കെ നിന്നപോലെ അവററകള് നിൽക്കേണ്ടാവില്യ."

അതുകൊണ്ട് അയാൾ ഉദ്ദേശിച്ചതെന്തോ. പുതിയ തലമുറയിലെ കുട്ടികൾ വേണ്ടത്ര ബഹുമാനം കാണിക്കുകയില്ലെന്നാണോ? അതോ, ചരിത്രം ആവർത്തിക്കേണ്ടെന്ന് അയാൾ കരുതിയിരിക്കുമോ?

"തമ്പ്രാൻ മറെറാന്നും നിരീക്കരുത്," ശ്രീദേവിത്തമ്പുരാൻ ഓർത്തുനിൽക്കുന്നതു കണ്ട് അയാൾ പറഞ്ഞു. "പണ്ടൊരു നമ്പൂരി ഇല്ലത്തുംന്ന് ഉണ്ണികളെ അമ്മാത്തേക്കയച്ച പോല്യാവരുതല്ലോന്നു കരുതിയാ."

"എന്താണാവോ കേശ്രു പറഞ്ഞുവരണതു്?" തമ്പുരാനു് മനസ്സിലായില്ല.

"നാട്ടിൽ മുഴുവൻ വസൂരി," കേശവമേനോൻ അക്കഥ പറയാൻ തുടങ്ങി. "ഉണ്ണികളുടെ രക്ഷയോർത്ത് അകലേയുള്ള അമ്മാത്തേക്കയച്ചു. കൊറച്ചു ദെവസം കഴിഞ്ഞപ്പോ ദാ ഒരു കത്തു് — ഉണ്ണ്യോളെ തിരിച്ചോണ്ടുപോയി വസൂരി ഇങ്ങടേയ്ക്കയക്കാം. എങ്ങനേണ്ട്?"

"ഛേ കേശ്രു സരസനാണല്ലൊ," തമ്പുരാന് നന്നെ പിടിച്ചു. "കാര്യായ കാര്യം സരസായി ചെറിയൊരു കഥേലൊതുക്കി."

"ഞാൻ ജോലിക്കു പോരുമ്പോ കൂടെ കൊണ്ടുവരാലോ" അയാൾ പറഞ്ഞു. "കൊറച്ചു കാലം ബുദ്ധിമുട്ട്യാ വലുതാവുമ്പോ തനിയെ വന്നു പോവേം ചെയ്യാം."

## എം. എം. മേനോൻ

"അങ്ങനേങ്കിൽ അങ്ങന്യാവട്ടെ," തമ്പുരാൻ സമ്മതിച്ചു.

വിളഞ്ഞ വിത്തു്. തലതെറിച്ചവൻ. തേഡ്ഫോമിലെത്തിയില്ല, അതിനുമുമ്പ് അവനു വാലുമുളച്ചു.

"ഞാനിനി സ്കൂളിൽ പോണില്യ," അവൻ മുരണ്ടു. "ഞങ്ങൾ രണ്ടുമൂന്നു കുട്ട്യോൾക്കേ നശിച്ച ഈ കുടുമേള്ളൂ."

അവൻെറ ചങ്കൂററം കണ്ടില്ലേ? കാരണവരുടെ നേരെ നിന്നു സംസാരിക്കുന്നു

നീണ്ടുനിവർന്നു്, തലയുയർത്തി. കാലം പോയ പോക്ക്.

"ഓഹോ. അതിനെന്തു വേണം?" ദേഷ്യം കടിച്ചൊതുക്കി സൗമ്യഭാവത്തിൽ ചോദിച്ചു.

"അതിനു് കുടുമ്മ വെട്ടിക്കളഞ്ഞു് ക്രോപ്പാക്കണം." ക്ലൂസൽ കൂടാതെയുള്ള മറുപടി.

പുളിവാറെടുത്തു് ഊരയ്ക്കു് രണ്ടു കൊടുക്കുകയാണു വേണ്ടതു്. വന്നിരിക്കുന്നു ഒരു പച്ചപ്പരിഷ്കാരി. പക്ഷേ ക്ഷമിച്ചു.

തൈശ്യാരു്, മജിസ്ട്രേട്ട്, ജഡ്ജി, ദിവാൻജി...

"ആട്ടെ, പഠിത്തം മൊറപോലെ നടന്നോട്ടെ" ഏറെ നേരം ആലോചിച്ചിരുന്നതിനുശേഷം തീർപ്പു കല്പിച്ചു. "ആ നീലാണ്ടനെ വിളിച്ചു് ക്രോപ്പാക്കിക്കോളൂ."

ക്ഷൗരക്കാരൻ നീലകണ്ഠന്റെ കാൽമുട്ടുകൾക്കിടയിൽ തല വച്ചുകൊടുത്തപ്പോൾ വർഷങ്ങളായി ചുമന്നു നടന്ന കുടുമ്മ മുറിഞ്ഞു താഴെ വീണു. കുളിച്ചു വന്നു്, ക്രോപ്പുചെയ്ത മുടി ചീകി ഒതുക്കി കണ്ണാടിനോക്കിയപ്പോൾ ഗോപാലനു് സ്വയം മതിപ്പു തോന്നി.

"ആ ജ്യേഷ്ഠ ആരാന്നറിയോ?" ആരോടെന്നില്ലാതെ കേശവമേനോൻ പിറുപിറുത്തു.

പക്ഷേ, പഠിപ്പിൽ ഒന്നാമനായിരുന്നു. തേഡ് ഫോമിൽ ഒന്നാംക്ലാസ്. എസ്. എസ്. എൽ. സിക്കും ഒന്നാംക്ലാസ്. അവിടന്നു മുന്നോട്ടു പോകണമെങ്കിൽ എറണാകുളത്തെത്തണം.

"വാസനേള്ള കുട്ട്യല്ലെ കേശ്വ? റസിഡൻസീൽ നിന്നു പഠിക്കട്ടെ." ശ്രീദേവി തമ്പുരാൻ ശുപാർശ ചെയ്തു.

"വേണ്ട തമ്പുരാൻ. ഇവടെ നിൽക്കട്ടെ," കേശവമേനോൻ പറഞ്ഞു. "പൊറകെ വരണോരെ അന്വേഷിക്കാം. അതവന്റെ ചൊമതല."

തൈശ്യാരാവാൻ ഈ പഠിപ്പുമതി. മജിസ്ട്രേട്ടും ജഡ്ജിയും ദിവാൻജിയും വരുംതലമുറകളിൽ. തലേലെഴുത്തുണ്ടെങ്കിൽ ആ പടവുകൾ കയറാനും ഈ പഠിപ്പുമതി.

പാടത്തും പറമ്പിലും പണി എടുപ്പിക്കാനുള്ള വശമോ വാസനയോ കണ്ടില്ല. വെറുതെ വീട്ടിലിരുന്നാൽ മുരണ്ടുപോകും. അതുകൊണ്ടു തമ്പുരാനെത്തന്നെ സമീപിച്ചു.

"ചെക്കനു് ഒരുദ്യോഗം വേണം. ഗോപാലനെ —" വളച്ചുകെട്ടുകൂടാതെ വിഷയം അവതരിപ്പിച്ചു. "സ്കൂകാരനായതുകൊണ്ടു് കളഞ്ഞോം എസ്റ്റേറ്റും അയാൾക്കത്ര പിടുത്തം കണ്ടില്യ. മറ്റൊന്നെങ്കിലും സർക്കാരുദ്യോഗം വേണംന്നാ."

"അതിനെന്താ വഴി കേശ്വ?" തമ്പുരാൻ ആലോചനയിൽ മുഴുകി. അല്പനേരം കഴിഞ്ഞു് അവർ പറഞ്ഞു: "ഒരു കാര്യം ചെയ്യാം, കുഞ്ഞുണ്ണിത്തമ്പുരാനെ പോയി കാണാം. ഞാൻ പറഞ്ഞയച്ചതാന്നു് പറഞ്ഞാ മതി."

"അങ്ങന്യാവട്ടെ."

പണ്ടാരനെ കണ്ടു് രണ്ടുകെട്ടു് വലിയ പപ്പടം തീർപ്പിച്ചു. തൃപ്പൂണിത്തുറ ചന്തയിൽ നിന്നു് എണ്ണം പറഞ്ഞ രണ്ടു് നേന്ത്രക്കുലകൾ. എടുത്താൽ പൊങ്ങാത്ത ഒരു ചേന. വലിയൊരു മത്തങ്ങയും. എല്ലാംകൂടി ഒരു വാരിക്കുട്ടയിലാക്കി ചുമപ്പിച്ചു് ഗോപാലനേയും കൂട്ടി കുഞ്ഞുണ്ണിത്തമ്പുരാന്റെ തിരുമുമ്പിൽ ഹാജരായി.

കാഴ്ചവസ്തുക്കൾ കണ്ടു് മനം കുളിർത്തു. അതെടുപ്പിച്ചു് അകത്തു വച്ചിട്ടു് കുഞ്ഞുണ്ണിത്തമ്പുരാൻ ആഗതരുടെ നേരെ തിരിഞ്ഞു. വാർദ്ധക്യംകൊണ്ടു തൂങ്ങിയ കൺപോളകൾ പണിപ്പെട്ടു് തുറന്നുപിടിച്ചുകൊണ്ടു് അദ്ദേഹം ചോദിച്ചു:

"എന്താ?"

"കോലോത്തുന്നു് ശ്രീദേവിത്തമ്പുരാൻ അരുളിച്ചെയ്തിട്ടു് വെടകൊണ്ടതാ" പഞ്ചപുച്ഛമടക്കിനിന്നു് കേശവമേനോൻ ഉണർത്തിച്ചു. "അടിയൻ കളഞ്ഞം മാനേജരാ. ഇതടിയന്റെ അനന്തരോൻ ഗോപാലൻ."

"കേശവനല്ലേ?" തമ്പുരാൻ ചോദിച്ചു. "അറിയും അറിയും. കേട്ടിട്ടുണ്ടു്."

"മരുമോൻ ചെക്കൻ പത്തു പാസായി നില്പ്പാ" കേശവമേനോൻ തല ചൊറിഞ്ഞു. "കരിക്കാടിക്കു് എന്തെങ്കിലും ഒരു വഹ... കൊറഞ്ഞ വല്ല സർക്കാരുജോലി—"

"വിദ്വാന്റെ കയ്യക്ഷരോങ്ങന്യാ?" തമ്പുരാൻ തിരക്കി. "എങ്ങനേണ്ടു് മാർക്ക്?"

"കയ്യക്ഷരം മോശല്യാന്നാ കണ്ടേടം കൊണ്ടു്" കേശവമേനോൻ അറിയിച്ചു. "ഫസ്റ്റ്ക്ലാസിലാ പാസ്സായതു്."

"ഓഹോ. വിദ്വാൻ ഒട്ടും മോശല്യല്ലോ" തമ്പുരാൻ അഭിനന്ദിച്ചു. "ഹജൂരാപ്പീസിൽച്ചെന്നു് ശങ്കുണ്ണ്യെ കാണാം. ഞാനാ പറഞ്ഞയച്ചൂന്നു് പറയാം. എന്തെങ്കിലും തരാക്കും."

"അടിയൻ."

"സർട്ടിഫിക്കറ്റും കുന്തോം കൊടച്ചക്രോം കൂടെ കൊണ്ടോവാം."

"അടിയൻ."

ഹജൂരാഫീസിൽച്ചെന്നു് ശങ്കുണ്ണിമേനോനെ തിരക്കി കണ്ടുപിടിച്ചു.

കണ്ടാൽ ഭയം തോന്നിക്കുന്ന മനുഷ്യൻ. ഉദ്യോഗപ്രൗഢിക്കൊത്ത ആകാരം. നേരെ ഒന്നുറച്ചുനോക്കിയാൽ മുട്ടു വിറയ്ക്കും.

സർട്ടിഫിക്കറ്റുവാങ്ങി തിരിച്ചും മറിച്ചും നോക്കി. അഭിപ്രായമെന്തെന്നു് മുഖഭാവംകൊണ്ടു മനസ്സിലായില്ല. മുഖത്തെ സ്ഥായീഭാവം ഗൗരവം.

പെട്ടെന്നു് പടക്കം പൊട്ടുംപോലെ ഇംഗ്ലീഷിൽ മൂന്നു നാലു ചോദ്യങ്ങൾ. വിറച്ചുകൊണ്ടാണെങ്കിലും ഗോപാലൻ ഇംഗ്ലീഷിൽത്തന്നെ മറുപടി പറഞ്ഞു. ഉത്തരം തൃപ്തികരമാണോ എന്നു മനസ്സിലായില്ല.

"ഒരപേക്ഷ എഴുതിത്തരൂ" അടുത്തപടി. "കൈയക്ഷരം എങ്ങനേണ്ടെന്നു് അറിയണോലോ."

നിന്ന നില്പിൽ ഗോപാലൻ അപേക്ഷ എഴുതിക്കൊടുത്തു. അതു വായിച്ചുനോക്കിയപ്പോൾ ശങ്കുണ്ണിമേനോന്റെ മുഖം ചുളിഞ്ഞു.

തുടർന്നു് ഒരു ചാട്ടം:

"യൂ ആർ ഗോപാലമേനോൻ ഓർ ഗോപാലൻ നായർ?"

"ഗോപാലമേനോൻ."

"ദെൻ റൈറ്റ് യുവർ നെയിം പ്രോപ്പർലി."

അപ്പോഴാണു് അബദ്ധം മനസ്സിലായതു്. അപേക്ഷകന്റെ പേരായി രേഖപ്പെടുത്തിയിരുന്നതു് ഗോപാലൻ എന്നു മാത്രം. അതു് ഗോപാലമേനോൻ എന്നാക്കി തിരുത്തിക്കൊടുത്തു.

"ഫ്രം നൗ ഓൺവേഡ്സ് യൂ ആർ ഗോപാലമേനോൻ. നോട്ട് മിയർലി ഗോപാലൻ."

"സർ."

"ജില്ലാക്കോടതിൽ ഒരൊഴിവുണ്ടു്. അമീന്റെ ജോലി. എന്താ, പറ്റ്വോ?" ശങ്കുണ്ണിമേനോൻ തിരക്കി.

"അവിടത്തെ കല്പനപോലെ." മറുപടി പറഞ്ഞതു് കേശവമേനോൻ.

"എന്നാൽ കല്പന അയച്ചേക്കാം."

തെക്കേക്കുന്നത്തെ സാവിത്രിഅമ്മ മകൻ; കേശവമേനോന്റെ അനന്തരവൻ, അമീൻ ഗോപാലമേനോനായതു് അങ്ങനെ. (തുടരും)






# മാങ്ങയണ്ടി വികസന കോർപ്പറേഷൻ

(35-ാം പേജിൽനിന്നു തുടർച്ച)

മറ്റൊന്നുകൂടി വിളങ്ങി. മാങ്ങയണ്ടിയാണല്ലോ വിഷയം. വിഷയത്തിൽനിന്നു വഴുതി മാറാതെതന്നെ, നന്മയുണ്ടാക്കാമല്ലോ.

പണ്ടു് യുദ്ധകാലത്തു് ഭക്ഷ്യദൗർല്ലഭ്യത്താൽ അരി കിട്ടാതെ വലഞ്ഞപ്പോൾ, ഗോതമ്പും ബജറയും ചോളവും പുല്ലും ഒക്കെ തിന്നു് വിശപ്പടക്കേണ്ടിവന്ന ദിനരാത്രങ്ങൾ അവർ ഓർമ്മിച്ചു. പാഴേ കളയുന്ന മാങ്ങയണ്ടികളുള്ളിലെ പരിപ്പെടുത്തു് ഉണക്കിപ്പൊടിച്ചു് അണ്ടിക്കഞ്ഞി വച്ചുകുടിച്ചു് പട്ടിണി മാററിയ നാളുകൾ ടീച്ചർ മറന്നിട്ടില്ല. ഇന്നത്തെ നിലയെല്ലാം പിന്നീടുണ്ടായതാണല്ലോ.

മാങ്ങയണ്ടിപ്പരിപ്പു് ഉണക്കിപ്പൊടിച്ചു സംസ്കരിച്ചെടുക്കുന്ന മാവിൽനിന്നു്, മേൽത്തരം ഭക്ഷ്യപദാർത്ഥങ്ങൾ മാത്രമല്ല, പോഷകാഹാരങ്ങളും സുഗന്ധവസ്തുക്കളുമെല്ലാം നിർമ്മിക്കാൻ സാധിക്കുമല്ലോ. അതൊന്നു ശ്രമിച്ചുനോക്കേണ്ടതല്ലേ?

അടുത്ത ചില ദിവസങ്ങളിൽ എം. എൻ. ഡി. സി. ചെയർമാനും ചില ഡയറക്ടർ ബോർഡ് അംഗങ്ങളും ഇതേപ്പററി ചില പ്രമുഖ ശാസ്ത്രജ്ഞന്മാരും വ്യവസായികളുമായി നിരന്തരമായ ചർച്ചകൾ നടത്തി. ഈ ആവശ്യത്തിലേക്കു് ചെയർമാനു് പലതവണ പറക്കേണ്ടിവന്നു—ഡെൽഹിയിലേക്കും ബോംബേക്കും.

സമഗ്രമായ പരിചിന്തനത്തിനും പരിശോധനയ്ക്കും ശേഷം, ചെയർമാൻ സാങ്കേതിക വിദഗ്ദ്ധന്മാരുടെയും ബന്ധപ്പെട്ട ഉദ്യോഗസ്ഥന്മാരുടേയും സഹായത്തോടെ വിശദമായ ഒരു പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കി.

മാങ്ങയണ്ടി സംസ്കരിച്ചെടുത്തു് വിവിധവ്യവസായ ആവശ്യങ്ങൾക്കു് പ്രയോജനപ്പെടുത്താൻവേണ്ടി, പ്രഥമഘട്ടമെന്നനിലയ്ക്കു് ഓരോ ജില്ലയിലും ഓരോ പ്രോസസിങ് യൂണിറ്റെങ്കിലും ഉടനടി ആരംഭിക്കേണ്ടതുണ്ടു്. അങ്ങനെ ഓരോ ജില്ലയിലും ഫാക്ടറികൾ സ്ഥാപിക്കുന്നതിനു വേണ്ടിവരുന്ന കോടിക്കണക്കിനു രൂപയുടെ ധനസമ്പാദന—വിനിമയ നിർദ്ദേശങ്ങളും ഗവണ്മെന്റിനു് സമർപ്പിച്ചു. ഓരോ പ്രോസസിങ് യൂണിററിലും കുറഞ്ഞപക്ഷം 300 പേർക്കു് തൊഴിൽ ലഭിക്കും. കൂടാതെ അയ്യായിരത്തിൽപ്പരം കുടുംബങ്ങൾക്കു് പരോക്ഷമായിട്ടെങ്കിലും തൊഴിൽസാദ്ധ്യതയുണ്ടാകുന്നു. സംസ്ഥാനത്തെ രൂക്ഷതരമായ തൊഴിലില്ലായ്മ ഗണ്യമായി കുറയ്ക്കാൻ, എം. എൻ. ഡി. സി. സ്ഥാപിക്കാനുദ്ദേശിക്കുന്ന ഫാക്ടറികൾ മുഖേന കഴിയുമെന്നും പ്രസ്താവിക്കപ്പെട്ടു.

ഹാ! എത്ര നല്ല ആശയം! കുറഞ്ഞപക്ഷം മുപ്പതിനായിരം പേർക്കെങ്കിലും തൊഴിൽ. മുപ്പതിനായിരം ഉദ്യോഗങ്ങൾക്കുവേണ്ടി മുട്ടിമുട്ടിനിൽക്കുന്ന മുപ്പതു ലക്ഷത്തിൽപ്പരം ഉദ്യോഗാർത്ഥികൾ. കിടപ്പാടം പണയപ്പെടുത്തിയും കെട്ടുതാലി വിററും സർവ്വസ്വവും ത്യജിച്ചും ഒരു തൊഴിലിനുവേണ്ടി കടിപിടി കൂടുന്ന ഉദ്യോഗാർത്ഥികൾ. അതൊരു സുവർണ്ണാവസരമായിരിക്കും, സംശയമില്ല.

പിന്നെ—അസംഖ്യം യന്ത്രസാമഗ്രികൾ വാങ്ങുക, ഫാക്ടറികൾ നിർമ്മിക്കുക എന്നിവയും എൻ. എം. ഡി. സി. യുടെ ചുമതലയിലായിരിക്കുമല്ലോ. അതും നല്ലതു്. എങ്ങനെയെങ്കിലും നാടും നാട്ടാരും നന്നായിക്കാണണം. അതു മാത്രമേ പപ്പുഅണ്ണനും സഹപ്രവർത്തകർക്കും ആഗ്രഹമുള്ളൂ.

എം. എൻ. ഡി. സി. ഗവൺമെൻറിനു് സമർപ്പിച്ച പ്രോജക്ട് റിപ്പോർട്ട് സെക്രട്ടേറിയററിലെ പല സെക്ഷനിലൂടെയും കയറിയിറങ്ങി. പല ഘട്ടങ്ങളിലും പ്രസ്തുത നിർദ്ദേശങ്ങൾ തള്ളിക്കളയാൻ ഉദ്യോഗസ്ഥമൂരാച്ചികളൊരുമ്പെട്ടു. പക്ഷേ, പപ്പു അണ്ണന്റെ രാഷ്ട്രീയ സ്വാധീനം എല്ലാററിനെയും കടത്തിവെട്ടി. ഇനി ധനകാര്യവകുപ്പിന്റെ അംഗീകാരം കിട്ടുകയേ വേണ്ടൂ.

ദിവസങ്ങൾ ഒന്നു്, രണ്ടു്, മൂന്നു്...സെക്രട്ടേറിയറ്റും മന്ത്രിമന്ദിരങ്ങളും മരവിച്ചപോലെ. ഭരണമുന്നണി പ്രതിസന്ധിയിൽ. കൂട്ടുകക്ഷിമന്ത്രിസഭയിൽ നിന്നു് വിട്ടുപോകാൻ ചില കക്ഷികൾ ഉദ്ദേശിക്കുന്നുണ്ടത്രെ.

ഉന്നതനിലവാരത്തിൽ തിരക്കിട്ട രാഷ്ട്രീയ ചർച്ചകൾ, ഗൂഢാലോചനകൾ, അനുരഞ്ജന സംഭാഷണങ്ങൾ, വാഗ്ദാനങ്ങൾ, പ്രലോഭനങ്ങൾ. എല്ലാം കണ്ടും കേട്ടും മനസ്സിലാക്കിയ ഉദ്യോഗസ്ഥമൂരാച്ചികളോ, കലങ്ങിയ വെള്ളത്തിൽ മീൻ പിടിക്കാൻ ശ്രമിക്കുന്നു. ഒരൊററ ഫയലും നീങ്ങുന്നില്ല. ഇനി അഥവാ നീങ്ങിയാലും, ഫയലിൽ അവസാന ഉത്തരവു പാസാക്കേണ്ടവർ, നിലനില്പിനുവേണ്ടി, അഹോരാത്രം, ഭഗീരഥപ്രയത്നത്തിൽ.

പല കവാടങ്ങളിലും മുട്ടിത്തളർന്നു് ചെയർമാൻ അവസാനം മനംമടുത്തു് പി. എ. ആയ ഈയുള്ളവനെയും കൂട്ടി, എം. എൻ. ഡി. സി. യുടെ കാറിൽ രാത്രി മലയടിയിലേക്കു് യാത്രയായി. വഴി നീളെ ഞങ്ങൾ പൊതുവേ നിശ്ശബ്ദരായിരുന്നു. ഒട്ടേറെ പ്രതീക്ഷകളുണ്ടു്. ചെയർമാനും ഈയുള്ളവനും. പക്ഷേ, ഞങ്ങൾ രണ്ടുപേർ മാത്രം കൈകാലിട്ടടിച്ചിട്ടെന്തു കാര്യം? ഞങ്ങൾ മാത്രം ശ്രമിച്ചാൽ പോരല്ലോ, നാടുനന്നാകാൻ.

രാവിലെ ഉറക്കച്ചടവോടെ എണീററു റേഡിയോ ഓൺ ചെയ്തു. പ്രാദേശിക വാർത്തകൾ.

"...ഭരണമുന്നണിയിൽപ്പെട്ട 'ക' 'പ്പ' പാർട്ടിയും മന്ത്രിസഭയിൽ നിന്നു് വിട്ടുപോയപ്പോൾ ഭൂരിപക്ഷം നഷ്ടപ്പെട്ട കൂട്ടുമന്ത്രിസഭ ഇന്നലെ രാത്രി പത്തരമണിക്കു് ഗവർണ്ണർക്കു് രാജി സമർപ്പിച്ചു. നിയമസഭ പിരിച്ചുവിട്ടു് പൊതുതിരഞ്ഞെടുപ്പു് നടത്താൻ മുഖ്യമന്ത്രി ഗവർണ്ണറെ ഉപദേശിക്കുകയും ചെയ്തു."

"ചതിച്ചല്ലോ മലയടി മാടൻതമ്പുരാനേ—"ഞാനറിയാതെ നെഞ്ചത്തു കൈവച്ചു നിലവിളിച്ചുപോയി. "എന്റെ പപ്പുഅണ്ണന്റെ 'എന്നെം ഡീസീ', നീ ഞങ്ങളെ കൈവിട്ടുപോയല്ലോ."

# ദ്വീപിലെ കഥാകൃത്തു്

(16-ാം പേജിൽനിന്നു തുടർച്ച)

വീണ്ടും ഒഴിഞ്ഞ ബോട്ടിൽ, നിറഞ്ഞ മനസ്സുമായി മടക്കയാത്ര. സന്ധ്യയുടെ ഹൃദയംപോലെ സൂര്യൻ കായലിൽ തകർന്നു ചിതറുന്നു. ചുവന്നു കലങ്ങുന്നു.

ഞാൻ റാഫിയെക്കുറിച്ചു് ഓർത്തുകൊണ്ടിരുന്നു. സർവ്വബന്ധങ്ങളിൽനിന്നും അകന്നുമാറി, ഒരു കാലഘട്ടത്തെക്കുറിച്ചുള്ള സ്മരണകളുമായി ദ്വീപിൽ ഒറ്റപ്പെട്ടു കഴിയുന്ന റാഫി സംതൃപ്തനായിരിക്കുമോ...? അതോ നിരാശനോ...?

സ്വന്തം അപ്പനമ്മമാരെക്കുറിച്ചു് എഴുതിയ 'ഫുട്ട്റൂൾ' എന്ന കഥയിൽ റാഫി കുററസമ്മതം നടത്തുന്നതു് ഓർമ്മവരുന്നു:

"ഒരു മരപ്പണിക്കാരനായിത്തീരാഞ്ഞതോർത്തു് ഇന്നു ഞാൻ കുണ്ഠിതപ്പെടുകയാണു്. ഇനി ഈ വൈകിയ സമയത്തു് ഒരു മരപ്പണിക്കാരനായിത്തീരുവാൻ എനിക്കു സാദ്ധ്യമല്ലല്ലോ. എന്റെ അപ്പന്റെ പ്രിയപ്പെട്ട ഫുട്ട്റൂൾ നഷ്ടപ്പെട്ടു! എന്നാൽ അപ്പൻ ആ ഫുട്ട്റൂളും കൈയിൽ വച്ചുകൊണ്ടു നിന്നപ്പോൾ ഞങ്ങളാരും അങ്ങോട്ടു തിരിഞ്ഞു നോക്കിയില്ല. ആറു കൊള്ളരുതാത്ത പുത്രന്മാർ.

അമൂല്യമായ ആ ഫുട്ട്റൂൾ നഷ്ടപ്പെട്ടു!

"...അതോർത്തു് എന്റെ ആത്മാവേ, നീ നിത്യമായി കരയുക!"

നഷ്ടദുഃഖത്താൽ ആത്മചൈതന്യമണിയേണ്ടിയിരുന്ന ഈ ആത്മകഥയിലും കഴിഞ്ഞ കാലത്തിന്റെ, തകർന്ന ജീവിതത്തിന്റെ, അസ്ഥികൾ പെറുക്കിക്കാണിക്കുകയാണു് റാഫി. അപ്പനമ്മമാരുടേയും, അവരുടെ പൂർവ്വപിതാക്കന്മാരുടേയും, സ്വപ്നദുഃഖങ്ങൾ ഒരു ചരിത്രവിവരണമായി അവസാനിച്ചു. ഫുട്ട്റൂളിന്റെ തലമുറകളിലൂടെയുള്ള കൈമാററത്തേയും, അപ്രതീക്ഷിത നഷ്ടത്തേയും മൗനവേദനയാക്കാൻ റാഫിക്കു കഴിയുന്നില്ല. ആത്മാവുപേക്ഷിച്ച ശരീരംപോലെ കഥാന്തരീക്ഷം ശ്മശാനഭീകരമായിത്തീരുന്നില്ല.

"കാരണമോ? പറയാം..."

സ്വന്തം ജീവിതത്തിനു മറുപടിയായി റാഫി തന്നെ പറഞ്ഞിട്ടുണ്ടു്:

"ദൈവത്തിന്റെ പ്രപഞ്ചം.

വ്യാസമഹർഷിയുടെ പ്രപഞ്ചം.

മോസസ് പ്രവാചകന്റെ പ്രപഞ്ചം.

ഡോസ്റ്റോയെവ്സ്കിയുടെ പ്രപഞ്ചം.

ഇവയെല്ലാം വീണ്ടും വീണ്ടും നോക്കിക്കണ്ടു്, തീരാത്ത അദ്ഭുതം നിറഞ്ഞു നിൽക്കുന്ന കണ്ണുകളോടെ എന്റെ സ്വന്തം പ്രപഞ്ചത്തിലേക്കു നോക്കുമ്പോൾ ഞാൻ ലജ്ജിച്ചുപോകുന്നു. സർവ്വോപരിയായി വേദനിച്ചുവേദനിച്ചു ചിരിച്ചുപോകുന്നു."

* കൊന്തിഞ്ഞ: പാങ്കി സ്ത്രീകൾ കഴുത്തിൽ ധരിക്കുന്ന ആഭരണം.

നീണ്ടകഥ






വി. ടി. ഇന്ദുചൂഡൻ


## ഒൻപത്

പിച്ചഅയ്യർ ഷർട്ട് ഊരി തന്റെ മുറിയിലേക്ക് കടന്നു. വെളിച്ചം വരാൻ ജനൽ തുറന്നു. ശങ്കരവാര്യർക്ക് രജിസ്റ്റർനോട്ടീസ് അയയ്ക്കാൻ പാലക്കാട്ട് വക്കീലിനെ കണ്ട് ഏർപ്പാട് ചെയ്തിരുന്നു. രണ്ടാഴ്ചയ്ക്കുള്ളിൽ മറുപടി കിട്ടണമെന്നാണ് നോട്ടീസ്. പതിനഞ്ചാം ദിവസം കേസ് കൊടുക്കണം. ശങ്കരവാര്യർ എഴുതിത്തന്ന പ്രോനോട്ട് ഉടൻ എത്തിച്ചുകൊടുക്കണമെന്ന് വക്കീൽ പ്രത്യേകം പറഞ്ഞിരുന്നു, അത് ഇന്നുതന്നെ അമ്പിയുടെ കൈയിൽ കൊടുത്തയയ്ക്കാം. പിച്ചഅയ്യർ ജനൽപ്പടിയിന്മേൽ കയറിനിന്നുകൊണ്ട് തട്ടിന്മേൽ കെട്ടിത്തൂക്കിയിരുന്ന പലകയിന്മേലുള്ള ഒരു കടലാസ്കെട്ട് എടുത്തു നിലത്തു വച്ചു. കെട്ടിന്റെ മീതെ തന്നെ ഇരുന്നിരുന്ന ഒരു കടലാസ് എടുത്ത് നിവർത്തിനോക്കി.

"എന്നാ ഇത്? യാരോ കത്തിക്കീറിയിരുക്കമേ!" എന്ന് കടലാസ് നോക്കിക്കൊണ്ട് പിച്ചഅയ്യർ പരിഭ്രമത്തോടുകൂടി പറഞ്ഞു. തന്റെ കൈയിൽ ഇരിക്കുന്നത് ശങ്കരവാര്യർ എഴുതിത്തന്ന പ്രോനോട്ട് തന്നെയാണ്—പക്ഷേ, അതിന്റെ ചില ഭാഗങ്ങൾ കീറിപ്പോയിട്ടുള്ളതായി കാണുന്നു. എന്നു മാത്രമല്ല, തന്ത്രസ്ഥാനങ്ങൾ തന്നെയാണ് കീറിയിട്ടുള്ളത്. ശങ്കരവാര്യരുടെ പേരെഴുതി ഒപ്പിട്ട സ്ഥലവും കടംവാങ്ങിയ പണം എത്രയെന്ന് കാണിക്കുന്ന സ്ഥലവും കീറിപ്പോയിട്ടുണ്ട്. അവിടെ രണ്ടു ദ്വാരങ്ങളാണ് കാണുന്നത്.

പിച്ച അയ്യർ ഉറക്കെ ഭാര്യയെ വിളിച്ചുവരുത്തി. കൈയിലുള്ള കടലാസ് അവരുടെ നേരെ നീട്ടിക്കൊണ്ട് അദ്ദേഹം വിടർന്ന കണ്ണുകളോടുകൂടി ചോദിച്ചു: "എന്നാ ഇത്! യാരോ കത്തിക്കീറിയിരിക്കേ?" ശാരദ കുനിഞ്ഞ് കടലാസിന്റെ നേരെ നോക്കി. കാര്യം ശരിയാണ്, ശാരദ സമ്മതിച്ചു എന്നാൽ ഇത് എങ്ങനെ സംഭവിച്ചു എന്ന് തനിക്ക് ഒരു പിടിയുമില്ലെന്ന് ശാരദ പറഞ്ഞു. മുറി പൂട്ടിക്കിടക്കുകയായിരുന്നു. ആരും ഇതിനുള്ളിൽ കടന്നിട്ടില്ല. വല്ല എലിയോ മറേറാ കാർന്നു തിന്നതാവും എന്ന് ശാരദ അഭിപ്രായപ്പെട്ടു.

എങ്ങനെ ഇനി ശങ്കരവാര്യരുടെ പേരിൽ കേസ് കൊടുക്കും? ഒരു രേഖയുണ്ടായിരുന്നത്, ഇതാ നശിച്ചുപോയിരിക്കുന്നു! അയാൾ എതിർത്താൽ കേസ് തെളിയിക്കാൻപററില്ല. "രണ്ടായിരം രൂപ പോച്ച്!" പിച്ചഅയ്യർ തലയിൽ കൈവച്ചുകൊണ്ട് അലറി. ഇങ്ങനെ പററിയതിന് മററാരേയും കുററംപറഞ്ഞിട്ട് കാര്യമില്ലെന്ന് ശാരദ വാദിച്ചു. ഈവക കടലാസുകളും മററും സൂക്ഷിക്കാൻ ഒരു നല്ല ഇരുമ്പുപെട്ടിയോ അലമാരയോ വാങ്ങിക്കണമെന്ന് എത്രകാലമായി താൻ പറഞ്ഞുകൊണ്ടിരിക്കുന്നു.

തന്റെ ചേലകളും സ്വർണ്ണപ്പണ്ടങ്ങളും വയ്ക്കാൻ വേറെ ഒരു പെട്ടിയുംകൂടി വാങ്ങിക്കണമെന്നും കുറേക്കാലമായി ശാരദ പറഞ്ഞുകൊണ്ടിരിക്കുന്നു. പെട്ടി വാങ്ങാൻ പോയാൽ പിച്ചഅയ്യർ വില അധികമാണെന്നു പറഞ്ഞുകൊണ്ട് കൈയുംവീശി തിരിച്ചുവരികയാണ് പതിവ്. ഇനിയെങ്കിലും പാലക്കാട്ടുപോയി രണ്ടു പെട്ടികൾ വാങ്ങിക്കൊണ്ടുവരാൻ ശാരദ ഭർത്താവിനോടു പറഞ്ഞു.

ശങ്കരവാര്യരുടെ പേരിൽ കേസ് കൊടുക്കരുതെന്ന് രണ്ടുദിവസം മുമ്പ് തന്നോടു വാദിച്ച സ്ത്രീയാണല്ലോ ശാരദ. ഈ കടലാസ് ഇവൾ എടുത്ത് കത്തിക്കീറിയതാണോ എന്ന് പിച്ച അയ്യർക്ക് സംശയം തോന്നാതിരുന്നില്ല. പക്ഷേ, ഈ പെണ്ണിന് അത്രത്തോളം ചെയ്യാൻ ധൈര്യം ഉണ്ടാവില്ലെന്ന് ഒന്നുകൂടി ആലോചിച്ചപ്പോൾ അദ്ദേഹത്തിന് ബോദ്ധ്യമായി. മാത്രമല്ല, ശാരദയ്ക്ക് മലയാളം വായിക്കാൻ അറിയില്ലല്ലോ. അല്പം തമിഴിന്റെ എഴുത്തും വായനയും മാത്രമായിരുന്നു അവർ പഠിച്ചത്. അതിനാൽ മലയാളത്തിൽ എഴുതിയ ഈ പ്രോനോട്ടിന്റെ കാതലായ ഭാഗം ഏതെന്ന് അവർക്കു നിശ്ചയമില്ല.

എഴുത്തും വായനയും നിശ്ചയമുള്ള ഒരു കള്ളനാണ് പ്രോനോട്ടിൽ പേരും തുകയും എഴുതിയിട്ടുള്ള ഭാഗം നോക്കി കൃത്യമായി കേടുവരുത്തിയിട്ടുള്ളത്. പുറത്തുനിന്നുള്ള ഒരു കള്ളനാണ് ഈ കൃത്യം ചെയ്തിട്ടുള്ളതെങ്കിൽ അവന് ഈ കടലാസ് എടുത്തുകൊണ്ടുപോയി കത്തിച്ചുകളയാമായിരുന്നല്ലോ എന്ന് പിച്ചഅയ്യർ ആലോചിക്കാതിരുന്നില്ല. എല്ലാംകൂടി ഒരു ഇന്ദ്രജാലം നടക്കുന്നതു പോലെ പിച്ചഅയ്യർക്ക് തോന്നി.

നടേശന്റെ വീട്ടിൽ രാജമ്മ പിന്നിലെ കോലായിൽ മനോരാജ്യം വിചാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ നടേശന്റെ മുത്തശ്ശി, എൺപതുവയസ്സായ പാട്ടി, അവളുടെ അടുത്തുചെന്ന് ഇരുന്നു. നാളെ സാവിത്രീവ്രതം നോക്കണമെന്ന് പാട്ടി പറഞ്ഞു. രാജമ്മ മൂളി. പതിനെട്ടുമുഴം നീളമുള്ള ചേല ഉടുക്കാനാണ് അവൾക്കു വിഷമം തോന്നിയത്. ഉള്ളിൽഎങ്ങനെയൊക്കെയോ ചുററിവലിച്ചുകെട്ടിയുടുക്കണം. എങ്കിലും അവൾ മൂളി. ഒരു കുട്ടിയുണ്ടാവുമ്പോൾ എങ്ങനെ അതിനെ പാട്ടുപാടി കളിപ്പിക്കണമെന്ന് പാട്ടി അപ്പോൾ വിവരിച്ചു:

കരുവി കപ്പേ കപ്പേ
തോണ്ടിത്താം.
അപ്പോ ഒരു അരിശ്ശുമണി
കിടച്ചതാം
അന്ത അരിശ്ശുമണിയെ
കുത്തകുത്തേ
കർണയാച്ചാം അളക്ക്
അളക്ക് അഞ്ച്
കലമാച്ചാം ഉണ്ണ് ഉണ്ണ്
തുലയാതെ പോച്ചാം.

രാജമ്മയുടെ കല്യാണം കഴിഞ്ഞ് ഇന്നേക്കു മൂന്നാമത്തെ ദിവസമാണ്. ഇന്നലെ രാത്രി നടേശനും രാജമ്മയുംകൂടി കിടപ്പറയിൽ പ്രവേശിച്ചപ്പോൾ കല്യാണരാത്രിയെപ്പോലെ കുഴപ്പമൊന്നും ഉണ്ടായില്ല. എന്നാൽ ഇന്ന് പ്രാതലിനായി ഇരുന്നപ്പോൾ സുമിത്ര അവളുടെ അമ്മയോട് "ദോശൈ! അമ്മാ, ദോശൈ!" എന്നു വിളിച്ചുപറഞ്ഞപ്പോൾ രാജമ്മയ്ക്ക് തന്റെ തത്തമ്മ "ദോശൈ! ദോശൈ!" എന്നു പറയാറുള്ളത് ഓർമ്മ വന്നു. അപ്പോൾ അവളുടെ കണ്ണുകൾ നിറയുന്നതും അവൾ കണ്ണു തുടയ്ക്കുന്നതും സുമിത്ര കണ്ടു. പ്രാതൽ കഴിഞ്ഞപ്പോൾ അവളോട് കാര്യം തുറന്നുചോദിക്കാൻ സുമിത്ര നിശ്ചയിച്ചു. രാജമ്മയെ തന്റെ മുറിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. താൻ ഒരു കാര്യം ചോദിച്ചാൽ സത്യം പറയുമോ എന്നു സുമിത്ര അവളോട് ചോദിച്ചു. ഓഹോ, പറയാം എന്ന് രാജമ്മ മറുപടി കൊടുത്തു.

"ഉനക്ക് എന്നാ ഒരു കവലൈ?" സുമിത്ര ചോദിച്ചു. "ഒന്നുമില്ലൈ" എന്ന് രാജമ്മ മറുപടി പറഞ്ഞു. ഒരു ചെറിയ പക്ഷിയെ നഷ്ടപ്പെട്ടതുകൊണ്ടാണ് തനിക്ക് ചിലപ്പോൾ കരച്ചിൽ വരുന്നത് എന്ന് എങ്ങനെ ഇവളോട് തുറന്നു പറയും എന്ന് രാജമ്മ ഭയപ്പെട്ടു. ഈ ബന്ധം തന്റെ മാത്രം ഒരു ദൗർബ്ബല്യം ആണ്. സാധാരണമനുഷ്യർക്ക് ഇല്ലാത്ത ഒരു ദൗർബ്ബല്യം പുറത്ത് അറിഞ്ഞാൽ മോശമാണെന്ന് പാർവ്വതി പറഞ്ഞത് രാജമ്മ മറന്നിട്ടില്ല. തത്തമ്മയെപ്പററി വിചാരിച്ചപ്പോൾ വീണ്ടും കണ്ണിൽ വെള്ളംനിറയുകയും അവൾ മുഖം തിരിച്ചുകൊണ്ട് എഴുന്നേററ് പോരികയുംചെയ്തു.

രാജമ്മയുടെ ഇപ്പോഴത്തെ പെരുമാററം കണ്ടപ്പോൾ സുമിത്രയുടെ സംശയങ്ങൾ വർദ്ധിച്ചു. അനന്തരാമനും ഇവളുംകൂടി സംസാരിച്ചുകൊണ്ടിരിക്കുന്നത് സുമിത്ര പലപ്പോഴും കണ്ടിട്ടുണ്ട്. ഒരിക്കൽ അനന്തരാമനെ രാജമ്മ എന്തോ കാര്യം ഏല്പിച്ചപ്പോൾ അവൻ അതു ചെയ്യുമോ എന്ന് സുമിത്ര സംശയം പ്രകാശിപ്പിച്ചതും അവൻ തനിക്കുവേണ്ടി എന്തും ചെയ്യും എന്ന് രാജമ്മ ഉറപ്പു പറഞ്ഞതും സുമിത്ര ഇപ്പോൾ ഓർമ്മിച്ചു. ഈ ഊഹം ശരിയാണെങ്കിൽ നടേശനും രാജമ്മയും ഒത്തുചേർന്നു പോകുമോ എന്ന് സുമിത്ര അദ്ഭുതപ്പെടാതിരുന്നില്ല. നാലുദിവസംകൂടി കഴിയട്ടെ, എന്നതിന്റെശേഷം വിവരങ്ങൾ നടേശനോട് പറയാം എന്ന് സുമിത്ര തീർച്ചപ്പെടുത്തി.

സൂര്യൻ പടിഞ്ഞാറ് താഴാൻ തുടങ്ങിയപ്പോൾ അനന്തരാമൻ അമ്പലത്തിന്റെ കിഴക്കേനടയിലുള്ള ഉയരം കുറഞ്ഞ പന്തലിച്ച ആലിന്റെ ഒരു തടിച്ച വേരിന്മേൽ തലയുംവച്ചുകൊണ്ട് കിടക്കുകയായിരുന്നു. അയാൾ ഒരു ബീഡി കത്തിച്ചു വലിച്ചു. മഠത്തിൽ ആരുമില്ല. അവൻ ഏകാകിയായിരുന്നുവല്ലോ. ഇപ്പോൾ രാജമ്മയുടെ വിവാഹത്തിനുശേഷം ഏകാന്തത വർദ്ധിച്ചുവെന്ന് അയാൾക്കു തോ



ന്നി. അങ്ങനെ ആലോചിച്ചുകൊണ്ട് കിടക്കുമ്പോഴാണ് പിച്ചുഅയ്യരുടെ മകൻ അമ്പി അവിടെ വന്നു. അമ്പി അനന്തരാമൻെറ അടുത്ത് ഇരുന്നുകൊണ്ട് ഒരു ബീഡി കൊടുക്കാൻ അപേക്ഷിച്ചു. ബീഡി തരില്ലെന്നും മീശ മുളയ്ക്കാത്ത ചെക്കന്മാർ ബീഡി വലിക്കാൻ പാടില്ലെന്നും അനന്തരാമൻ മറുപടി കൊടുത്തുവെങ്കിലും അമ്പി യാചിച്ചപ്പോൾ അനന്തരാമൻ ഒരു ബീഡി എടുത്തുകൊടുത്തു. അമ്പി, ബീഡി കൊളുത്തി വലിച്ചുകൊണ്ട് അനന്തരാമൻെറ അടുത്തിരുന്നു.

അവർ സംസാരിക്കാൻ തുടങ്ങിയപ്പോൾ മുകളിൽ നിന്നുള്ള ഒരു ശബ്ദം അമ്പിയുടെ ശ്രദ്ധയാകർഷിച്ചു. അമ്പി മേല്പോട്ട് നോക്കിയപ്പോൾ ഒരു കൊമ്പിന്മേൽ ഒരു തത്തമ്മ ഇരിക്കുന്നതു കണ്ടു. അത് അത്ര വലിയ കാര്യമൊന്നുമല്ല പക്ഷേ, ഈ തത്തമ്മയുടെ ശബ്ദത്തിന് എന്തോ സവിശേഷതയുള്ളതായി തോന്നുകയാൽ അമ്പി അതിൻെറ നേരെ വിരൽ





ചൂണ്ടിക്കൊണ്ട് അനന്തരാമനോട് പറഞ്ഞു: "ഇതേ പാരു്— അതു് എന്നമോ പേശറാൻ!" ഈ തത്തമ്മ എന്തോ സംസാരിക്കുന്നതുപോലെ അവനു് തോന്നി.

അനന്തരാമൻ അശ്രദ്ധമായി ബീഡി വലിച്ചു പുകയുടെ ഒരു വൃത്തം ഊതി മേൽപ്പോട്ടു വിട്ടുകൊണ്ടു് ആദ്യം മറുപടി കൊടുത്തു: "എന്തുവേണമാനാ പേശട്ടും.' എന്നാൽ, തത്തമ്മയുടെ ശബ്ദം ഒന്നുകൂടി ശ്രദ്ധിച്ചപ്പോൾ അനന്തരാമനു് കൗതുകം തോന്നി. താൻ ഈ ശബ്ദം മുമ്പു് എവിടെയോ കേട്ടിട്ടുണ്ടല്ലോ. ഏതാനും നിമിഷങ്ങൾ അനന്തരാമൻ ആലോചിച്ചു. പെട്ടെന്നു് അയാൾ ചാടി എഴുന്നേററുകൊണ്ടു് പറഞ്ഞു: "ഇതു് രാജമ്മയോടു പക്ഷിപോലിരുക്കുമേ! കഴുതൈ, കഴുതൈ, കഴുതൈ എന്നാക്കും അതു പേശറാൻ."

അനന്തരാമൻ ഒന്നുകൂടി നല്ലവണ്ണം ശ്രദ്ധിച്ചു. കേട്ടതു് ശരിയാണു്. കഴുതൈ, കഴുതൈ, കഴുതൈ എന്ന വാക്കുതന്നെയാണു് ഈ തത്തമ്മ ഉച്ചരിച്ചുകൊണ്ടിരിക്കുന്നതു്. രാജമ്മയുടെ തത്ത എപ്പോഴും പറയാറുള്ള വാക്കുകളിൽ ഒന്നാണു് ഇതു്. പ്രത്യേകിച്ചു് അനന്തരാമനെ കണ്ടാൽ ഈ വാക്കുകൾ ഉച്ചരിക്കാനായിരുന്നു തത്തമ്മയ്ക്കു് ഇഷ്ടം. അങ്ങനെയാണു രാജമ്മ തത്തയെ പരിശീലിപ്പിച്ചിരുന്നതു്. ആ തത്ത തന്നെയാണെന്നുള്ള കാര്യത്തിൽ സംശയമില്ല വലിപ്പവും നിറവും എല്ലാം രാജമ്മയുടെ തത്തയുടേതുതന്നെ! രാജമ്മയുടെ തത്ത അതിൻെറ കൂട്ടിൽനിന്നു രക്ഷപ്പെട്ടു് എങ്ങനെ ഈ മരത്തിന്മേൽ എത്തിച്ചേർന്നു എന്നു് അനന്തരാമൻ അദ്ഭുതപ്പെട്ടു.

അയാൾ ഒന്നുകൂടി പരീക്ഷിക്കാൻ നിശ്ചയിച്ചു. അനന്തരാമൻ രാജമ്മയുടെ തത്തയെ കാണുമ്പോഴെല്ലാം "കള്ളി, കള്ളി, കള്ളി" എന്നു് അതിനെ വിളിക്കാറുണ്ടു്. അപ്പോൾ അതു് കൊക്കു് ചരിച്ചുപിടിച്ചുകൊണ്ടു് "കഴുതൈ" എന്ന വാക്കു് തുരുതുരാ പറഞ്ഞുകൊണ്ടിരിക്കും. അനന്തരാമൻ ഇപ്പോൾ മേല്പോട്ടു നോക്കിക്കൊണ്ടു കള്ളി, കള്ളി, കള്ളി എന്നു വിളിച്ചുപറഞ്ഞു. അപ്പോൾ തത്ത അവൻ പ്രതീക്ഷിച്ചതുപോലെ, കഴുതൈ, കഴുതൈ, കഴുതൈ എന്നു് തുരുതുരാ പറഞ്ഞു. അങ്ങനെ പറഞ്ഞുകൊണ്ടു് ഇരുന്നപ്പോൾ തത്ത പതിവുപോലെ കൊക്കു ചരിച്ചു് ഇടത്തേ കണ്ണുകൊണ്ടു് അനന്തരാമനെ നോക്കുകയും ചെയ്തു.

അമ്പി കഴുതയും കള്ളിയും തമ്മിലുള്ള പ്രേമാത്മകവാഗ്സമരം കൗതുകത്തോടുകൂടി നോക്കിനിൽക്കുകയായിരുന്നു. ഈ തത്ത രാജമ്മയുടെ തത്ത തന്നെയാണെന്നു് തീർച്ചയായപ്പോൾ അനന്തരാമൻ അമ്പിയോടു പറഞ്ഞു: "ഡേയ്, അമ്പി, ഇതു് രാജമ്മയോടു് പക്ഷിയാക്കും." അമ്പി ചോദിച്ചു: "എന്നാ ഇപ്പിടി തുറന്നു് വിട്ടിരിക്കറതു്?" അനന്തരാമൻ ആലോചനാമഗ്നനായി മറുപടി കൊടുത്തു: "അതു് താൻ നിനക്കറേൻ." കൂട്ടിലിട്ടിരുന്ന ഈ പക്ഷിയെ എന്തിനു് സർവ്വതന്ത്രസ്വതന്ത്രയാക്കിക്കൊണ്ടു തുറന്നുവിട്ടു എന്ന ചോദ്യത്തെപ്പററി രണ്ടു ചെക്കന്മാരും പല ഊഹാപോഹങ്ങളും നടത്തി.

പിച്ചു അയ്യർ, ശങ്കരവാര്യരുടെ പ്രോനോട്ടു് കേടുവന്നതായി കണ്ടതിനെത്തുടർന്നു്, വീണ്ടും തിരക്കുപിടിച്ചു് പാലക്കാട്ടേക്കു പോയി. പോകുന്നവഴിക്കു് അദ്ദേഹം ലക്ഷ്മണവാദ്ധ്യാരുടെ മഠത്തിൽ കയറി. വാദ്ധ്യാർ ഉറങ്ങുകയായിരുന്നു. വാദ്ധ്യാരോടു് വളരെ പ്രധാനപ്പെട്ട ഒരു കാര്യം സംസാരിക്കാനുണ്ടായിരുന്നതിനാൽ ഉണരുന്നതുവരെ കാത്തിരുന്നു. ഉറക്കത്തിൽനിന്നു വിളിക്കുന്നതു് വാദ്ധ്യാർക്കു് ഇഷ്ടമല്ല. വാദ്ധ്യാർ ഉണർന്നുവന്നപ്പോൾ വിഷയം അവതരിപ്പിച്ചു.

രണ്ടുദിവസം മുമ്പു തൻെറ അമ്യാരു് എന്തോ വിഡ്ഢിത്തം പറഞ്ഞപ്പോൾ തനിക്കു് ദേഷ്യം വന്നു. അവളെ "കപിഗോത്രം" എന്നു വിളിച്ചു. അതു് അവൾക്കു് അവമാനമായിപ്പോയത്രേ. അവളെ സമാധാനിപ്പിക്കാൻ താൻ ഒരു സൂത്രം പ്രയോഗിച്ചു. കപി എന്നാൽ ഒരു മഹർഷിയുടെ പേരാണെന്നുള്ള വ്യാഖ്യാനം പറഞ്ഞു ഫലിപ്പിച്ചതിനെപ്പററി പിച്ചു അയ്യർ ലക്ഷ്മണവാദ്ധ്യാരോടു് വിസ്തരിച്ചുകൊടുത്തു.

തൻെറ വ്യാഖ്യാനം സത്യമാണോ എന്നു് ശാസ്ത്രിയോടു് ചോദിക്കട്ടെ എന്നാണു് അമ്യാരു് പറഞ്ഞതു്. ശാരദ വാദ്ധ്യാരെക്കണ്ടു് ചോദിക്കാൻ വരുമ്പോൾ ദയവായി വാദ്ധ്യാർ കപി ഒരു മഹർഷിയായിരുന്നു എന്നു് പറയണം. തൻെറ അഭിമാനം രക്ഷിച്ചുതരണമെന്നു് പിച്ചുഅയ്യർ ലക്ഷ്മണവാദ്ധ്യാരോടു് അപേക്ഷിച്ചു. ഇതുപോലെയുള്ള കുഴപ്പങ്ങൾ എന്തിനാണു് ഉണ്ടാക്കുന്നതെന്നു് വാദ്ധ്യാർ ആദ്യം ശകാരിച്ചുവെങ്കിലും പിന്നീടു് "ഉം, ഉം, ഉം, ആകട്ടും, ആകട്ടും" എന്നു് പൂണൂൽ തഴുകിക്കൊണ്ടു് പറഞ്ഞു. പിച്ചുഅയ്യർ പാലക്കാട്ടേക്കു പോവുകയാണെന്നു് അറിഞ്ഞപ്പോൾ അവിടെ കമ്പോളത്തിൽ നിന്നു് രണ്ടു കിലോഗ്രാം കോവയ്ക്ക വാങ്ങിക്കൊണ്ടുവരാൻ വാദ്ധ്യാർ ഏല്പിച്ചു. പിച്ചു അയ്യർ പണം ചോദിച്ചില്ല.

പാലക്കാട്ടു ചെന്ന പിച്ചുഅയ്യർ ഒരു ചങ്ങാതിയുടെ വീട്ടിൽപ്പോയി ഇഡ്ഡലിയും മധുരമുള്ള ചമ്മന്തിയും കാപ്പിയും കഴിച്ചശേഷം വക്കീലിനെ പോയിക്കണ്ടു. പ്രോനോട്ടു് ഇല്ലെങ്കിൽ കേസുകൊടുത്താൽ ഗുണമുണ്ടാവുകയില്ലെന്നു് വക്കീൽ ഉറപ്പിച്ചു പറഞ്ഞപ്പോൾ പിച്ചു അയ്യർ നിരാശനായി.

ഈ സമയത്തു് പിച്ചുഅയ്യരുടെ മഠത്തിൽ ശാരദ മുററത്തു് ഒരു പനമ്പു വിരിച്ചു് 'കൊണ്ടാട്ട മുളകു്' ഉണക്കാൻ പരത്തുകയായിരുന്നു. അപ്പോഴാണു് നാണാസ്വാമി കയറിവന്നതു്. വടക്കഞ്ചേരി കമ്പോളത്തിൽ നിന്നു് ഒരു തത്തയെ വാങ്ങിക്കൊണ്ടുവരുന്നതിനു് ശാരദ ഇരുപത്തഞ്ചു് ഉറുപ്പിക കൊടുത്തു് ഇയാളെ മൂന്നു ദിവസംമുമ്പു് അയച്ചതായിരുന്നു. സന്ധ്യയ്ക്കുമുമ്പു് തിരിച്ചുവരാമെന്നു പറഞ്ഞു കൊണ്ടുപോയ ഈ മനുഷ്യനെ ഇപ്പോഴാണു കാണുന്നതു്. സാധാരണനിലയിൽ ശാരദ അണ്ണനെ പത്തു തെറിവിളിച്ചു പറയേണ്ടതായിരുന്നു. നാണാസ്വാമി തെറി കേൾക്കാൻ ഒരുങ്ങിക്കൊണ്ടായി തന്നെയാണു വന്നതു്. താൻ കൃത്യനിഷ്ഠ പാലിക്കാത്തതിനു് തക്കതായ ഒഴികഴിവുകളായി ചില കെട്ടുകഥകളും അയാൾ തയ്യാറാക്കിക്കൊണ്ടുവന്നിരുന്നു.

പക്ഷേ, അദ്ഭുതം എന്നു പറയട്ടെ, ശാരദ ദേഷ്യപ്പെട്ടില്ല. "അണ്ണാ, ഉക്കാരും" എന്നു് വളരെ മര്യാദ കാണിക്കുകയാണു ശാരദ ചെയ്തതു്. അവർക്കു് ഒരു രഹസ്യം സൂക്ഷിക്കാനുണ്ടായിരുന്നു. പാർവ്വതിയുടെ തത്തയെ പിച്ചു അയ്യരുടെ മുറിയിൽ ഇട്ടു പൂട്ടിയ വിവരം നാണാസ്വാമി ആരോടും പറയാൻ പാടില്ല. പിച്ചു അയ്യർ വിവരം അറിഞ്ഞാൽ പ്രോനോട്ടു് കത്തിക്കീറിയതിനു് ബഹളം തുടങ്ങും. ബഹളം തുടങ്ങിയാൽ അതു് വളരെനാൾ നീണ്ടുനിൽക്കും.

ഈ കാര്യം നാണാസ്വാമിയോടു് ശാരദ മേൽപ്പറഞ്ഞ രൂപത്തിൽ തുറന്നു പ്രകാശിപ്പിച്ചില്ല. അണ്ണൻെറ സ്വഭാവം ശാരദയ്ക്കു് നല്ലവണ്ണം അറിയാം. അവരുടെ ഒരു രഹസ്യം അയാളുടെ കൈയിൽ ഉണ്ടെന്നു് അറിഞ്ഞാൽ നാണാസ്വാമി പണം ചോദിക്കുമെന്നു തീർച്ചയാണു്. ഇതിൻെറ പേരിൽ അയാൾ നാലഞ്ചു തവണയെങ്കിലും ഇരുപത്തഞ്ചു് ഉറുപ്പിക വീതം ചോദിച്ചു വാങ്ങും.

അതിനാൽ ശാരദ വേറെ വഴി ആലോചിക്കുകയായിരുന്നു. ഏഷണിയാണു് ഏററവും നല്ല മാർഗ്ഗമെന്നു് ശാരദ നിശ്ചയിച്ചു. "അണ്ണാ, ഒരു സമാചാരം ചൊല്ലട്ടുമാ?" എന്നു് ശാരദ തുടങ്ങി. അമ്പിയുടെ കല്യാണം ആലോചിക്കാൻ പിച്ചു അയ്യർ കഴിഞ്ഞ ആഴ്ച പാലക്കാട്ടു പോയിരുന്നു. നല്ല തറവാടാണു്. കുട്ടിക്കു് പതിനാലു വയസ്സു് മാത്രമേ പ്രായമായിട്ടുള്ളു. പത്തു പവൻെറ ആഭരണങ്ങളും എണ്ണായിരം ഉറുപ്പികയും തരും. ജാതകവും ഉത്തമത്തിൽ പൊരുത്തപ്പെട്ടു. എല്ലാം ഒരുവിധം തീർച്ചയായപ്പോൾ പിച്ചുഅയ്യരുടെ ബന്ധുക്കളെപ്പററിയും മററും പെണ്ണിൻെറ വീട്ടുകാർ ചോദിച്ചറിഞ്ഞു.

ഇതിനെപ്പററി പറഞ്ഞുവന്നപ്പോൾ റെവന്യൂ ഇൻസ്പെക്ടറായിരുന്ന നാരായണസ്വാമി അയ്യരുടെ മരുമകനാണു് വരൻ എന്നും നാരായണസ്വാമി അയ്യരുടെ സഹോദരിയായ ശാരദയെയാണു് പിച്ചുഅയ്യർ കല്യാണം കഴിച്ചിട്ടുള്ളതെന്നും അവരോടു് പറഞ്ഞുകൊടുത്തു. പെണ്ണിൻെറ അച്ഛൻ ഇതു കേട്ടപ്പോൾ ഒരു ചാട്ടം ചാടിയത്രേ. "അന്ത കള്ളുകുടിയൻ നാണാസ്വാമിയാ?" എന്നു് അദ്ദേഹം ചോദിച്ചുവത്രേ. പെണ്ണിൻെറ അച്ഛനു് വെറുപ്പുണ്ടാക്കിയ ഒരു ബന്ധമാണു് ഇതെന്നു മനസ്സിലായപ്പോൾ നാണാസ്വാമിയുമായിട്ടുള്ള ബന്ധം പേരിനു മാത്രമേയുള്ളുവെന്നും വളരെക്കാലമായി അയാൾ ഞങ്ങളുടെ വീട്ടിൽ വരാറില്ലെന്നും, പിച്ചുഅയ്യർ വിശദീകരിച്ചതായി ശാരദ വിവരിച്ചു. പെണ്ണിൻെറ അച്ഛനു് അപ്പോൾ മാത്രമാണു തൃപ്തിയായതു്. അങ്ങനെയാണെങ്കിൽ കല്യാണം നടത്താൻ വിരോധമില്ലെന്നു് അവർ അറിയിച്ചു.

(തുടരും)

# ചേട്ടന്റെ നിഴലിൽ

ലീലാ ദാമോദരമേനോൻ

## നാല്പത്തിരണ്ട്

തിരുവനന്തപുരത്തു താമസമായപ്പോഴേക്കു കുട്ടികൾ മൂന്നുപേരും മുതിർന്നിരുന്നു. ഇളയ കുട്ടി ഉഷയ്ക്കു 12 വയസ്സായിക്കഴിഞ്ഞു. കൊച്ചു കുട്ടികളായിരുന്നപ്പോൾ അവരെ ലാളിക്കുവാനോ അവർ വളരുന്നതു കാണുവാനോ ചേട്ടനു അവസരം കിട്ടിയിരുന്നില്ല എന്നു ഞാൻ നേരത്തെ പറഞ്ഞതാണ്.

ആയിടയ്ക്കു്, മരിച്ചുപോയ തന്റെ ഒരു കാരണവർ തറവാട്ടുവീടിന്റെ ഉമ്മറത്തു വച്ചു് തന്റെ കൈയിൽ ഒരു ശിശുവിനെ ഏല്പിക്കുന്നതായി ചേട്ടൻ സ്വപ്നം കണ്ടു. അതു വെറും കിനാവായി മാത്രം ഞങ്ങൾ കരുതി.

എന്നിരുന്നാലും ഉപബോധമനസ്സിൽ ആ ആഗ്രഹം തങ്ങി നിന്നിരിക്കണം.

**ഒരു അന്തർദ്ദേശീയ വനിതാസമ്മേളനത്തിൽ സംബന്ധിക്കാനായി നടത്തിയ ഇറാൻ സന്ദർശനം വിജ്ഞാനപ്രദമായിരുന്നു. നവീന പാശ്ചാത്യ സംസ്കാരവും പുരാതന പൗരസ്ത്യ സംസ്കാരവും മേളിച്ച ഒരു രാഷ്ട്രം**

തന്റെ ഒരു കവിതയുടെ ഭാഗം ആയിടെ ചേട്ടൻ ചൊല്ലുന്നതു് ഞാൻ കേട്ടു.

"ഒരോമനക്കുഞ്ഞിൻ കുരുന്നുകാലിലെ
കരിവളകൊണ്ടിത്തളം തെളിഞ്ഞെങ്കിൽ!
വികൃതികാട്ടുവാൻ വിരുതുള്ള കയ്യാൽ
സകല വസ്തുവും വലിച്ചെറിഞ്ഞെങ്കിൽ!
കളിപ്പിരളയിൽ കസേരകൾ കൂടി-
ത്തലകീഴായിട്ടു തെറിച്ചുവീണെങ്കിൽ!"

സ്വപ്നം സാക്ഷാൽക്കരിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ ആനന്ദത്തിന് അതിരുണ്ടായില്ല. ഞങ്ങളുടെ വീട്ടുകാരും പുതിയ അംഗത്തിന്റെ വരവു് സന്തോഷത്തോടു കൂടി പ്രതീക്ഷിച്ചു; പ്രത്യേകിച്ചും എന്റെ അച്ഛൻ.

ഒരു കാര്യത്തിൽ മാത്രം കുറച്ചു പ്രയാസം തോന്നി. സംസ്ഥാന ഫാമിലി പ്ലാനിങ് എഡ്യുക്കേഷൻ ലീഡർതന്നെ കുടുംബാസൂത്രണം പാലിക്കാത്തതെന്താണെന്ന പ്രശ്നം വരില്ലേ? ആ ചോദ്യം പലതവണ ഉന്നയിക്കപ്പെട്ടു. തെറ്റായ മാതൃകയാകുമോ? പക്ഷേ, ആഗ്രഹിച്ചുണ്ടായ ശിശുവിനെ നേരാംവണ്ണം വളർത്താമെന്ന ബോദ്ധ്യമുള്ള മാതാപിതാക്കൾക്ക് ഒരു കുട്ടി ജനിക്കുന്നതിനു നമ്മുടെ നാട്ടിൽ നിയമതടസ്സമില്ല; അതു് സാമൂഹ്യവിരുദ്ധവുമാവില്ല.

എനിക്കു യാതൊരു ദേഹാസ്വാസ്ഥ്യവും തോന്നിയില്ല. പതിവുപോലെ ജോലികൾ ഞാൻ നിർവ്വഹിച്ചു. അഖിലേന്ത്യാ വനിതാസമ്മേളനത്തിന്റെ ഏല്പാടുകളിൽ ബദ്ധശ്രദ്ധയായപ്പോൾ എന്റെ ദേഹസ്ഥിതി മറച്ചുവയ്ക്കാൻ പാടിയിരുന്നില്ല. പ്രതിനിധികൾക്ക് അതു തമാശ

സ്സു വഴിയായി. ജനിക്കാൻ പോകുന്ന കുട്ടിക്കു നേരത്തേതന്നെ അവർ 'എ. ഐ. ഡബ്ളിയു. ഡി. ബേബി എന്ന വിശേഷണം കൊടുത്തു.

ഡോക്ടർ രാധാകൃഷ്ണന്റെ പ്രസിഡന്റ് തിരഞ്ഞെടുപ്പ് 1962 മേയ് 7-ം തീയതിയായിരുന്നു. അന്നു പുലർച്ചേയാണ് കുട്ടിയുടെ ജനനമുണ്ടായതു്. പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ സംസ്ഥാനങ്ങളിൽനിന്ന് എത്ര എം. എൽ. എ. മാർ വോട്ടുചെയ്തു എന്നതിനു പ്രാധാന്യം കൊടുക്കുക പതിവാണ്. ഞാൻ എന്തുകൊണ്ടു വോട്ടുചെയ്തില്ല എന്നതിന്റെ കാരണം ദേശീയ വാർത്തയായി. ആ പ്രചാരംകൊണ്ട്, വെറും കുടുംബകാര്യം മാത്രമായിരുന്ന ആ സംഭവത്തിനു് അഖിലേന്ത്യാ തലത്തിൽനിന്ന് ഒട്ടേറെ അനുമോദനങ്ങൾ എനിക്കു ലഭിച്ചു.

ധാരാളം കളിയാക്കലിനും ഞാൻ വിധേയയാകാതിരുന്നില്ല. അതു സ്വാഭാവികമായിരുന്നു. ആ തമാശയിൽ ഞാനുംകൂടി.

പക്ഷേ, ഒരു പുരോഹിതൻ നടത്തുന്ന പത്രത്തിൽ ആ ജനനത്തെപ്പറ്റി ആക്ഷേപഭാവത്തോടെ പരാമർശിച്ചതു് എന്നെ വല്ലാതെ വേദനിപ്പിച്ചു. വിവാഹ പാശങ്ങളും കുടുംബബന്ധങ്ങളും പാവനമായി കരുതുവാനും നിലനിറുത്തുവാനും, പാപികളായവർക്കുപോലും മാപ്പുകൊടുക്കുവാനും ആവശ്യപ്പെടുന്നവർ, അടിസ്ഥാനരഹിതമായ അപവാദങ്ങൾ പ്രചരിപ്പിക്കാൻ രാഷ്ട്രീയപ്രേരിതരായതു് ഖേദകരമായിരുന്നു.

ഏതായാലും ചേട്ടന്റെ കവിതയിൽ ധ്വനിച്ച ആശ സഫലമായി. ഇഷ്ടപ്രകാരം സ്നേഹം കോരിച്ചൊരിഞ്ഞു് ലാളിച്ചു വളർത്താൻ ഒരോമനപ്പുത്രനെ കിട്ടി. അവസാനംവരെ ചേട്ടന്റെ അരികത്തുതന്നെ ഉണ്ടാകാനും ആ മകനു ഭാഗ്യമുണ്ടായി എന്നതു് ചാരിതാർത്ഥ്യജനകമാണ്.

ശ്രീകുമാർ എന്ന പേരാണ് ഇട്ടതെങ്കിലും ഉണ്ണിയെന്നു് അവനെ ഞങ്ങൾ വിളിച്ചു. കാണെക്കാണെ, ഉണ്ണി വളർന്നു. എവിടെയും ചേട്ടനെ പറ്റിപ്പിടിച്ചു് അവൻ പോയിത്തുടങ്ങി. ചേട്ടനോടൊപ്പം ഉണ്ണിയെക്കാണുന്നതു് ഒരു സുപരിചിത ദൃശ്യമായി.

അസംബ്ലിയിൽ പോകുമ്പോഴും ഉച്ചയ്ക്ക് ഊണുകഴിക്കാൻ കാറ് എത്തുമ്പോഴും ഉണ്ണി വണ്ടിയിൽ ഇരിക്കുന്നുണ്ടാകും. ഒരു ദിവസം കെ. ആർ. ഗൗരി എന്നോടു ചോദിച്ചു: "തനിക്ക് എന്തിനാണ് നാലു കുട്ടികൾ? ഈ കൊച്ചിനെ ഞാൻ കൊണ്ടുപോയി വളർത്താം." ഉണ്ണിക്കു കൊടുക്കാൻ ചിലപ്പോൾ ഗൗരി റൊട്ടി കരുതും. ഗൗരിയുടെ മൃദുലമായ മാതൃഹൃദയം അപ്പോഴാണ് ഞാൻ മനസ്സിലാക്കിയതു്.

"ഞാൻ അതിനെ നല്ല ഒരു കമ്മ്യൂണിസ്റ്റാക്കാം."

"അതു വേണ്ട, അവൻ കോൺഗ്രസ്സായി ത്തന്നെ ഇരിക്കട്ടെ." ഞങ്ങൾ തർക്കിക്കും. എന്നാലും വ്യക്തിപരമായ ഒരു സൗഹാർദ്ദം ആ തർക്കത്തിന്റെ പിന്നിലുണ്ടായിരുന്നു.

മന്ത്രിമാരുടെ കുടുംബങ്ങൾ അക്കാലത്തു തമ്മിൽ കണ്ടുമുട്ടാൻ ധാരാളം അവസരങ്ങളുണ്ടായിരുന്നു. മുഖ്യമന്ത്രിയുടെ ഊണ് മിക്കവാറും തിരുവനന്തപുരം മട്ടിലുള്ള സദ്യയായിരിക്കും. മിസസ് താണുപിള്ളയ്ക്കു പച്ചക്കറി നട്ടു വളർത്താൻ വലിയ താല്പര്യമായിരുന്നു. ഇടയ്ക്കു വെണ്ടയ്ക്കയുടെയും വഴുതനങ്ങയുടെയും ഓഹരി ഞങ്ങൾക്കും കിട്ടുമായിരുന്നു. ഉപമുഖ്യമന്ത്രി ശങ്കറുടെ വിരുന്നുകൾ സുപ്രസിദ്ധമായിരുന്നു. മിസസ് ശങ്കറിന്റെ മേൽനോട്ടത്തിൽ ഉണ്ടാക്കാറുണ്ടായിരുന്ന കപ്പയുടെയും മീനിന്റെയും രുചി ഒന്നു പ്രത്യേകം തന്നെയായിരുന്നു.

അന്നു പരക്കെ പ്രചാരം ലഭിച്ച ഒരു സിനിമാപ്പാട്ട് മന്ത്രി പൗലോസിന്റെ മകൾ ഏലിയാമ്മയെ കുറച്ചു കുഴക്കി. ഏലിയാമ്മ കോളേജ് പരിസരത്തിൽ എത്തിയാൽ കുസൃതികളായ ചില സഹപാഠികൾ പാട്ടു തുടങ്ങും:

"കവലയനയനേ, കുഞ്ഞേലിയാമ്മേ,
കൂടെപ്പോരാമോ?"

ഏലിയാമ്മ ആ കളിയാക്കൽ കണക്കിലെടുത്തില്ല എന്ന മട്ടിൽ നടക്കും, പാട്ടുകാർ വിഡ്ഢികളാവും.

ചെറിയതും വലിയതുമായ കുടുംബകാര്യങ്ങൾ ഞങ്ങൾ അന്യോന്യം കൈമാറും. അതു് ആവശ്യമായിരുന്നു. അസംബ്ലിയുടെ കർക്കശമായ അന്തരീക്ഷത്തിൽ നിന്നു മാറിയുള്ള പരിചയപ്പെടൽ സഹപ്രവർത്തകരുടെയും എതിരാളികളുടെതന്നെയും മാനുഷികവശങ്ങൾ മനസ്സിലാക്കാൻ സഹായിക്കുമെന്നതിനു സംശയമില്ല.

ഇതെടുത്തു പറയാൻ കാരണമുണ്ട്. എനിക്ക് കുറച്ചുകാലം മുമ്പ് വിചിത്രമായ ഒരു അനുഭവമുണ്ടായി. ഒരു സദസ്സിൽ ഇരിക്കുമ്പോൾ ദൂരെക്കണ്ട ഒരു സഹോദരി ആരാണെന്നു് ഒരു മന്ത്രിപത്നി എന്നോടു ചോദിച്ചു. അതു് മറ്റൊരു മന്ത്രിയുടെ പത്നിയായിരുന്നു. ദിവസവും ഭർത്താക്കന്മാർ തമ്മിൽ കണ്ടിരുന്നുവെങ്കിലും ഭാര്യമാർക്ക് അന്യോന്യം പരിചയമുണ്ടായിരുന്നില്ല എന്നതു് അദ്ഭുതകരമായിരുന്നു.

വ്യവസായങ്ങൾ ആരംഭിക്കുന്നതിനു ചേട്ടനെടുത്ത നടപടികൾ വിജയകരമായി മുന്നോട്ടു പോയി. പരക്കെ ഒരുത്സാഹം പ്രകടമായിരുന്നു. ചെറിയതും വലിയതുമായ വ്യവസായങ്ങളെ തരംതിരിച്ചു് അവയുടെ പ്രാരംഭപ്രവർത്തനങ്ങൾ കഴിയുന്ന വേഗത്തിൽ പൂർത്തിയാക്കാനുള്ള സജ്ജീകരണം വ്യവസായ വകുപ്പിൽ ഉണ്ടാക്കി. മറ്റു ഡിപ്പാർട്ട്മെന്റുകളുമായി ആവശ്യമായ സഹകരണം സംഘടിപ്പിച്ചു് പി. ഡബ്ളിയു. ഡി. യെയും പി. എച്ച്. ഇ. ഡി. യെയും ഇലക്ട്രിസിറ്റി ബോർഡിനെയും, റെവന്യൂ ഡിപ്പാർട്ട്മെന്റിനെയും ഈ സഹകരണവലയത്തിൽ കൊണ്ടുവന്നു. നിലവിലുള്ള സ്ഥാപനങ്ങളിൽ ഉല്പാദനം വർദ്ധിപ്പിക്കാനുള്ള ശ്രമവും നടന്നു. മനുഭായ് ഷായ്ക്കു കൊടുത്ത വാക്കു പാലിച്ചു. ആറു മാസത്തിനുള്ളിൽ നഷ്ടത്തിൽ നടന്നിരുന്ന സ്പിന്നിങ് മില്ലുകൾക്ക് ആശാസ്യമായ സംവിധാനം ഉണ്ടാക്കി.

ചില്ലറ കാര്യങ്ങൾക്കുവേണ്ടി, ഏതു തൊഴിലാളി വിഭാഗമാണെങ്കിലും, കുഴപ്പങ്ങൾ ഉണ്ടാക്കിയാൽ അതു തടയാനും അതേസമയം തൊഴിലാളികളുടെ ന്യായമായ അവകാശങ്ങൾ അംഗീകരിച്ചുകൊടുക്കാനും ചേട്ടൻ ശ്രദ്ധിച്ചു. ഇക്കാര്യത്തിൽ വ്യവസായമന്ത്രിയും തൊഴിൽ മന്ത്രിയും തോളോടുതോൾ ചേർന്നു് പ്രവർത്തിച്ചിരുന്നു. എത്രയോ രാത്രികളിൽ രണ്ടും മൂന്നുംമണിവരെ മന്ത്രി അച്ചുതനും ചേട്ടനും തൊഴിൽത്തർക്കങ്ങൾ തീർക്കാൻ ഒരുമിച്ചിരുന്നിട്ടുണ്ട്.

കേരളത്തിന്റെ സാമ്പത്തിക മേഖലകളിലെ വിവിധ തലങ്ങളിൽ അന്നു് ചലനമുണ്ടായി എന്നു നിസ്സംശയം പറയാം. വയോജന-വിധവാ പെൻഷൻ പദ്ധതി അക്കാലത്തു് ആരംഭിച്ചതാണ്. മന്ത്രിമാർ പറഞ്ഞതു് ജനങ്ങളും ഉദ്യോഗസ്ഥന്മാരും കുറെയൊക്കെ മനസ്സിലാക്കാൻ ശ്രമിച്ചിരുന്നുവെന്നതും നേരാണ്.

ഇറാനിലേക്കു പോകാൻ എനിക്ക് ഒരു ക്ഷണം കിട്ടി. ഒരു അന്തർദ്ദേശീയ വനിതാ സമ്മേളനത്തിൽ പങ്കെടുക്കാൻ ഇന്ത്യയിൽനിന്ന് ഐവി ഖാനെയും എന്നെയുമാണ് തിരഞ്ഞെടുത്തതു്. ചെറിയ കുട്ടിയെ വിട്ടിട്ടു പോകാൻ പ്രയാസം തോന്നി. പോകുന്നതു നന്നായിരിക്കുമെന്നു ചേട്ടൻ എന്നോടു പറഞ്ഞപ്പോൾ, ഞാൻ ക്ഷണം സ്വീകരിച്ചു.

ഷായുടെ സഹോദരി പഹലവി രാജകുമാരിയുടെ അതിഥികളായിട്ടാണ് ഞങ്ങൾ അവിടെ ചെന്നതു്. രാജകീയാധികാരത്തിന്റെ ഉന്നതശിഖരത്തിൽ ഷായുടെ കുടുംബം വർത്തിച്ചിരുന്ന കാലം. ഒമർ ഖയ്യാമിന്റെയും ആയിരം അറേബ്യൻ രാത്രികളുടെയും ശബ്ദളമായ സമ്പന്നതയുടെ അന്തരീക്ഷം. ഇന്ത്യയിൽ നിന്നു കൊണ്ടുപോയ മയൂരസിംഹാസനം മുതൽ, ഏഴറകൾക്കുള്ളിൽ പൂട്ടിവച്ചിരുന്ന കണക്കില്ലാത്ത നിധിയുടെ അധികാരികളായിരുന്നു ഇറാൻ. ലോകപ്രസിദ്ധങ്ങളായ വൈരങ്ങൾ, തിളങ്ങുന്ന രത്നങ്ങൾ, രത്നഖചിതമായ സ്വർണ്ണപ്പാത്രങ്ങൾ, ചാക്കുകണക്കിനു് മുത്തുകൾ, അമൂല്യങ്ങളായ പരവതാനികൾ, ഇഷ്ടംപോലെ എണ്ണയും പണവും. ഇസ്ലാമിക രാഷ്ട്രമാണെങ്കിലും സ്ത്രീകൾക്കും പുരുഷന്മാർക്കും വിദ്യാഭ്യാസം കൊടുക്കുവാനുള്ള പദ്ധതികൾ. നവീന പാശ്ചാത്യ പരിഷ്കാരത്തിന്റെയും പൗരസ്ത്യ സംസ്കാരത്തിന്റെയും ഒരു സമ്മിശ്ര സാമൂഹ്യജീവിതരീതി. ആരെയും അദ്ഭുതപ്പെടുത്താവുന്ന, സാമ്പത്തികവികസനത്തിന് സാദ്ധ്യതയുള്ള രാഷ്ട്രം. ഇറാനിലേക്കുള്ള അന്നത്തെ യാത്ര വിജ്ഞാനപ്രദമായിരുന്നു.



നാഷണൽ സേവിംഗ് അഡ്വൈസറി ബോർഡിന്റെ യോഗത്തിൽ ലീലാദാമോദരമേനോൻ പ്രസംഗിക്കുന്നു

ഞങ്ങൾ ഹോട്ടൽ റോയൽ ടെഹറാനിലായിരുന്നു താമസിച്ചിരുന്നതു്. ഒരു രസകരമായ അനുഭവം ഞങ്ങൾക്കുണ്ടായി. ഒരു ദിവസം എന്റെ മുറിയിലുണ്ടായിരുന്ന ടെലഫോൺ ശബ്ദിച്ചപ്പോൾ ഐവിയാണ് ടെലഫോൺ എടുത്തതു്.

"മിസ്റ്റർ മേനോനോട് സംസാരിക്കണം."

"മിസ്റ്റർ മേനോൻ ഇവിടെ ഇല്ല. മിസസ് മേനോൻ താഴെയുണ്ട്."

"മിസസ് മേനോനോ? മിസ്റ്റർ മേനോൻ എവിടെ?"

"അദ്ദേഹം തിരുവനന്തപുരത്താണ്."

"നിങ്ങൾ എന്നെ കളിയാക്കുകയാണോ? ഞാൻ അദ്ദേഹത്തോടൊപ്പം ഇന്നു രാവിലെ യാത്രചെയ്തു. ഞങ്ങൾ ഒരുമിച്ചാണ് എത്തിയതു്. മിസസ് മേനോൻ ഇവിടെ ഉണ്ടാകാൻ ഇടയുമില്ല."

ഐവി പരിഭ്രമിച്ചു. കാര്യം വിഷമമായി. ഞാൻ തിരിച്ചുവന്നപ്പോൾ ഐവി എന്നോടു വിവരം പറഞ്ഞു.

എനിക്കുതോന്നി, വേറെ ഏതെങ്കിലും മേനോൻ വന്നിരിക്കും. മലയാളികൾ എത്താത്തിടമില്ലല്ലോ.

അന്നു വൈകുന്നേരം ഇന്ത്യൻ അംബാസിഡറുടെ ഭാര്യ മിസസ് ബെയ്ഗ് ഞങ്ങളെ രാത്രി ഭക്ഷണത്തിനു ക്ഷണിച്ചു. "എന്റെ ഭർത്താവു് ഒരു സമ്മേളനത്തിരക്കിലാണ്. അതുകൊണ്ട് നമ്മൾ സ്ത്രീകൾക്കു സൈ്വരമായി കൂടാം."

ഞങ്ങൾ നാലഞ്ചുപേർ ഉണ്ടായിരുന്നു. സൗകര്യമായി വർത്തമാനം പറഞ്ഞിരിക്കുമ്പോൾ, "തന്റെ വീട് കാലിയാണ്, ഭാര്യ ഒരു വനിതാസമ്മേളനത്തിലാണ്" എന്നു പറഞ്ഞു് അംബാസിഡർ ബെയ്ഗ് തന്റെ സുഹൃത്തുക്കളെയും കൊണ്ട് അവിടെ എത്തി. (തുടരും)




കൗമുദി ന്യൂസ് സർവീസ്

## വിശ്വമാനവനെത്തേടി

'സ്മൃതികാവ്യം' പ്രപഞ്ചോല്പത്തി മുതലുള്ള മനുഷ്യേതിഹാസം വരച്ചുകാട്ടുന്ന ഒരു നോവലാണ്. മാനസിക ലോകത്തിൽക്കൂടിയുള്ള ഒരു സഞ്ചാരമാണ് ഈ നോവൽ. സാധാരണ വായനക്കാർക്ക്




സ്മൃതികാവ്യത്തിലൂടെ അത്ര എളുപ്പത്തിൽ കടന്നുപോകാൻ കഴിഞ്ഞില്ലെന്നുവരും. മിത്തുകളും ദർശനങ്ങളും ഈ നോവലിലൂടെ കയറിമറിയുന്നു. സ്മൃതികാവ്യം. നോവൽ. വൈക്കം ചന്ദ്രശേഖരൻനായർ. വില–22 രൂപ. വിതരണം: ഡി. സി. ബുക്സ്.

## ഹരിത നായകൻ

സിനിമാലോകത്തിലെ ഒരപൂർവ്വ പ്രതിഭാസമാണ് പ്രേംനസീർ. ഒരു ജന്മത്തിനുള്ളിൽ, നാലഞ്ചു ജീവിതം ജീവിച്ചുതീർത്ത ഭാഗ്യശാലി. ഇപ്പോ



ഴും ഹരിതനായകൻ തന്നെ. താൻ ആടിയ കഥാപാത്രങ്ങളെക്കുറിച്ചു പറയുകയാണ് നസീർ ഈ ഓർമ്മക്കുറിപ്പിൽ. മനോഹരമായ ശൈലി. എന്നെത്തേടിയെത്തിയ കഥാപാത്രങ്ങൾ. പ്രേംനസീർ. വില–15 രൂപ. പ്രസം: പ്രഭാത് ബുക്ക് ഹൗസ്.

## ഓവർസീസ് സാഹിത്യം

ലണ്ടനിൽനിന്ന് മലയാളത്തിൽ ഒരു ത്രൈമാസികം.




'വിദൂരകേരളം' എന്ന പേരിൽ. പ്രഥമലക്കത്തിൽ ഇംഗ്ലീഷിലും മലയാളത്തിലും ലേഖനങ്ങൾ. പായിപ്ര രാധാകൃഷ്ണൻ, തേക്കിൻകാട്ട് ജോസഫ്, വി. കെ. സെബാസ്റ്റ്യൻ എന്നിവരുടെ ചെറുകഥകൾ. എം. പി. അപ്പൻ, ചെമ്മനം ചാക്കോ, ജോർജ് ഇരുമ്പയം മുതലായവരുടെ കവിതകൾ. പത്രാധിപർ: ജോസഫ് മീനാട്ടൂർ. സഹപത്രാധിപർ: ഇ. പി. കണ്ടത്തിൽ. മേൽവിലാസം: 18 ക്യാംബെൽ റോഡ്, ലണ്ടൻ ഇ. 6., യുണൈറ്റഡ് കിങ്ഡം. ഇതിന്റെ പത്രാധിപന്മാർ ലണ്ടനിലാണു ജീവിക്കുന്നതു് എന്ന യാഥാർത്ഥ്യത്തിനു് ഇതിൽ സൂചനകളൊന്നുമില്ല.




## ഓർമ്മയുടെ പാലം

നിറമുള്ള എല്ലാ ജീവിതാനുഭവങ്ങളും കഥകളാക്കി മാറ്റുന്ന ഒരെഴുത്തുകാരനാണ് കെ. ബാലകൃഷ്ണൻനായർ. കഥയും ലേഖനവും തമ്മിലുള്ള അതിർവരമ്പ് ഇവിടെ അന്വേഷിക്കേണ്ടതില്ല. ജീവിതയാത്രയ്ക്കിടയിൽ വീണുകിട്ടുന്ന അസുലഭ നിമിഷങ്ങളെ ബാലകൃഷ്ണൻ നായർ പുനരാവിഷ്കരിക്കുന്നു. അനുഭവ സമ്പന്നനായ ഈ എഴുത്തുകാരന്റെ ഓർമ്മക്കുറിപ്പുകളാണ് ഈ കഥകൾ. ഓർമ്മയുടെ പാലത്തിലൂടെ അവിടവിടെനിന്ന് ചിന്താബന്ധുരവും അനുഭൂതിസാന്ദ്രവുമായ നിമിഷങ്ങൾ അയവിറക്കി അദ്ദേഹം കടന്നുപോകുന്നു. അനുഭവകഥകൾ. കെ. ബാലകൃഷ്ണൻനായർ. വില–12 രൂപ. വിതരണം നാഷനൽ ബുക്ക്സ്റ്റാൾ.

## മുപ്പത്തിനാലു കവികൾ

1980-ലെ തിരഞ്ഞെടുത്ത കവിതകൾ. സമ്പാദകൻ: കെ. എസ്. നാരായണപിള്ള.



ഡി. സി. ബുക്സ്. വില–10 രൂപ. കവികൾ: വെണ്ണിക്കുളം, ബാലാമണിഅമ്മ, വൈലോപ്പിള്ളി, എൻ. വി. കൃഷ്ണവാരിയർ, എം. ഗോവിന്ദൻ, ഒളപ്പമണ്ണ, അക്കിത്തം, പാലാ, പി. ഭാസ്കരൻ, ജി. കുമാരപിള്ള, അയ്യപ്പപ്പണിക്കർ, ഒ. എൻ. വി., പ്രേംജി, കെ. വി. രാമകൃഷ്ണൻ, കാവാലം, സുഗതകുമാരി, കുഞ്ഞുണ്ണി, എൻ. എൻ. കക്കാട്, എം. എൻ. പാലൂര്, കടമ്മനിട്ട രാമകൃഷ്ണൻ, പുനലൂർ ബാലൻ, വിഷ്ണുനാരായണൻ നമ്പൂതിരി, കടവനാട് കുട്ടികൃഷ്ണൻ, സച്ചിദാനന്ദൻ, ചെമ്മനം ചാക്കോ, ഡോക്ടർ ടി. കെ. രവീന്ദ്രൻ, എസ്. രമേശൻ നായർ, സി. ജെ. മണ്ണുമ്മൂട്, ഡി. വിനയചന്ദ്രൻ, ബാലചന്ദ്രൻ ചുള്ളിക്കാട്, നിലംപേരൂർ മധുസൂദനൻ നായർ, മുല്ലനേഴി, കെ. ജയകുമാർ, എ. അയ്യപ്പൻ.





കാൻ ഫെസ്റ്റിവലിനോടനുബന്ധിച്ച് പാരീസിൽ ഇന്ത്യൻ പ്രതിനിധിസംഘം നൽകിയ സ്വീകരണത്തിൽ. (ഇടത്തുനിന്നും) അടൂർ ഗോപാലകൃഷ്ണൻ, എം. വി. കൃഷ്ണസ്വാമി, മിസസ് ബ്രിസ്സൻ, ബ്രിസ്സൻ, മാലതി താമ്പേ വൈദ്യ, വിശ്വനാഥൻ, എസ്. ബി. ലാൽ, ഇസ്രേൽ സക്കീദ്.

# സിനിമാ ഭാഷയും ഭാഷാ സിനിമയും

സൂര്യവെളിച്ചം കടന്നു ചെല്ലാത്ത ഗുഹാഗഹ്വരങ്ങളിൽ അനിർവ്വചനീയമായ ഏതോ വികാരമൂർച്ഛയുടെ നേർത്ത മനകൾകൊണ്ടു സമശീതോഷ്ണങ്ങളിൽ തരിച്ചുനിന്ന കരിം പാറപ്പുറത്തു് അതിപുരാതന മനുഷ്യൻ രേഖപ്പെടുത്തിയ ചിത്രബോധസ്മരണകളുടെ ധ്വാരണികളിൽ വിടരാൻ കൊതിച്ചുനിൽക്കുന്ന നിലാവെളിച്ചത്തിന്റെ മാസ്മരികത പോലെ ചലച്ചിത്രം എനിക്കും, എല്ലാർക്കും! ചിത്രത്തിനു് വെളിച്ചം കാര്യവും കാരണവും. രൂപ-പ്രതിരൂപ വിന്യാസങ്ങളിൽ ചലച്ചിത്രമായാലും ന്യായം മറ്റൊന്നാകണമെന്നില്ലെന്നും തോന്നുന്നു. എന്തു വിളക്കുന്നു, എങ്ങനെ വിളക്കുന്നു, എന്തിനു വിളക്കുന്നു എന്നൊക്കെയുള്ള പ്രശ്നങ്ങൾ ഉൾക്കൊള്ളുന്നതാണ് ചിത്രീകരണം. നിരർത്ഥകമെന്നു തോന്നുന്ന ജീവിതം. അതിന്റെ അർത്ഥമൂല്യങ്ങൾ കണ്ടെത്തുക ജീവിക്കുകയും മരിക്കുകയും. വെളിച്ചം, വിളക്കപ്പെടുന്നതു്, വിളക്ക്...

ഭാഷാചിത്രങ്ങളുടെ വരവോടെയാണ് ഇന്ത്യൻ ചലച്ചിത്രം വ്യക്തിത്വം നേടിയതെന്നാണ് പൊതുധാരണ. ദേശീയ–പ്രാദേശിക രാഷ്ട്രീയബോധത്തിന്റെ അടിസ്ഥാനത്തിൽനിന്നു് ഉദ്ഭൂതമായ മറ്റെല്ലാ അവതാരങ്ങളേയും പോലെ പ്രാദേശിക സിനിമകളും, പ്രാദേശിക സംസ്കാരങ്ങളും? അഥവാ ഭാഷാസംസ്ഥാനങ്ങളും ഭാഷാസിനിമകളും. ജനനന്തരം സന്തോഷിക്കുക. ദേശീയ സിനിമ എന്നാൽ ഭാഷാസിനിമയല്ലാതാവുക ഇന്നേരത്തു് തക്രശദസ്രോചിതം. ദേശീയതയുടേയും, ഭാഷയുടേയും വടംവലിയിൽപെട്ടു നഷ്ടമാകുന്നതു് വെറും മനുഷ്യൻ. ദേശീയസിനിമയും ഭാഷാസിനിമയും പറഞ്ഞു് സിനിമാഭാഷ ചോർന്നുപോകുന്നപോലെ. ലോകക്ലാസിക്കുകളുടെ കൂട്ടത്തിൽ ചില സത്യജിത് റായി ചിത്രങ്ങൾ ചേർക്കപ്പെട്ടിട്ടുള്ളതു് അവ ബംഗാളി ചിത്രം ആണെന്നതുകൊണ്ടല്ല; സത്യജിത്റാ

## വിശ്വനാഥൻ

യിയുടെ 'ബംഗളബോധം' സാർവ്വലൗകികമാനുഷികബോധമായിത്തീർന്നതുകൊണ്ടും, സംഗീതം, ചിത്രം തുടങ്ങി ഭാഷവരെയുള്ള എല്ലാ ആശയ വിനിമയ ഉപാധികളേയും സമ്മേളിപ്പിച്ച് 'ഏഴാം കല' എന്നറിയപ്പെടുന്ന സിനിമാഭാഷയ്ക്ക് വഴക്കീഎടുത്തിട്ടുള്ളതുകൊണ്ടുമാണ്. ഇവിടെ സിനിമാഭാഷ ഏകവാചികമായ ഭാഷയായി തരപ്പെടുന്നുണ്ട്. ഏകവാചിക ഭാഷയും, ഏകൈകമായ സന്ദേശവും സ്വസൃഷ്ടികളിലൂടെ കണ്ടെത്തിയ മഹാരഥന്മാരുടെ കൂട്ടത്തിൽപ്പെടുത്തിയാണ് അന്തോണിയോണി മുതൽപ്പേരോടൊപ്പം റായി കാനിൽ ബഹുമാനിക്കപ്പെട്ടതു്.

ഉപാധിയും ഉദ്ദേശ്യവും ഒത്തുവരുന്ന മുഹൂർത്തം സൃഷ്ടിയുടെ കാതലാണ്. അത്തരം ചില മുഹൂർത്തങ്ങൾ കോർത്തിണക്കിയതാണ് അടൂർ ഗോപാലകൃഷ്ണന്റെ മാസ്റ്റർപീസ് എന്നു് വിശേഷിപ്പിക്കപ്പെടാവുന്ന 'എലിപ്പത്തായം.' മുൻചിത്രങ്ങൾ സാങ്കേതികമായ കീഴടക്കലുകളായിരുന്നുവെങ്കിൽ ഇതാ എലിപ്പത്തായം മലയാളത്തിലെ ആദ്യ മാസ്റ്റർപ്പീസാണ്.

ചിത്തഭ്രമം വന്ന കേരളീയ മനസ്സിലേക്ക് സമഗ്രതയോടെ ആദ്യമായി ക്യാമറ ചുണ്ടുന്നതു് എലിപ്പത്തായത്തിലൂടെ ആകുന്നു; ഈ യാത്രയിലൂടെ ആയിരിക്കും ഒരു പക്ഷേ, നമുക്കു കേരളീയ മനുഷ്യനെ കണ്ടെത്താനാവുക. കേരളീയ മനുഷ്യനെ സ്വയം തോല്പിക്കുന്ന പിന്നോക്കമനഃസ്ഥിതിയുടെ സമ്പൂർണ്ണ അവകാശിയാണല്ലോ എലിപ്പത്തായത്തിലെ ഉണ്ണി. മണ്ണിനും വിണ്ണിനും മാറി മാറി വരുന്ന ആന്തരിക–ബാഹ്യകാലാവസ്ഥകൾക്കുപോലും വഴങ്ങാത്ത, എന്തിനേറെ യാതൊന്നിനും ഒരു താങ്ങും തണലുംപോലും ആകാത്ത ഒരുതരം മരംപോലെ ഒരു ജീവിയാണദ്ദേഹം. ആത്മപീഡനവും, പരപീഡനവും സഹജഗുണവിശേഷങ്ങളായിത്തീർന്ന ഒരു മനുഷ്യമനസ്സ്. നേരിടലിനെക്കാൾ (ഏറ്റുമുട്ടലിനെക്കാൾ) ശക്തി പിൻമാറലിനുണ്ടാകുമല്ലോ. നിസ്സഹകരണത്തിന്റെ 'അധികമാനം' ഒരിടത്തു്, ജീർണ്ണിച്ച ഉദാസീമാനം മറ്റൊരിടത്തു്; കൈമോശം വരുന്നതു് മാനുഷികമാനം. നമ്മുടെ മാനസികാവസ്ഥയെ തീക്ഷ്ണതയേറിയ ഒരാധാരരേഖയാക്കി പകർത്തുന്ന ശക്തമായ സിനിമാറ്റിക് സൃഷ്ടിയാണ് എലിപ്പത്തായം. അതുതന്നെ അതിന്റെ വൈശിഷ്ട്യവും. വരുംകാല മലയാള മനഃശാസ്ത്രജ്ഞന്മാർക്ക് കേരള മനുഷ്യനെപ്പറ്റി പഠിക്കാൻ ഉതകുന്ന ഒരാധാരരേഖ.

അന്നു വൈകിട്ട് കാനിലെ തിരക്കുപിടിച്ച തെരുവിലൂടെ പ്രൊഡ്യൂസർ രവിക്ക് അത്യാവശ്യമായി എന്തോ വാങ്ങാൻവേണ്ടി ഫാർമസിയിലേക്ക് ഓടുമ്പോൾ എലിപ്പത്തായത്തിന്റെ സംവിധായകനെ ആൾക്കൂട്ടത്തിൽ തിരിച്ചറിഞ്ഞ ഒരാൾ ഞങ്ങളെ തടഞ്ഞുനിറുത്തി; അടൂരിനെ അഭിനന്ദിച്ചു. ഇവിടൊരദ്ധ്യാപകനായ അദ്ദേഹം ഇന്ത്യയും പ്രത്യേകിച്ച് കേരളവും സന്ദർശിച്ചിട്ടുണ്ട്. സമൃദ്ധിയുടെ പച്ചനാടുകൾക്കിടയിൽ തലയുയർത്തി നിൽക്കുന്ന നാലുകെട്ടുകളും എട്ടുകെട്ടുകളും ബസ്സുകളിലും കാറുകളിലുമിരുന്ന് കണ്ടിട്ടുണ്ട്. സന്തുഷ്ടരായിക്കാണപ്പെടുന്ന ശുഭ്രവേസ്ത്രധാരികളേയും കണ്ടിട്ടുണ്ട്. അവരുടെ തുറിച്ചുനോക്കുന്ന വിടർന്ന കണ്ണുകളുടേയും വെളുത്ത പല്ലുകളുടേയും, നാലുകെട്ടുകളുടെയും പിന്നിൽ എന്താണ് സംഭവിക്കുന്നതെന്നു കാണാൻ സാധിച്ചിട്ടില്ല. ഒരു സാധാരണ സന്ദർശകനു് അത്രയല്ലേ സാദ്ധ്യമാകൂ. അതുകൊണ്ടാണ് കേരളത്തിന്റെ ഉള്ളറകളിലേക്കുള്ള ഒരു ദർശനമായിട്ടാണ് എലിപ്പത്തായം തനിക്കനുഭവപ്പെട്ടതെന്നു് ആ അപരിചിതൻ പറഞ്ഞതു്.

"... ഭ്രാന്താലയത്തിന്റെ ഒരു പ്രദർശനജാലകമാണ് എലിപ്പത്തായം." എന്നൊ

ത ഫ്രഞ്ച് നിരൂപകൻ നിീണ്ടൊരു വില യിരുത്തലിന്റെ അന്ത്യത്തിൽ കറിച്ചതു്, വിവേകാനന്ദൻ പറഞ്ഞതു് അദ്ദേഹത്തി നു് ഓർമ്മയുണ്ടായിരുന്നതുകൊണ്ടായിരി ക്കണമെന്നില്ലല്ലാം.

ഏഴാം കല എന്ന സിനിമാ ഭാഷയുടെ ധർമ്മവും ശൈലിയും സാങ്കേതികത്വത്തി നെക്കാറം, മനുഷ്യജീവിതത്തെപ്പോലെത ന്നെ ശാസ്ത്രത്തിനു് വഴങ്ങിയിരിക്കുന്ന കാലമാണിതു്. മനുഷ്യശരീരത്തിന്റെ യും, മനസ്സിന്റെയും ജീവിതത്തിന്റെ തന്നെയും ഭൗതികവും അഭൗതികവുമായ ഏറെ വശങ്ങൾ ശാസ്ത്രത്തിനും സമാന്തര ശാസ്ത്രങ്ങൾക്കും ബോദ്ധ്യമായിട്ടുണ്ടല്ലോ. അതേ വേഗത്തിലാണു് ഇന്നു് മനുഷ്യ ന്റെ ആവിഷ്കരണ ശേഷിയിലും ശൈ ലിയിലും പുരോഗതിപ്രാപിച്ചിരിക്കുന്ന തു്. ആനയും ആടും കേറാ മലകളിൽ ആ ധിപത്യമുറപ്പിച്ചിരിക്കുന്ന ബഹുരാഷ്ട്രഹ സ്തങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാര ലക്ഷ്യ ങ്ങൾക്കുള്ളിൽ അടങ്ങിയിരിക്കുന്നതാണ ല്ലോ ഭൂതലത്തിൽ മനുഷ്യകീടങ്ങളുടെ നിലനില്പു്; ഇന്നു്. അനന്തകോടി നക്ഷ ത്രങ്ങൾ മിന്നിത്തിളങ്ങുന്ന ഈ വിസ്തൃ താകാശത്തു് ഒരു ചെറുഗ്രഹമെന്നപോ ലെ നിന്നുതിരിയുന്ന ഈ ഭൂമിയുടെ മുഖത്തു് മനുഷ്യനെന്ന കൃമി കാട്ടിക്കൂട്ടുന്ന അത്യാഹിതങ്ങളിൽക്കൂടി മനുഷ്യ–മനുഷ്യ ബന്ധങ്ങളുടെ നാനാമുഖ നൂലാമാലക ളുടെ കുരുക്കുകളും കുരുവുകളും കണ്ടെ ത്താൻ ശ്രമിക്കുന്നതിലാണു് കലയുടെ സർവ്വവിധ സാങ്കേതിക–ശാസ്ത്രീയ സം ഭാവ്യതകളും ഒന്നുചേർന്ന ചലച്ചിത്രകലയെ കൈയാളാൻ ശേഷിയുള്ളവൻ ഇന്നു ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നതു്.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മി. എം. സി. ഡി.—മുല്ലയ്ക്കൽ

**ചോദ്യം:**

സ്ത്രീകളുടെ ആർത്തവകാലം എത്ര വയസ്സുവരെ ഉണ്ടായിരിക്കും. എന്റെ ഭാര്യയ്ക്ക് ഇപ്പോൾ 52 വയസ്സായി. ഇപ്പോഴും ആർത്തവം മിക്കവാറും എല്ലാ മാസങ്ങളിലും ഉണ്ടാകാറുണ്ട്. ഉദ്ദേശം നാലുകൊല്ലം മുമ്പ് 48 വയസ്സുള്ളപ്പോൾ ഓവർ ബ്ലീഡിങ്ങുണ്ടായതിനാൽ ഡി. ആൻഡ് സി. ചെയ്യേണ്ടിവന്നു. ഇപ്പോഴും ആർത്തവം തുടരുന്നതുകൊണ്ട് എന്തെങ്കിലും തകരാറുള്ളതായി കണക്കാമോ?

**ഉത്തരം:**

ആർത്തവം നില്ക്കുന്നത് പലരിലും പല സമയത്താണ്. സാധാരണയായി തെക്കേ ഇന്ത്യയിലെ സ്ത്രീകളിൽ 45-48 വയസ്സാകുമ്പോൾ ആർത്തവം നിൽക്കുന്നതായിട്ടാണ് കാണുന്നത്. 50 വയസ്സു കഴിഞ്ഞിട്ടും പലർക്കും ആർത്തവം തുടർന്നുണ്ടാകുന്നതായി കാണുന്നുണ്ട്. ഇതു രോഗകാരണമാകാൻ കൂടുതൽ സാദ്ധ്യതയുണ്ട്. 48 വയസ്സിൽ അതിയായ രക്തസ്രാവം ഉണ്ടായിട്ട് 52 വയസ്സിലും മാസമുറ തുടർന്നുണ്ടായിരിക്കുന്നത് രോഗകാരണമായിരിക്കാൻ കൂടുതൽ സാദ്ധ്യതയുള്ളതിനാൽ വൈദ്യപരിശോധനയ്ക്കു വിധേയമാകേണ്ടതാണ്.

## മി. കെ. പി. കെ.—ബോംബെ.

**ചോദ്യം:**

സ്ത്രീകൾ അബോർഷൻ നടത്തിയിട്ടുണ്ടെങ്കിൽ അതു മനസ്സിലാക്കാൻ സാധിക്കുമോ? ഒരിക്കൽ അബോർഷൻ നടത്തിയ സ്ത്രീകളിൽ ഗർഭധാരണശേഷി ഇല്ലാതാവുമോ?

**ഉത്തരം:**

ഗർഭാശയ കണ്ഠത്തിലും ഗോശയത്തിലും, അബോർഷൻ നടത്തിയതു കാരണമായി ഉണ്ടായിട്ടുള്ള വ്യത്യാസങ്ങൾ കൊണ്ട് വൈദ്യ പരിശോധനയിലൂടെ മനസ്സിലാക്കാം. എന്നാൽ ഇതു് എപ്പോഴും ശരിയായിരിക്കണമെന്നില്ല.

## മിസ് ജെ.—തിരുവനന്തപുരം

**ചോദ്യം:**

സ്തനങ്ങൾക്ക് വലിപ്പം വയ്ക്കുന്നതിന് 'ഈസ്ട്രജൻ' അടങ്ങിയിട്ടുള്ള ഓയിന്റ്മെന്റ് ഉപയോഗിച്ചാൽ മതിയെന്നു പറയുന്നു. ഇത്തരം ഓയിന്റ്മെന്റുകൾക്ക് എന്തു പേരാണു പറയുന്നത്?

**ഉത്തരം:**

ശരീരത്തിൽ ഉല്പാദിപ്പിക്കപ്പെടുന്ന ഈസ്ട്രജന്റെ കുറവു കൊണ്ടാണ്, സ്തനങ്ങൾക്ക് വലിപ്പക്കുറവ് സംഭവിച്ചിട്ടുള്ളതെങ്കിൽ, ഈസ്ട്രജൻ സേവിക്കുന്നതു സ്തനങ്ങൾ വളരുന്നതിനു സഹായകരമായിരിക്കും. സാധാരണ അളവിൽ ശരീരത്തിൽ ഈസ്ട്രജനുള്ളവർക്കും സാധാരണയിലും വലിപ്പം കുറഞ്ഞ സ്തനങ്ങൾ കാണുന്നുണ്ട്. ഇതിനു ഈസ്ട്രജൻ കഴിക്കാവുന്ന അളവിൽ കഴിച്ചാലും പറയത്തക്ക പ്രയോജനം ഉണ്ടായിക്കാണുന്നില്ല. ഓയിന്റ്മെന്റുകൾ ഇതിനു പ്രയോജനപ്പെടുമെന്നു തോന്നുന്നില്ല




Published by M. S. Sreenivasan on behalf of Laisa Publiatcions Private Ltd . Trivandrum-695024 and pıinted by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 816622

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234